രാമായണം പാന.




രാമവർമ്മ രാജാ.

1/ രാമവർമ്മ രാജാ,
ഇക്കുഅമ്മ അമ്മതമ്പുരാൻ
രാമായണം - പാന.

ശ്രീ

# രാമായണം

## പാന

വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട
വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട്
കല്പിച്ചുണ്ടാക്കിയ
സുന്ദരകാണ്ഡവും
തീപ്പെട്ട കുഞ്ഞമ്മ തമ്പുരാൻ തിരുമനസ്സിലെ
ദ്വിതീയപുത്രി ഇക്കു എന്ന വിളിച്ചുവരുന്ന സുഭദ്ര
അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട്
കല്പിച്ചുണ്ടാക്കിയ
യുദ്ധകാണ്ഡവും
ഇതിൽ അടങ്ങിയിരിക്കുന്നു.

:o:

കൊച്ചി കൊട്ടയിൽ "യൂണിയൻ" അച്ചുക്കൂട്ടത്തിൽ
അച്ചടിക്കപ്പെട്ടത.

൧-ാം പതിപ്പ=കൊപ്പി ൧൦൦.



൧൦൭൮
൧൯൦൩

Printed at the "Union" Press—Cochin.

# പ്രസ്താവന.

——:o:——

൯൩൨-ാമാണ്ട് കക്കടകമാസം ഭരണിനക്ഷത്രത്തിൽ തിരുഅവതാരംചെയ്തു ൯൪൫-ാമാണ്ട് കന്നിമാസം ൧൩-ാംനു മുതൽ മൂന്നിൽ ചില്വാനം കൊല്ലം കൊച്ചിരാജ്യം ഭരിച്ച് ൯൪൯-ാമാണ്ട് ധനുമാസം ൩൦-ാംനു വെള്ളാരപ്പിള്ളികൊവിലകത്തുവെച്ച് തീപ്പെട്ട രാമവൎമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കിയ സുന്ദരകാണ്ഡം പാനയും, ൧൦൧൯-ാമാണ്ട് മെടമാസം ൧൫-ാംനു മകയിരം നക്ഷത്രത്തിൽ തിരു അവതാരംചെയ്തു സുഭദ്ര എന്നകൂടി പെരുള്ള വലിയ ഇക്കാ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ട് കല്പിച്ചുണ്ടാക്കിയ യുദ്ധകാണ്ഡം പാനയും അടങ്ങിയതാകുന്നു ഈ പുസ്തകം. ഇതിലെ സുന്ദരകാണ്ഡം ഇതുവരെയും അച്ചടിച്ച് പ്രസിദ്ധപ്പെടുത്തീട്ടില്ലെങ്കിലും അത തൃപ്പൂണിത്തുറാകൊവിലകത്തുള്ള സാമാന്യം അമ്മതമ്പുരാക്കന്മാരെല്ലാവരും കയ്യക്ഷരത്തിൽ എഴുതിവെച്ച് പാരായണംചെയ്തുവരുന്നുണ്ടു. വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട മഹാരാജാവ തിരുമനസ്സിലെക്ക ഒരു മൂത്രകൃച്ഛ്രത്തിന്റെ ഉപദ്രവം ഉണ്ടായിരുന്നു എന്നും അത വായു സംബന്ധമായ ഒരു രൊഗമാണന്നുള്ള വിശ്വാസം പ്രമാണിച്ച് വായുപുത്രനായ ഹനുമാന്റെ പ്രസാദത്താൽ അതിന്ന നിവൃത്തി സമ്പാദിക്കെണമെന്നുദ്ദെശിച്ച് സുന്ദരകാണ്ഡം പാനയായി ഉണ്ടാക്കിഎന്നും, ഹനുമാൻ സീതാദെവിയുടെ കയ്യിൽ അംഗുലീയം സമൎപ്പിച്ച ഘട്ടംവരെ കൃതി ഉണ്ടാക്കികഴിഞ്ഞപ്പൊൾ ശിലായ്മ സുഖപ്പെട്ടു എന്നും ഒരു ഐതിഹ്യം ഉണ്ട്. ഈകൃതി പാരായണംചെയ്താൽ വായുഭഗവാന്റെ പ്രസാദം സിദ്ധിച്ച് സൂതികാവായു സംബന്ധമായ തടസ്ഥങ്ങളും അരിഷ്ടങ്ങളും ഒഴിഞ്ഞു സുഖപ്രസവത്തിന്നുപകരിക്കുമെന്നുള്ള വിശ്വാസംകൊണ്ടാണ കൊച്ചുതമ്പുരാട്ടിമാക്ക ഇതിൽ ഇത്രപ്രതിപത്ത[illegible]ന്. മെല്പടികൃതി പട്ടാഭിഷെകംവരെ [illegible]യിൽ [illegible]ൽ കൊള്ളാമെന്ന തമ്പുരാട്ടിമാർ താല്പൎയ്യപ്പെട്ടതിനാൽ [illegible]മ്മതമ്പുരാൻതിരുമനസ്സുകൊണ്ട് ഇതിലെ യുദ്ധകാണ്ഡവു[illegible]ടി ഉണ്ടാക്കിച്ചെ

ന്നു. അതുനിമിത്തമാണ് ഈ രണ്ടുകാണ്ഡങ്ങളും ഒന്നായി അച്ചടിച്ചു ഈ പുസ്തകത്തെ ഇപ്പോൾ പ്രസിദ്ധപ്പെടുത്തുവാൻ സംഗതി വന്നത്.

വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് ൯൮൧-ാമാണ്ട് കന്നിമാസം ൧൨-ാംനു തൃശ്ശിവപെരൂർവെച്ചു തീപ്പെട്ട "ശക്തൻതമ്പുരാൻ" എന്ന പേരിൽ പ്രസിദ്ധിയുള്ള രാമവൎമ്മ മഹാരാജാവ് തിരുമനസ്സിലെ പിൻവാഴ്ചയായിരുന്നു. തിരുമനസ്സിലെക്കുറിച്ച് അധികമായി യാതൊന്നും ഈ പ്രകൃതത്തിൽ പ്രസ്താവിക്കേണ്ടതില്ലെങ്കിലും ഈതിരുമനസ്സിലെ രാജ്യഭരണകാലത്ത് കൊച്ചിരാജ്യചരിത്രത്തിൽ പ്രധാനമായ ചില സംഭവങ്ങൾ ഉണ്ടായത ഇവിടെ ചെൎക്കുന്നത് വായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. നൂററിൽ ചില്വാനം സംവത്സരങ്ങൾക്കു മുമ്പ് മൈസൂർരാജ്യം വാണിരുന്ന മുസൽമാന്മാരായ ഹൈഡരാലിയും അയാളുടെ പുത്രൻ "മൈസൂർവ്യാഘ്രം" എന്ന പ്രസിദ്ധനാമധെയം സമ്പാദിച്ച ടിപ്പുസുൽത്താനും വളരെകാലം ഇടവിടാതെ കേരളത്തെ ആക്രമിച്ച് കെരളത്തിലെ സാമാന്യം രാജാക്കന്മാരെയെല്ലാം കീഴടക്കിയതുകൊണ്ട് കെരളവാസികൾ അനെകവിധമായ നഷ്ടകഷ്ടങ്ങൾ അനുഭവിച്ചുവന്നിരുന്ന ആ കലാപകാലം കഴിഞ്ഞു ഉടനെ ൯൬൬-ലും ൯൮൪-ലും (൧൭൯൧--൧൮൦൯) ബ്രിട്ടീഷ് ഈസ്റ്റഇണ്ട്യാകമ്പനിക്കാരുമായിട്ട ചെയ്ത ഉടമ്പടികൾപ്രകാരം ബ്രിട്ടീഷു മെൽക്കൊയ്മക്കധീനപ്പെട്ടതിന്റെ ശെഷം കൊച്ചിരാജ്യം ക്ഷെമാഭിവൃദ്ധിയെ പ്രാപിപ്പാനുള്ള പ്രഥമമാൎഗ്ഗത്തിൽ പ്രവെശിച്ച ആരംഭത്തിലാണ് ഇവിടെ പ്രസ്താവിക്കാൻപൊകുന്ന സംഭവങ്ങളുണ്ടായത്. ആകാലത്ത കൊച്ചിരാജാക്കന്മാരുടെ പ്രധാനമന്ത്രി അതു വരെയും പരമ്പരാവകാശവഴിക്കു മെല്പടിസ്ഥാനം വഹിച്ചുവന്നിരുന്ന പാലിയത്തച്ചനായിരുന്നു. അന്ന ബ്രിട്ടീഷ് മെൽക്കൊയ്മയധികാരത്തെ വെർപെടുത്തുവാനുള്ള ഉദ്ദെശത്തൊടുകൂടി തിരുവിതാംകൂറിൽ ചില ലഹളക്കാർ ഒരു കലാപം ഉണ്ടാക്കി. ഈ ലഹളക്കാരൊടുകൂടി പാലിയത്തച്ചനും സൈന്യങ്ങളും ചെന്നു. ൯൮൪ ഡിസമ്പ്ര ൨൯-ാംനു തിരുവിതാംകൂറകാർ അന്നു റസിഡണ്ടായി[illegible]സായ്പിന്റെ ബങ്കളാവിനെ ആക്രമിച്ചു. ഏറെത[illegible]ലഹളക്കാർ തൊല്ക്കുകയും ൯൮൪ൽ ഫെബ്രുവരി ൧-ാംനു പാലി[illegible]ത്തച്ചൻ സൈന്യങ്ങളൊടുകൂടി കീഴടങ്ങുക

യും ചെയ്തു. ഈ ലഹള നടക്കുന്നകാലത്ത് (ഒന്നാം ജനവരി ൧൮൦൯-ാമാണ്ട്) തമ്പുരാൻ തിരുമനസ്സുകൊണ്ട് തീപ്പെട്ടു. മഹാരാജാവു തിരുമനസ്സുകൊണ്ട് ഈ കാര്യത്തിൽ നിരപരാധി ആണെന്ന ബ്രിട്ടീഷ് അധികാരികൾക്ക മനസ്സിലായതിനാൽ അവർ തിരുമനസ്സിലെക്ക് പ്രതികൂലമായി യാതൊന്നും പ്രവൃത്തിച്ചില്ലാ. എങ്കിലും ആ ലഹളനിമിത്തം ബ്രിട്ടീഷ് ഗവൎമ്മെണ്ടും കൊച്ചി ഗവൎമ്മെണ്ടും തമ്മിൽ ഇന്നും നിലനിന്നു പോരുന്ന സഖ്യത്തിന്ന അടിസ്ഥാനമായ ഉടമ്പടിയിൽ ചില പ്രധാന മാററങ്ങൾ ഉണ്ടായി. മുൻ ഉടമ്പടിപ്രകാരം കമ്പനിക്കാൎക്ക കൊട്ടുത്തുവന്നിരുന്ന കപ്പസംഖ്യയിൽ കമ്പനിക്കാർ കൂട്ടതൽചെയ്കയും ഈ രാജ്യത്തുണ്ടായിരുന്ന എല്ലാ കൊട്ടകളും പടക്കൊപ്പു സാമാനങ്ങളും തമ്പുരാൻ തിരുമനസ്സുകൊണ്ട് കമ്പനിക്കാൎക്ക വിട്ടുകൊടുക്കുകയും പാലിയത്തച്ചന്റെ പരമ്പരാവകാശമായ മന്ത്രിസ്ഥാനം എടുത്തുകളകയും, നടവരമ്പത്ത ചെറപറമ്പിൽ കുഞ്ഞികൃഷ്ണമെനൊൻ എന്നാളെ വലിയ സൎവ്വാധികാൎയ്യക്കാർ എന്ന സ്ഥാനപ്പെരൊട്ട കൂടി മന്ത്രിസ്ഥാനത്തിൽ ഏല്പിട്ടുത്തുകയും ചെയ്തു.

ഈ തിരുമനസ്സിലെ രാജ്യഭരണ കാലത്താണ് കൊച്ചി രാജവംശത്തിൽ മാദ്ധ്വമതത്തിന് പ്രാബല്യം ഉണ്ടായത്. തിരുമസ്സുകൊണ്ടും അവിടത്തെ അടുത്ത അനുജനും പിൻവാഴിയുമായ കെരളവൎമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടും ശാസ്ത്രാഭ്യാസത്തിലും പുരാണ പാരായണത്തിലും താല്പൎയ്യമുള്ളവരായിരുന്നു. അതുനിമിത്തം അവർ അനെക പരദെശവിദ്വാന്മാരുമായിഎപ്പൊഴും വിടാതെസഹവാസംചെയ്കയും ആ വഴിക്ക് മാദ്ധ്വമതസിദ്ധാന്തങ്ങളിലും ആചാരങ്ങളിലും അവൎക്ക വിശ്വാസവും പ്രതിപത്തിയും ക്രമെണ വൎദ്ധിച്ചു വരികയും ചെയ്തു. ആ കാലത്ത് മാദ്ധ്വന്മാരുടെ സ്വാമിയാർ ഇവിടെ വരികയും തമ്പുരാൻ തിരുമനസ്സുകൊണ്ട ഭിക്ഷ മുതലായ സൽക്കാരങ്ങൾ സ്വാമിയാൎക്ക് ചെയ്കയും ഉണ്ടായിട്ടുണ്ട്. അന്നു മുതൽക്ക് പരദെശ ശാസ്ത്രി ഭട്ടന്മാർ—പ്രത്യെകിച്ച് മാദ്ധ്വന്മാർ—ഈ കൊവിലകത്തു സാധാരണയായി വരുവാനും തുടങ്ങി.

ഈ തിരുമനസ്സിലെ കൃതികളായി ശ്ലോകമാല, ഭാൎഗ്ഗവാവതാരം, ബാലകാണ്ഡം തുടങ്ങി ഉത്തരകാണ്ഡം അടക്കം ഉള്ള രാമായണം, കൃഷ്ണാവതാരംമുതലായ വെറെ ചില കാവ്യങ്ങളും, ഘടകൎപ്പരം, യാഗരക്ഷ, അഹല്യാമൊക്ഷം, വ്യാസാവതാരം, ദക്ഷയാഗം, ശാകുന്തളം, വാമനമാഹാത്മ്യം, തീൎത്ഥയാത്ര മുതലായ ചില ആട്ടക്കഥകളും ഉണ്ട്.

ഇക്കാവമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ട്, സംഗീതത്തിലും സാഹിത്യത്തിലും പാണ്ഡിത്യവും ബുദ്ധിസാമർത്ഥ്യവും ഉണ്ടായിരുന്ന (൧൦൮൮ മീനം ൨൯-ാം തീപ്പെട്ടു) കുഞ്ഞമ്മ തമ്പുരാൻ തിരുമനസ്സിലെയും ഒരു ഈശ്വരഭക്തനും സല്പ്രവൃത്തനും ആയ കൂടല്ലൂറ്റമ്പുറത്ത കുഞ്ഞു നമ്പൂരിപ്പാട്ടിലെയും ദ്വിതീയ പുത്രിയാണ്. ഈ തിരുമനസ്സിലെ ആദ്യകാലത്തെ വിദ്യാഭ്യാസം പ്രസിദ്ധ വിദ്വാനായ മൂഴിക്കുളത്ത കൊച്ചുണ്ണി നമ്പ്യാരുടെ കീഴിലായിരുന്നു. പിന്നീട് പാലേപ്പുറത്ത ഗോവിന്ദൻ നമ്പ്യാർ കാവ്യ നാടകാലങ്കാരങ്ങളും, പട്ടത്തൊടി വിദ്വാൻ നമ്പൂരിപ്പാട്ടിന്ന തർക്കസംഗ്രഹവും, എടപ്പലത്ത് നമ്പൂരിപ്പാട്ടിന്ന വ്യാകരണവും ഈ തിരുമനസ്സിലെ പഠിപ്പിച്ചു. ൧൦൭൨-ാമാണ്ട വൃശ്ചികമാസം ൧-ാംനു മാന്ത്യനമ്പൂരി തിരുമനസ്സിലെ തൃത്താലിചാർത്തി. തിരുമനസ്സിലെക്ക അഞ്ചു പുത്രന്മാരും മൂന്നു പുത്രികളും ജനിച്ചു. ഇവരിൽ ഇപ്പോൾ രണ്ടു പുത്രന്മാരും രണ്ടു പുത്രികളും ഉണ്ട്. പുത്രന്മാർ ബി. എ. പാസ്സായിട്ടുള്ളവരും പുത്രികൾ സംസ്കൃതത്തിൽ വ്യുൽപ്പത്തി ഉള്ളവരും ആകുന്നു. തിരുമനസ്സിലെ വകയായി സംസ്കൃതത്തിലും മണിപ്രവാളത്തിലും അനേക കൃതികൾ ഉണ്ട്. അവ സാമാന്യവും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടില്ലാത്തവയാകുന്നു. അവ സംസ്കൃതത്തിൽ (൧) സൌഭദ്രസ്തവം, (൨) ഭഗവത്യഷ്ടകം, (൩) പൂർണ്ണത്രയീശ കേശാദിപാദവർണ്ണനം, (൪) പഴയന്നൂർ ഭഗവതി കേശാദിപാദവർണ്ണനം, (൫) വഞ്ചുളേശസ്തവം, (൬) പൂർണ്ണത്രയീശനെ കൊണ്ടു ഒരു സംസ്കൃത പാന ഇവയും; മണിപ്രവാളത്തിൽ (൧) പൂർണ്ണത്രയീശനെക്കൊണ്ട ഒരു പാന, (൨) അഷ്ടമിരോഹിണി മാഹാത്മ്യം കിളിപ്പാട്ടു, (൩) കംസവധം ശീതങ്കൻ തുള്ളൽ (൪) അമൃതാഹരണം പറയൻ തുള്ളൽ; (൫) ഭിക്ഷുഗീത ശീതങ്കൻ തുള്ളൽ, (൬) പൂതനാമോക്ഷം പതിനെട്ടു വൃത്തം കൈകൊട്ടി കളിപ്പാട്ട്, (൭) തൃണാവർത്തവധം പന്ത്രണ്ടു വൃത്തം കൈകൊട്ടികളിപ്പാട്ട്, (൮) ധർമ്മനിർണ്ണയപ്പാന ഇവയും ആകുന്നു. തിരുമനസ്സിലെക്കുള്ള അസാമാന്യമായ ഈശ്വരഭക്തിയെ കവിതാവിഷയങ്ങൾ നല്ലവണ്ണം പ്രദർശിപ്പിക്കുന്നു. അച്ചടിച്ചു ബഹുജനസമക്ഷത്തിൽ വെക്കുന്ന ഈ പുസ്തകത്തിലെ കവിതയുടെ ഒരു ഗുണദോഷനിരൂപണം ഈ പ്രസ്താവനയിൽ ആവശ്യമുള്ളതായി തോന്നുന്നില്ല. എന്നാൽ നൂറുകൊല്ലത്തോളം പഴക്കമുള്ള സുന്ദരകാണ്ഡവും, നവീന കൃതിയായ യുദ്ധകാണ്ഡവും അവയിൽ പല ദിക്കിലുമുള്ള കൌതുകകരങ്ങളായ രചനകളെക്കൊണ്ടും, മനോഹരങ്ങളായ അലങ്കാര പ്രയോ

ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു ശ്രീ പൂൎണ്ണ
ത്രയീശായ നമഃ ശ്രീ ഹനുമതെ നമഃ.

---

സത്യവതീതനയൻ ജഗന്നാഥൻ സത്യമൂൎത്തി മുനികുലശെഖ
രൻ । തൃപ്പൂണിത്തുറെ മെവുന്ന മാധവനെപ്പൊഴും മമ ചിത്തെവിള
ങ്ങെണം ॥ പൂൎണ്ണപ്രജ്ഞമുനി കൃപയുമെന്നിൽ പൂൎണ്ണമായിവിലസണ
മെപ്പൊഴും । വാണീടെണമെൻ ജിഹ്വയിലെപ്പൊഴും വാണിദെവിയു
മെററം പ്രസന്നയായ് ॥ പൂൎണ്ണശക്തി സമസ്തഗുണാകരൻ പൂൎണ്ണവെ
ദ പുരെശൻരമാപതി । ഉഗ്രനാകുന്ന ബാലിയെ കൊന്നാശു സുഗ്രീ
വന്നു കപിരാജ്യവും നൽകി ॥ ജാനകി തന്നെ യന്വെഷിപ്പാനായി
വാനരരെയയച്ചു ദിഗന്തരെ । ദക്ഷിണ ദിക്കിലന്വെഷിപ്പാനായി ദ
ക്ഷിണനാകും വായുസുതനെയും ॥ ജാംബവാനെയു മംഗദൻതന്നെയു
മാബ്ധിപൊലെ വാനരസൈന്യവും । യാത്രചൊല്ലിയയക്കുന്ന നെ
രത്ത ചിത്രമാംതന്റെ നാമാംഗുലീയകം ॥ വീരനാകുന്ന വായുസു
തൻകയ്യിൽ വിരവൊടെകൊടുത്തു ജഗൽപതി । വെദവെദ്യനാം രാ
മനെവന്ദിച്ചു സാദരം മൊതിരംവാങ്ങി മാരുതി ॥ വാനരരൊട്ടു കൂടെ
ഹനുമാനും മാനവെന്ദ്രന്റെ പത്നിയെക്കാണുവാൻ । അക്ഷീണബല
ശാലികപിവരൻ ദക്ഷിണ ദിക്കിലെക്കായി പൊയിനാൻ ॥ ശൈല
ങ്ങളിലും കാനനങ്ങളിലു മലസാക്ഷിയാം സീതയെനൊക്കീട്ടും । കാ
ണാഞ്ഞിട്ടു തിരയുന്ന നെരത്ത തൃഷ്ണകൊണ്ടു മാഞ്ഞതിഗ്ഗൂഢമായ് ॥
കൂരിരുട്ടുമയമായൊരുഗുഹ മാരുതിയും കപികളുംകണ്ടപ്പൊൾ । അതി
ന്നുള്ളിൽ കടന്നു തിരഞ്ഞവർ മതിബിംബ മുഖിയാകും സീതയെ ॥
ചാരുഗാത്രിയെ കാണാഞ്ഞവിടെയും പൊരുവാനായി ഭാവിച്ചനെ
രത്ത । യാതൊരു ദിക്കിൽ കൂടിഗ്ഗമിക്കാമെന്നൊരുമുണ്ടായതില്ല ക
പികൾക്കും ॥ ചാരുശീലയാം താപസിയെക്കണ്ടുമാരുതി ജാതവൃത്താന്തം
ധരിപ്പിച്ചു । യൊഗിനിതന്റെ യൊഗപ്രഭാവത്താൽ വെഗാലെ വന്നു
പുറത്തു കപികളും ॥ മായാമയമാം ഗുഹാതന്നിലായതാകിയ
നൊക്കുക കാരണാൽ । സുഗ്രീവൻ ചൊന്നകാലം കഴിഞ്ഞു പൊ
യ് വ്യഗ്രരായി കപികളുമന്നെരം ॥ അംഗദനവരൊടെവം ചൊല്ലി
നാൻ മംഗലാംഗന്റെ പത്നിയെകണ്ടില്ല । സുഗ്രീവൻ പാഞ്ഞുകൊണ്ടെ
ന്നനെരത്ത ഉഗ്രശാസനം ചൊല്ലാ കപികളെ ॥ എന്തുനാമിനിച്ചെ

യ്യെണ്ട സാമ്പ്രതം ഹനുപ്രായോപവെശനമല്ലാതെ । താരാതന്നുടെ നന്ദനൻതന്നൊട താരനപ്പോളിവണ്ണമുരചെയ്തു ॥ സുഗ്രീവൻ പാരെത്തുമെല്ലാരുകാലവും ഭദ്രശീലകൎഴിഞ്ഞു നമുക്കിപ്പോൾ । എത്രയുമുഗ്രനാകുന്ന സുഗ്രീവൻ തന്ത്രനാമിനിചെന്നു വെന്നാകിലൊ ॥ കൊന്നീടുന്നുനാം വെഗാഭവാനെയും പിന്നെഞങ്ങളെ യെന്തൊരുസംശയം നമുക്കിപ്പോൾ വിചാരിച്ചുകാണുമ്പോൾ രാമനെകൊണ്ടു കാൎയ്യവുമെന്തുള്ളു ॥ എന്നതുകൊണ്ടു നാമിഗ്ഗുഹാതന്നിൽ മന്നവ വാണീടുക സുഖമായി । രാമചന്ദ്രനെക്കൊണ്ടുള്ളഭീതിയും നമുക്കിഗ്ഗുഹാ തന്നിൽ വരികില്ല ॥ താരൻവാക്കുകൾകെട്ടു യുവരാജൻ വീരൻവാനരരൊടെവം ചൊല്ലിനാൻ । രാജ്യഹെതുവായ്ഭ്രാതാവിനെക്കൂടെ സൂൎയ്യനന്ദനൻ കൊല്ലിച്ചുധൃഷ്ടനായ് ॥ ജ്യെഷ്ഠഭാൎയ്യയൊടൊന്നിച്ചിരിക്കുന്ന കഷ്ടം കഷ്ടമിതെന്നെ പറയാവു । മാനസെ ചെറം സംശയമില്ലമെയിനി നാമവിടെച്ചെന്നു വെന്നാകിൽ ॥ ബലഹീനരാം നമ്മളെക്കൊന്നീടും ബലമുള്ളൊരു സുഗ്രീവൻ വെഗത്തിൽ । അംഗദനെവം ചൊന്നതുകെട്ടിട്ടു ജാംബവപ്രമുഖരാം കപികളും ॥ ക്ഷിപ്രമെല്ലാരുമൊന്നിച്ചു മാനസെ അപ്രകാരമുറച്ചൊരു നെരത്ത । വാനരരുടെ ഭാവത്തെ കണ്ടിട്ടു മാനശാലി ഹനുമാനരുൾ ചെയ്തു ॥ താരനംഗദനു രാജ്യമുണ്ടാവാൻ പാരമൊദെന ചൊന്നൊരുവാക്കിദം । ശ്രീരാമന്നു വിരൊധമാം കൎമ്മങ്ങൾമാരുതി ഞാനനുസരിച്ചീടില്ല ॥ എന്നതുകൊണ്ടിന്നെന്നുടെ വാക്കിനെത്തന്നെ നിങ്ങളനുസരിച്ചീടിലൊ । അതിമൊദമിനിക്കുഭവിച്ചീടുമതു ചെയ്യാഞ്ഞിൽ നിങ്ങളെഞാനിപ്പോൾ ॥ ബലംകൊണ്ടുഞാൻ നിങ്ങളെയാകവെ ചാലവെനല്ലമാൎഗ്ഗേനയിച്ചീടും । നാലാമത്തെയുപായത്തെ കൊണ്ടുഞാൻ ചാലവെശിക്ഷിച്ചീടുവൻനിങ്ങളെ ॥ സഹായമാരുമില്ലാതെയാകുമ്പോൾ സഹസ്രാംശുസുതനാം കപീശ്വരൻ । തനപശ്രീമണിയാകുന്ന സീതയെ യന്വെഷിപ്പാനസമൎത്ഥനായിടും ॥ അപ്പൊൾരാമകൃത സഖ്യംപൊയീടും കെല്പൊടെയെവമാശയിവനുടെ । വസ്തുതെതകൊണ്ടു പൂൎവ്വാസുരാധിപനിന്ദ്രനിഗ്ഗുഹാകിഞ്ചിൽപിളൎന്നതെ ॥ ഉഗ്രവിക്രമൻ ലക്ഷ്മണൻതന്നുടെ വജ്രതെതക്കായിലെത്രയുംതീക്ഷ്ണമാം । ഘൊരമായുള്ള ബാണങ്ങൾക്കീഗ്ഗുഹാ ദാരണംചെയ്വാൻ യത്നാകുറെമതി ॥ വാരിജാക്ഷനാം ശ്രീരാമചന്ദ്രന്റെ പരിയത്തിന്റെ ചാലനാകൊണ്ടെവം । നിയമന്തന്നിൽ നിൽക്കുന്നലൊകങ്ങൾ നിയതമൊരു ഭെദത്തെക്കൂടാതെ ॥ അങ്ങിനെയു

ള്ളുരാമൻെറശക്തിയു മിങ്ങൊരുനാളും വന്നീടുകയില്ല । പറഞ്ഞരി
ത്തരമെല്ലൊ നിങ്ങളെമറിയപ്പൊത്ത മൂഢൎമ്മൂഢരെ ॥ അംഗദഭവാൻ
തൻെറ പിതൃവ്യനംമംഗശീലൻ സത്യപരനല്ലൊ । മാതാവിൻെറ
തെ ചിത്തമതംപൊലെ പിതൃവ്യൻ നടന്നീടുമ്പൊൾ കിംപുനഃ ॥
പണ്ടുയാതൊരുനീതി കൊണ്ടുണ്ടായി ശസ്ത്രരാജാവിനൊടുധരിച്ചാലും ।
അതുതന്നെയിദാനീംതുടങ്ങിതെ അതുസമ്പത്തിന്നല്ല വിപത്തിനാം ॥
മാരുതി തൻെറവാക്കുകൾകെട്ടവർ ഭീതരായിട്ടു മൌനമായ്പൊണതെ ।
ഹനുമാനവരൊടു മൊരുമിച്ചു വാനരെന്ദ്രൻ മഹെന്ദ്രത്തെപ്രാപിച്ചു ॥
പാരമില്ലാത്ത വാരിധികണ്ടപ്പൊൾപാരം ഖിന്നരായ്വാനരരെല്ലാരും ।
ദക്ഷിണാംബുധി തന്നുടെതീരത്തിൽ ഭക്ഷണാംകൂടാതെ മരുവീടിനാർ ॥
ഭാനുവംശമണിതൻെറ ലീലകൾ വാനരന്മാർ പറഞ്ഞങ്ങിരിക്കുമ്പൊ
ൾ । അക്കഥകെട്ടു ഹൃഷ്ടനായ്സമ്പാതി സൽക്കരിച്ചവരൊടെവാ
ചൊല്ലിനാൻ ॥ എന്തിനുനിങ്ങൾ ദുഃഖിച്ചിരിക്കുന്നു പംക്തികണ്ഠൻ
ജനകതനുജയെ । കൊണ്ടുപൊയി നാൻലങ്കാപുരംപ്രതി കണ്ടിടാം
തത്ര പൊയെങ്കിൽസീതയെ ॥ പാൎക്കുന്നെൻഞാൻ ലങ്കക്കുമാൎഗ്ഗവും
നൂറുയൊജനയുണ്ടിവിടെനിന്ന । ഇത്തരംചൊല്ലി സ്സമ്പാതി പൊയ
പ്പൊൾ ചിത്തമൊദമൊടൊരു കപികളും ॥ വെഗാൽപ്രാപിച്ചു വാന
രവീരന്മാർ സാഗരതീരം സിംഹനാദത്തൊടെ ॥ പാരമില്ലാതെ
ഘൊരശബ്ദത്തൊടും വാരിധികണ്ടന്നെരം കപികളും । പാരംഖിന്ന
രായ്സാഗരം തന്നുടെ തീരംതന്നിൽ മരുവുന്നനെരത്ത ॥ അംബുധി
കണ്ടു ബാലിതനയനും ജാംബവാനൊടു ചൊല്ലിനാനിത്തരം । ആരു
വാനുള്ളവാരിധി ചാടുവാനാരുവാൻ ഭയംനീക്കീടും നമ്മുടെ ॥ ആ
രുവാൻകപിരാജൻെറ സത്യവും നെരാക്കീടുവാനിന്നുകപികളിൽ ।
ആരെന്നാകിലുംവെഗാ നമുക്കിപ്പൊൾ വിരവൊടിന്നഭയത്തെ നൽ
കുക ॥ ഇത്തരമംഗദ വാക്കുകെട്ടിട്ടു മുത്തരമുരചെയ്തതുമില്ലാരും ।
ബാലിപുത്രനുരചെയ്തുപിന്നെയും ബലശാലികളാകും കപികളെ ॥
ഓരൊരുത്തരായ്ത്തങ്ങടെ മാനസം വിരവൊടു പറഞ്ഞാലുംവീരരെ ।
സത്തമനാം കപീശൻെറ വാക്കിനാലുത്തര മുരചെയ്തു കപികളും ॥
ഉത്തമനാംഗജനുരചെയ്തു പത്തുയൊജന ചാടാം ഞാൻനിൎണ്ണയം ।
ഇരുപതുയൊജനഞാൻ ചാടാമെന്നുരചെയ്തു ഗവാക്ഷനുമന്നെരം ॥
അപ്പൊൾചൊന്നാൻ ഗവയനാംയൂഥപൻ മുപ്പതുയൊജന ഞാനും
ചാടുവൻ । നാല്പതുയൊജന ചാടീടാമെന്ന ചൊല്ലൊടാശ്ശരഭനുമുര

ചെയ്തു ॥ വയ്മ്പനാം ഗന്ധമാദനൻ ചൊല്ലിനാനയ്മ്പത്തു യൊ
ജന ഞാനുംചാട്ടുവൻ । ഹൃഷ്ടനായിപ്പറഞ്ഞഥ മൈന്ദനും ഷഷ്ടി
യൊജന ഞാൻചാടാം നിൎണ്ണയം ॥ ഏഴുപത്തുയൊജന ഞാൻചാടാ
മെന്നഴകൊടെ പറഞ്ഞുവിവിദനും । കമ്പംകൂടാതെചൊന്നാൻ സു
ഷെണനുമെഴ്മ്പത്തു യൊജന ഞാനുംചാട്ടുവൻ ॥ കപിവൃദ്ധനാം
ജാംബവാനുമപ്പൊൾ കപിസത്തമരൊടെവം ചൊല്ലിനാൻ । മുന്ന
മുണ്ടിനിക്കെററം ബലമെന്ന മിന്നുചൊല്ലിയാലെത്തുംഫലമില്ല ॥ എ
ങ്കിലുമിന്നു തൊണ്ണൂറയൊജന ശങ്കകൂടാതെ ചാട്ടുവൻനിൎണ്ണയം ।
കപിരാജ സുതനുമങ്ങന്നെരം കപിവൃദ്ധനൊടെവമുരചെയ്തു ॥ ചെ
തസിചൊറും സംശയമില്ലമെ ശതയൊജനയുമഹം ചാട്ടുവൻ ।
ശതയൊജനയിങ്ങൊട്ടു ചാട്ടുവാൻചെതസി യെള്ളതല്ലെന്നുതൊന്നു
ന്നു ॥ എന്നതുകെട്ടു ജാംബവാൻചൊല്ലിനാൻ നന്നിച്ചൊന്നതു ബാ
ലീസുതഭവാൻ । വാരിധിതന്റെ പാരത്തെപ്രാപിച്ചു പൊരുവാൻ
ശക്തിയുണ്ടെങ്കിലുംതവ ॥ യുക്തമല്ലല്ലൊ ചാട്ടുന്നതുംഭവാൻ സത്ത
മഭൃത്യന്മാരിങ്ങിരിക്കവെ । എന്നാലാരിനിസ്സാഗരം ചാട്ടുവാനിന്നുവാ
നരന്മാരിൽ വിചാരിച്ചാൽ ॥ ഇക്ഷിതിതന്നിൽ പട്ടിണിയിട്ടുകൊണ്ട്
ഋക്ഷവീരയിനിയും കിടക്കനൊം । ഇത്തരമംഗദൊക്തികൾ കെട്ടപ്പൊ
ളുത്തരം കപിവൃദ്ധനും ചൊല്ലിനാൻ ॥ വീൎയ്യവാരിധിയായ ഭവാനു
ടെകാൎയ്യത്തിന്നൊരു ദൊഷംഭവിക്കില്ല । വീരകാൎയ്യങ്ങളെസ്സാധിപ്പാൻ
ശക്തനെ വിരവൊടുഞാൻ ചൊല്ലിയയച്ചീടാം ॥ ദെവരാജതനയ
സുതനൊട ഏവം ജാംബവാൻ ചൊല്ലീട്ടനന്തരം । വീരമൌലിയാ
യ്ശക്തരിൽമുൻപനായ്വാരിധിതീരെസ്വൈരമിരിക്കുന്ന । ഹരിപുംഗ
വനാംഹനുമാനൊട പരിചൊടുപറഞ്ഞു തുടങ്ങിനാൻ ॥ വീരസൎവ്വ
ജ്ഞ വാനരപുംഗവ സ്വൈരമായെന്തുമിണ്ടാതിരിക്കുന്നു । തൽപ
രാക്രമം കാണുവാനിച്ശിച്ചു കെല്പൊടെമരുവുന്നുകപികളും ॥ വീരതെ
ജനനിയാകുമഞ്ജനാ ചാരുഗാത്രിയായ്സഞ്ചരിക്കുംനെരം । മാരുത
ൻകണ്ടു കാമശരമെററു ചാരുഗാത്രിയെ യാലിംഗനംചെയ്തു ॥ ശൊ
കത്തൊടപ്പൊളഞ്ജനയും ചൊന്നാളെക പതിവ്രതം മെകളകൊല്ല ।
എന്നതുകെട്ടുമാരുതനും ചൊന്നാനിന്നതിന്നു ഞാൻഭംഗത്തെച്ചെ
യ്കില്ല ॥ മാനസമെന്റെനിങ്കൽ ഗമിക്കയാൽ മാനിയായ്ത്തവ പുത്ര
നുമുണ്ടാകും ॥ ഉത്സാഹാദി ഗുണങ്ങൾക്കതെസുതൻ മത്സമനായ്
ഭവിച്ചീടുംനിൎണ്ണയം । കെസരിപത്നികെട്ടെവം ഹൃഷ്ടയായ്പ്രസവിച്ചു

ഭവാനെഗ്ഗ്രഹംതന്നിൽ ॥ സൂൎയ്യനെഫലമെന്നു വിചാരിച്ചു വീഴ്വാൻ
ഭവാൻബാലനെന്നാകിലും । മുന്നൂറയൊജനചാടിനാൻഭവാനൊന്നു
മെഖെദമുണ്ടായതുമില്ല ॥ ഇന്ദ്രനപ്പൊൾ ഭവാനെക്കുറിച്ചാശു വജ്ര
ത്തെവിരവൊടുപ്രയൊഗിച്ചു । കുലിശംകൊണ്ടു ബാലനാകും ഭവാൻ
ശൈലാഗ്രംതന്നിൽ വീണൊരുനെരത്ത ॥ ഹനുതെകിഞ്ചിൽഭഞ്ജിക്ക
കാരണാൽ ഹനൂമാനെന്നു പെരുമുളവായി । ജഗൽപ്രാണനതുനെ
രം ക്രുദ്ധനായ്ജഗത്തിങ്കൽ പ്രചരിച്ചതുമില്ല ॥ മൂന്നുലൊകവുമന്നെ
രംക്ഷൊഭിച്ചു ഖിന്നരായപ്പൊൾ ദെവകളാകവെ । പാവനനാം പവ
മാനനെക്കൂപ്പിദ്ദെവകൾ തൊഷിപ്പിച്ചൊരനന്തരം ॥ സൎവ്വശസ്ത്രങ്ങളാ
ലവദ്ധ്യത്വത്തെസ്സൎവ്വ സ്രഷ്ടാവാം ബ്രഹ്മാവുനൽകിതെ । വജ്രമെററു
ഭവാൻസ്വസ്ഥനായപ്പൊൾ വജ്രപാണിയും നൽകിവരനാവ ॥ സ്വ
ഛന്ദമരണംകപിവീര ഇച്ശിച്ചാൽഭവാനെന്നുള്ളദുൎഘടം । വീര
കെസരിപുത്രമഹാബല മാരുതൻതന്റെ ഔരസനന്ദന ॥ പ്ലവനത്തി
ങ്കലിന്നുവിചാരിച്ചാൽ പവനനൊടുതുല്യനെല്ലൊഭവാൻ । പരിതാപ
ങ്ങൾ ഞങ്ങടെകണ്ടിട്ടും വീരയെന്തിന്നുപെക്ഷിച്ചിരിക്കുന്നു ॥ ഊററമി
ന്നുഭവാനുടെ കാണ്മവാനെററമുണ്ടുള്ളിൽ കൌതുകംഞങ്ങൾക്ക । ഹരി
പുംഗവ വീരശിഖാമണെ വാരിധിയിന്നു ചാടുകവൈകാതെ ॥ ഇത്ഥ
രം ജാംബവൊക്തികൾ കെട്ടപ്പൊളുത്തമ ബലശാലിഹനുമാനും ।
താപാവാനരന്മാരുടെ നീക്കുവാൻരൂപവും തന്റെയെററം വലുതാ
ക്കി ॥ അപ്പൊൾ കാട്ടിയവെഷം കപീശന്റെയിപ്പൊൾ ഞാനുംപ
റയുന്നതെങ്ങിനെ । മാരുതാത്മജൻതന്റെശരീരവും മെരുമന്ദരംപൊ
ലെവലുതായി ॥ വജ്രകൊടിപ്രഭാതുല്യകാന്തിയും വിദ്രുമംപൊലെര
ക്തമുഖാബ്ജവും ।ചെന്തീയിൻപ്രഭപൊലെ നയനവുംദന്തിദന്തങ്ങ
ൾപൊലുള്ളദംഷ്ട്രയും ॥ ഏവംഭീഷണമായുള്ളവെഷവും സാവധാന
മാസ്സുകണ്ടുകപികളും । സന്താപമെല്ലാംപൊയിതവൎക്കാശു സന്തൊഷ
വുംവളൎന്നുമനതാരിൽ ॥ വൃദ്ധന്മാരാംകപികളെമാരുതിബദ്ധമൊദ മ
ഭിവാദ്യവുംചെയ്തു ।ഏവംചൊല്ലിനാൻമാരുതനന്ദനൻസൎവ്വജീവവര
നാംസമീരണനൻ ॥ അപ്രമെയൻഗമിക്കുന്നതുപൊലെക്ഷിപ്രംഞാനും
ഗമിക്കുവൻനിൎണ്ണയം । മഹാമെരുഗിരിവരനെയഹംസഹസ്രാവൎത്തി
ചുററിഗ്ഗമിക്കുവൻ ॥ ഇക്കടൽജലംകൊണ്ടുഞാൻഭൂമിയെമുക്കീടാമിന്നു
ബാഹുബലത്തിനാൽ ।ദീനമെന്നിയെയാകാശമാൎഗ്ഗത്തിൽവൈനതെ
യൻപറക്കുന്നനെരത്ത ॥ ആയാസമെന്നിയെഞാനവനെയുമായിരം

ച്യാറിള്ളടക്കമിഷ്ലവൻ । ദക്ഷിണാന്തത്തിൽനിന്നുഞാൻ ഭൂമീടെയി
ക്ഷണാചാട്ടവാനന്തരാന്തവും ॥ തത്രചെന്നുധരണിതൊടാതെ ഞാ
നത്രപൊരുവനില്ലൊരുസംശയം । ഉദയാചലാതന്നിൽ നിന്നാദിത്യ
നദിച്ചുപൊങ്ങിപ്പൊരുന്നനെരത്ത । ഞാനംങ്കുടെയനഗമിച്ചങ്ങസ്താ
മാനസന്ധ്യാദ്രിതന്നിൽവരുംമുൻപിൽ । തത്രചെന്നുതൊൻനിൽക്കവ
ൻ നിർണ്ണയമെത്രയെങ്കിലും യൊജനചാടിടാം ॥ ഏതുമെപിന്നെയി
ല്ലൊരുവൈഷമ്യാശതയൊജനസംഖ്യ ചാടീട്ടവാൻ । എന്തിനെറപ്പ
റയുന്നുഞാനിപ്പൊൾചിന്തിച്ചാലഹംചാടുന്നനെരത്ത ॥ ആകാശചാ
രികളിലൊരുവരും സാകമെന്നൊടുപൊരികയില്ലല്ലൊ । മാനസമെ
ൻെറ യെറുംതെളികയാൽ ഭാനുവംശമണിരാമജായയാം ॥ ജാന
കീദെവിയെയഹംകാണുവൻ മാനസെമമനിശ്ചയവുമുണ്ട । കപിവീ
രൻെറ വാക്കുകൾകെട്ടവാ കപിവൃദ്ധനാംജാംബവാൻ ചൊല്ലിനാ
ൻ॥ പരിചൊടെദെവാനുടെവാക്കിനാൽ പരിതാപങ്ങൾപൊയി ഞ
ങ്ങൾക്കിപ്പൊൾ ॥ മാരുതെദെവാൻ പൊയിവരുവൊളമൊരുപാദെന
ഞങ്ങളെല്ലാവരും । മംഗളംതവപ്രാത്ഥിച്ചുനിൽക്കുവൻ മംഗളാംഗ
സമഗ്രത്തെച്ചാടുക । ഏവംജാംബവാൻ ചൊന്നൊരനന്തരം പവ്വത
ന്നിൽകെറിഹനുമാനും ॥ പാരമില്ലാതെ വാരിധികണ്ടപ്പൊൾ പാര
മുത്സാഹത്തൊടെ മനതാരിൽ । പവ്വതന്നിൽ സഞ്ചരിക്കുന്നെരം
പവ്വതവുംകുലുങ്ങിത്തുടങ്ങിതെ ॥ വൃക്ഷങ്ങളും കുലുങ്ങിയതുനെരം പ
ക്ഷികളുംപറന്നുഭയപ്പെട്ടു । പുഷ്പവൃഷ്ടിയെച്ചെയ്യുന്നതു പൊലെ പു
ഷ്പങ്ങളും പൊഴിഞ്ഞുതുടങ്ങിതെ ॥ പവ്വതചാരികളാംമൃഗങ്ങളും കെ
വലംപെടിച്ചോടിത്തുടങ്ങിതെ । വിദ്യാധരിമാരൊന്നിച്ചു സൈചര
മായ്വിദ്യാധരന്മാർ വാണീടുംനെരത്ത ॥ ഇളകിടിനാനെരം ഗിരിവര
നിളകി യവരാകവെയന്നെരം । ക്ഷിപ്രമാകാശെ ചെന്നവർ നൊ
ക്കുമ്പൊളപ്രമെയനാം വാനരവീരനെ ॥ കണ്ടുപവ്വതംതന്നിൽ പ്ര
സാദിച്ചുകൊണ്ടൽ വെണിമാരൊട്ടമൊരുമിച്ചു । രാമകാൎയ്യത്തിന്നാ
യിക്കപിവരൻ ഭീമകൎമ്മത്തെചെയ്യാൻ തുടങ്ങുന്നു ॥ ഇത്തരമവർത
മ്മിൽപറഞ്ഞു കൊണ്ടാത്തമൊദം മരുവിനാരാകാശെ । വൈരിവാര
ണ കാഭവിദാരണെ ക്രൂരസിംഹനനിലസുതൻപിന്നെ ॥ തനംഗീ
മണിസീത തൻെറപദ മനെപഷിപ്പാനായ് ചാരണ മാൎഗ്ഗത്തിൽ । നി
ശ്ചയിച്ചുഗിരി ശിഖരന്തന്നിൽ നിശ്ചലനായിചെറി ഹനുമാനും ॥
ഭീമവിക്രമനത്സാഹത്തൊടുള്ളിൽ ക്രമവൃത്തമാം തന്നുടെലാംഗൂലം ।

കൂടക്കൂടെയടിച്ചുധരണിയിൽക്കൂടക്കൂടക്കടഞ്ഞുശരീരവും । സിംഹനാ
ദവും ചെയ്തുതുടങ്ങിനാൻ സംഹാരകാലമേഘനാദംപോലെ ॥ രാമ
ഭക്തരിൽമുമ്പനാംമാരുതി ഭീമസാഗരംചാടുവാനായിട്ട് । പരിഘം
പോലെയുള്ളൊരു ബാഹുക്കൾ പരിചോടപ്പോൾ സ്തംഭിപ്പിച്ചുടി
നാൻ ॥ അരയും കുറഞ്ഞൊന്നു ചുളിച്ചിട്ട് ചരണങ്ങളെസ്സംകോചിപ്പി
ച്ചിട്ട് । അർണ്ണവസമ ഗംഭീരമാനസൻ കർണ്ണവുംതലയും ചുരുക്കിപ്പി
ന്നെ ॥ ദൂരാൽമാർഗ്ഗത്തെയാലോകയന്നായിവീരൻ ദൃഷ്ടിയുമൂർദ്ധ്വമുറപ്പി
ച്ചു । ഹൃദയത്തുങ്കൽപ്രാണനെരോധിച്ചു സാദരമാകാശത്തുങ്കൽ നോ
ക്കീട്ട് ॥ പാരംമോദേന വാരിധിചാടുവാൻ വീരമൌലിതുടരും സമയ
ത്ത് । വാനരന്മാരോടൊരാം പ്രസന്നനായ്വാനരോത്തമ നേവമരുൾ
ചെയ്തു ॥ മന്നവകുലമൌലിമണിരാമൻ തന്നുടെബാണംപോകുന്നതു
പോലെ । ഇന്നുപോവാം ഞാൻലങ്കാപുരംപ്രതി ചെന്നിട്ടും തത്ര
കാണാഞ്ഞാൽസീതയെ ॥ ഈവേഗത്തോടെസ്വർഗ്ഗത്തിലുമഹംകേവ
ലം ചെന്നുനോക്കുവൻ സീതയെ । കണ്ടിവാർകുഴലാളെ യവിടെയും
കണ്ടില്ലെന്നാകിൽ ലങ്കയെപ്രാപിച്ച് ॥ കെട്ടിദുഷ്ടനാം രാവണനെയ
ഹം പെട്ടെന്നുകൊണ്ടുപോരുവൻ നിർണ്ണയം । സർവ്വഥാകൃതകാര്യ
നായ്വോരുവൻ ചാർവ്വാംഗീമണിയൊടുമൊരുമിച്ച് ॥ അല്ലെങ്കിൽ കപി
വീരരെ കേട്ടാലും ഉല്ലാസേന ഞാൻകൊണ്ടിഹ പോരുവൻ । ശങ്ക
കൂടാതെ കുത്തിയെടുത്തുടൻ ലങ്കയുംരജനീചരരൊന്നിച്ച് ॥ സന്താ
പങ്ങൾകളഞ്ഞുമനതാരിൽ സന്തോഷത്തോടെവാണാലും വീരരെ ।
വാനരന്മാരൊടേവമുരചെയ്തു വാനരോത്തമൻ ചാടിനാൻവേഗ
ത്തിൽ ॥ മാനശാലീ ഹനുമാൻ മഹാബലൻ മാനസേചെറ്റും
ചിന്തയുംകൂടാതെ । ചാടിനനേരം മാരുത നന്ദനൻചോടെയപ്പോൾ
പറിഞ്ഞുമരങ്ങളും ॥ ബന്ധുക്കൾയാത്രപോകുമ്പോൾ ദൂരത്ത് ബന്ധു
ക്കൂടുന്നയാത്രചെയ്യുംപോലെ । പിന്നാലെപോയിരണ്ടരനാഴിക പി
ന്നെസ്സാഗരെ വീണതുകാണുമ്പോൾ ॥ കുറഞ്ഞൊന്നവർപിന്നാലെ
പോയിട്ടു പറഞ്ഞുകൊണ്ടു പോരുന്നതുപോലെ । നാനാവർണ്ണകുസുമ
മണിഞ്ഞൊരു വാനരോത്തമൻ തന്നുടെദേഹവും ॥ പലധാതുക്കൾ
കൊണ്ടുവിളങ്ങുന്ന ശൈലംപോലെയും കാണായിദ്ദൂരത്ത് । വേഗ
ത്താൽ കപിവീരന്റെവൃക്ഷങ്ങൾ സാഗരന്തന്നിൽ വീണൊരുനേര
ത്ത് ॥ അംബരന്തന്നിൽ താരകളെപ്പോലെ അംബുധിതന്നിൽ വൃക്ഷ
ങ്ങൾശോഭിച്ചു । ദൂരത്തമ്മാറകാണാം ഹനുമാനെമേരുമന്ദരം പോ
കുന്നതുപോലെ ॥ തലയഞ്ചുള്ള സർപ്പങ്ങളെപ്പോലെ ചാലവേ കാ

ണാം വീരന്റെബാഹുക്കൾ । വാലുംകാണാമുയൎന്നകപീശന്റെ വ
ലാവൈരിധ്വജം പൊലെദ്ദൂരത്ത് ॥ മിന്നീടുന്നൊരു മിന്നൽപിണർ
പൊലെ മിന്നിക്കാണാം ഹനുമാന്റെനെത്രവും । മാരുതിതന്റെ
കക്ഷാന്തരൊൽഗതൻ മാരുതൻമെഘംപൊലെ ഗമിക്കുന്നു ॥ എവം
വാനരവീരൻ ഗമിക്കുമ്പൊൾ ദെവഗന്ധൎവ്വ വിദ്യാധരന്മാരും । അ
തിമൊദെന വാനരവീരനെ സ്തുതിച്ചുപുഷ്പവൃഷ്ടിയും ചെയ്തുതെ ॥ വെ
ഗമെവം ഹനുമാൻഗമിക്കുമ്പൊൾ സാഗരം മൈനാകത്തൊടുര ചെ
യ്തു । സൂൎയ്യവംശകുല മണിരാമന്റെ കാൎയ്യത്തിന്നായി മാരുതനന്ദ
നൻ ॥ വാരിധിചാടി യാകാശമാൎഗ്ഗേണ വീരൻപൊകുന്നു ലങ്കാപുരം
പ്രതി । ദുഷ്കരകൎമ്മം ചെയ്യൊരുവീരനെസ്സൽക്കരിക്കേണം വെഗെന
നാമിപ്പൊൾ ॥ എന്നതുകൊണ്ടുവെഗം ഭവാൻപൊങ്ങിച്ചെന്നു സൽ
ക്കരിച്ചാലും ഹനുമാനെ । സാഗരൊക്തികൾ കെട്ടെവം മൈനാ
കംവെഗം പൊങ്ങിനാൻവാരിധിയിൽനിന്ന് ॥ ചെന്നുനിന്നുഹനുമാ
ന്റെ മാൎഗ്ഗത്തിലന്നെരം ജഗൽപ്രാണതനയനും । ശൈലത്തെക്ക
ണ്ടു മാൎഗ്ഗമദ്ധ്യന്തന്നിൽ ചാലവെ വിഘ്നമെന്നൊൎത്തനന്തരം ॥ ധീരൻ
തന്റെയുരസാ പതിപ്പിച്ചു സ്വൈരമായിട്ടു പൊകുന്നനെരത്ത് ।
വാനരൊത്തമ ശക്തിയറിഞ്ഞിട്ട് മൈനാകംതൊഷിച്ചുനാദവും ചെ
യ്തു ॥ ഇത്തരമുരചെയ്തു മഹീധരംസത്തമ മമവാക്യത്തെക്കെട്ടാലും ।
സാഗരന്മാരാൽവൎദ്ധിതമായുള്ളസാഗരമിന്നുപ്രത്യുപകാരത്തെ॥ മന്ന
വമണിരാമനുചെയ്യുവാനെന്നെയിങ്ങുപറഞ്ഞയച്ചുമുദാ । സൽക്കരി
ക്കാൻഭവാനെക്കപിവര സൽക്കരിച്ചാൽഭവാനെയതുകൊണ്ടു ॥ രാമ
ചന്ദ്രനുതൊഷവുമുണ്ടാകുംരാമചന്ദ്രന്റെദൂതനല്ലൊഭവാൻ । മാനസെ
ചിന്തിച്ചിടുന്നനെരത്ത മാനനീയനിനിക്കുംഭവാനല്ലൊ ॥ പൂൎവ്വംവജ്ര
ത്തെക്കൊണ്ടുശചീപതി പൎവ്വതങ്ങളുടെ പക്ഷംച്ഛെദിച്ചു । എന്നുടെ
ചിറകുമുറിപ്പാനായിവന്നുദെവാധിനാഥനതുനെരം॥ മാരുതനെന്നെ
വാരിധിയിലിട്ടു പരിപാലനംചെയ്തുകപിവര । ഘൊരവിക്രമവാനര
പുംഗവമാരുതൻ തന്റെപുത്രനെല്ലൊഭവാൻ ॥ എന്നതുകൊണ്ടുവീര
ഭവാനെഞാനിന്നുസൽക്കരിക്കെണംവിശെഷിച്ചും । സൽക്കരിച്ചാൽ
ഭവാനെയഹമിന്നുഉൾക്കാമ്പിൽതൊഷം മാരുതനുണ്ടാകും ॥ എന്ന
തുകൊണ്ടുവായുസുതഭവാനെന്നുടെ മൊളിൽവാണുസുഖമായി । ഫല
മൂലാദിഭക്ഷിച്ചുതൃപ്തനായ് ജലപാനവുംചെയ്തുശ്രമംതീൎത്ത് ॥ ഹൃഷ്ടനാ
യിട്ടനന്തരംചാടുക ശിഷ്ടസാഗരംഖെദവുംകൂടാതെ । ഇത്തരംമൈനാ

കൊക്തികൾ കെട്ടപ്പൊളുത്തരമുരചെയ്തു ഹനുമാനും ॥ ഏവംചൊ
ന്നൊരുവാക്കുകൾ കൊണ്ടെവകെവലമഹം സൽക്കാരംപ്രാപിച്ചു ।
വിശ്വവാരിധിയാകുന്നരാമൻെറകാൎയ്യംസാധിക്കുവൊളമൊരെടത്തും॥
നിൽക്കയില്ലക്ഷണനെരമെങ്കിലുംകെൾക്കയെൻെറപ്രതിജ്ഞയുമിങ്ങി
നെ।സൎവ്വജീവസുതനെവാചൊല്ലീട്ടപൎവ്വതത്തെയുമാലിംഗനംചെയ്തു॥
വെഗമാകാശമാൎഗ്ഗത്തെപ്രാപിച്ച്സാഗരൊപരിപൊയിത്തുടങ്ങിനാ
ൻ । മെഘമാൎഗ്ഗത്തിൽകൂടെ ഹനുമാനും മെഘത്തന്നിൽമറഞ്ഞുംപ്രകാ
ശിച്ചും ॥ ഹൎഷത്തൊടെഗമിക്കുന്നതുകണ്ടാൽ വൎഷകാലത്തെ പൂൎണ്ണ
ശശിപൊലെ । വാനരൊത്തമസാമൎത്ഥ്യംകണ്ടപ്പൊൾ വാനവന്മാരു
മെററംപ്രസാദിച്ചു ॥ മാരുതിശക്തി പിന്നെയുംകാണുവാൻ സുരസ
യൊടിവൎണ്ണമുരചെയ്തു । ബുദ്ധിമാൻകപി വീരൻഗമിക്കുമ്പൊൾ മ
ദ്ധ്യെമാൎഗ്ഗത്തിൽ ചെന്നുഭവതിയും ॥ രണ്ടരനാഴിക വിഘ്നംചെയ്യുക ക
ണ്ടിടാമെന്നാൽ ഭാവംകപീശൻെറ । എന്തുവെണ്ടുന്നറിയാതെ നിൽ
ക്കയൊ ചിന്തകൂടാതെകൃത്യത്തെച്ചെയ്കയൊ ॥ നിന്നക്കാൾവലുതാ
യുള്ള സത്വവുംനിന്നുടെ വായിലിന്നുകടക്കുവാൻ । ഇച്ശിച്ചാൽഭവ
തിയുടെ യാസ്യവുമിശ്ശപൊലെവലുതാവുംനിൎണ്ണയം ॥ എന്നതുകെട്ടു
നാഗജനനിയും ചെന്നുരാക്ഷസീ വെഷവുംകൈക്കൊണ്ട് । കമ്പംകൂടാ
തെവാനരവീരൻെറ മുമ്പിൽചെന്നഥ നിന്നുചൊല്ലീടിനാൾ ॥ വാന
രെശഭവാനെൻെറഭക്ഷ്യമായ്വാനവന്മാർ നിയൊഗിക്കകാരണാൽ । ഇ
ന്നുഭക്ഷിച്ചീടുന്നെൻഭവാനെഞാൻ വന്നീടുകയെൻവായിൽവിരവൊ
ടെ ഏവംചൊന്നതു കെട്ടൊരുനെരത്ത്സാവധാനമായ്ചൊന്നാ
ൻ കപിവീരൻ ॥ വിശ്വവാരിധിദാശരഥിരാമൻ ഭാൎയ്യയാകുന്നസീത
യൊടൊന്നിച്ച് । ലക്ഷ്മണനാകുംഭ്രാതാവൊടുംകൂടി ലക്ഷ്മീവാൻദണ്ഡ
കാരണ്യെവാഴുമ്പൊൾ ॥ രാവണൻസീതാദെവിയെ കൊണ്ടുപൊയ്
ദെവിതന്നുടെസന്നിധിയിലഹംരാമശാസനാകൊണ്ടുഗമിക്കുന്നെൻ
രാമസാഹ്യംഭവതിയുംചെയ്യണം ॥ അല്ലെങ്കിൽജനകാത്മജയെക്കണ്ടു
മല്ലനെൎമിഴിയാളുടെ സന്ദെശം । രാമചന്ദ്രനൊടൊക്കെയുണൎത്തിച്ച്
ആമൊദെനവരാമിഹ നിൎണ്ണയം ॥ മാരുതിതൻെറവാക്കുകൾ കെട്ടെ
വം സുരസയുംവിരവൊടെ ചൊല്ലിനാൾ । ഒട്ടുംതാമസിച്ചീടകപിവര
പെട്ടന്നെൻവായിൽ ചാടിഗ്ഗമിച്ചാലും ॥ എന്നതു കെട്ടുചൊന്നാൻ
കപിവീര നെന്നാലെന്നുടെ ദെഹത്തെഭക്ഷിപ്പാൻ । തുല്യമായിട്ടുവാ
പിളൎന്നീടുക കല്യതയവയുണ്ടെങ്കിൽവെഗത്തിൽ ॥ ഇത്തരംചൊല്ലിമാ
രുതിദെഹത്തെ പ്പത്തുയൊജനവൎദ്ധിപ്പിച്ചീടിനാൻ । സുരസയുമിരി

പത്തുയൊജനവിരവൊടപ്പൊൾ വായുംപിളൎന്നതെ ॥ ആശ്ശുമാരുതിത
ന്നുടെദെഹത്തെ ത്രിംശദ്യൊജന വൎദ്ധിപ്പിച്ചീടിനാൻ । കെല്പൊടെ
യപ്പൊൾ നാഗജനനിയും നാല്പതു യൊജനാവാപിളൎന്നതെ ॥ അ
ഞ്ചാതെ കപിവീരനും ദെഹത്തെ പഞ്ചാശദ്യൊജനാ വലുതാക്കിനാ
ൻ । അവ്വത്തുയൊജനാ വാപിളൎന്നവൾ സൎവ്വജീവസുതനും ശരീര
ത്തെ ॥ എഴ്പത്തു യൊജനാവലുതാക്കിനാനഴകൊടെ സുരസയനന്ത
രം । എണ്പത്തു യൊജനാ വാപിളൎന്നപ്പൊൾ കമ്പംകൂടാതെ മാരു
തിദെഹത്തെ ॥ വലുതാക്കിനാൻ തൊണ്ണൂറുയൊജനാ ചാലവെയ
പ്പൊൾ നാഗജനനിയും । ശതയൊജന വാപിളൎന്നീടിനാൾ മതിശാ
ലീഹനൂമാൻ കപിവീരൻ ॥ അപ്പൊളംഗുഷ്ഠമാത്രശരീരനായ്ക്കെല്പൊ
ടെ നാഗമാതാവു തന്നുടെ । വായിൽ ചാടിപ്പുറത്തെഴുന്നു വന്നാശു
വായു നന്ദനനെവമരുൾചെയ്തു ॥ ദാക്ഷായണിതെ വായിൽകട
ന്നെൻഞാൻ കാൽക്ഷണം വൈകാതെയിനിപ്പൊകുന്നെൻ । സത്യ
സന്ധന്റെ ജായാസമീപത്തിൽ സത്യമായിഭവിക്കട്ടെതെവരം ॥ മാ
രുതിവാക്കുകെട്ടു പ്രസന്നയായ് സുരസചൊന്നാൾതന്റെ സ്വരൂ
പമായ് । ശൌൎയ്യവാരിധെ മാരുതനന്ദന കാൎയ്യംസാധിപ്പാനായിഗ്ഗ
മിച്ചാലും ॥ ജാനകീദെവിയെയൊട്ടും വൈകാതെ ഭാനുവംശമണി
യൊടു ചെൎക്കുക । പരിചൊടെവം നാഗജനനിയുമുരചെയ്തു ഗമി
ച്ചൊരനന്തരം ॥ വായുമാൎഗ്ഗത്തെ പ്രാപിച്ചു വെഗെന വായുനന്ദനൻ
പൊയിത്തുടങ്ങിനാൻ । പക്ഷമുള്ളൊരു പൎവ്വതംപൊലെയും പക്ഷി
രാജൻ ഗമിക്കുന്ന പൊലെയും ॥ ദശയൊജന വിസ്താരവുമായി ത്രിം
ശദ്യൊജനനീളവുമായിട്ടു । ഛായയും കപിരാജന്റെയന്നെരം തൊ
യരാശിയിലെറ്റം പ്രകാശിച്ചു ॥ പങ്കജാസനൻ തന്റെവരത്തിനാ
ൽ ശങ്കകൂടാതെ ഘൊരയാംസിംഹികാ । മാരുതാത്മജൻ തന്നുടെ
ച്ഛായയും വിരവൊടെ പിടിച്ചൊരുനെരത്ത ॥ ചിന്തിച്ചാൻ കപി
സത്തമൻ മാനസെയെന്തുവാൻ തടവിപ്പൊൾ ഗമിക്കുവാൻ । സ
ൎവ്വജീവസുതനെവം ചിന്തിച്ചു സൎവ്വദിക്കിലും നൊക്കുന്ന നെരത്ത ॥
വാരിധിതന്നിൽനിന്നതി ഘൊരമായൊരു സത്വവും പൊങ്ങുന്നതു
കണ്ടു । കപിപുംഗവനെവം വിചാരിച്ചു കപിരാജൻ പറഞ്ഞൊരു
സത്വവും ॥ ഛായാഗ്രാഹിയിദമതിബീഭത്സമാ യതുതന്നെ സംശയ
മില്ലിദം । നിശ്ചയിച്ചെവമുഗ്രപരാക്രമൻ നിശ്ചലനായി നിന്നൊരു
നെരത്ത ॥ തൃഷ്ണയാകിന രാക്ഷസീസിംഹികാ ഭക്ഷിപ്പാനായി വാന
രവീരനെ । ദുഷ്ടതന്നുടെ വായുംപിളൎന്നുകൊണ്ടട്ടഹാസവും ചെയ്തു

ഭയങ്കരീ ॥ ഓടിച്ചെല്ലുന്നനെരം ഹനുമാനും ചാടിവായിലവളുടെ
വെഗത്തിൽ । ഹൃദയന്തന്നിൽ ചെന്നുകപീശനും ഹൃദയാബ്ജം മു
റിച്ചവൾ തന്നുടെ ॥ ആന്ത്രമാലയണിഞ്ഞവൾ തന്നുടെയാന്ത്രമാലി
ന്യഹരികണക്കിനെ । പുറത്തെഴ്ന്നാശു പൊന്നു മഹാബലൻ മുറയിട്ട
വൾ ചത്തുവീണുജലെ ॥ ദുഷ്ടയെക്കൊല ചെയ്യുതുകണ്ടപ്പൊൾ ഹൃഷ്ട
ന്മാരായിയാകാശ ചാരികൾ । ദെവദെവ പവനതനയനൊടെവം
ചൊല്ലിനാൎവ്വിസ്മയിച്ചേറവും ॥ എത്രയും ഘൊരമായുള്ള സത്വ
ത്തെ ചിത്രാചിത്രാം ഭവാനിപ്പൊൾ കൊന്നതും । വാനരെശഭവാനു
ള്ളതു പൊലെമാനവും ബുദ്ധിയുമുള്ളവൎക്കിപ്പൊൾ ॥ ഒരുകാൎയ്യവുംചെ
യ്യുവാനൊക്കെമ്പൊളൊരുദുൎഘടവുമില്ലനിൎണ്ണയം । മാരുതെഭവാൻ കാ
ൎയ്യത്തെസ്സാധിപ്പാൻ വിരവൊടെഗമിക്ക സുഖമായി ॥ ഘൊരയാകു
ന്ന സിംഹികയെകൊന്ന പരിചൊടവരാൽ സ്തുതനായിട്ടു । ഹരി
പുംഗവനാകാശമാൎഗ്ഗേണ വിരവൊടെ ഗമിച്ചുമനൊജവൻ ॥ ഉല്ലാ
സെനവഴിയെറം ലംഘിച്ചിട്ടെല്ലാദിക്കിലും നൊക്കുന്നനെരത്ത ।
ശതയൊജനത്തിന്നുടെ യന്തത്തിൽ വാതനന്ദനൻ കണ്ടുവനങ്ങളും॥
ഹരിപുംഗവൻ പൊകുമ്പൊൾ പിന്നയും പരിചൊടെ ക്രമത്താലെ
കണ്ടുതെ । വാരിധിതന്റെ തീരപ്രദെശവും തീരജങ്ങളാംവൃക്ഷലതക
ളും ॥ ചാരുവായുള്ളൊരുദ്യാനജാലവുംഗിരിയും ശിഖരങ്ങളൊടൊന്നി
ച്ചു । പാരാവാരത്തെ വാരിധിതന്നുടെ ധീരൻപ്രാപിച്ചു ദ്വീപവുംക
ണ്ടപ്പൊൾ ॥ ബുദ്ധിമാനെവം ചിന്തിച്ചുമാനസെ ക്രുദ്ധന്മാരാകും രാ
ക്ഷസന്മാരിവർ । എന്നുടെവലുതായുള്ള രൂപത്തെയിന്നിവർകണ്ടാൽ
കൌതുഹലംചെയ്യും ॥ എവംചിന്തിച്ചു ദെഹംചെറുതാക്കി സ്സ്വകാ
ൎയ്യവുംചിന്തിച്ചാശുകാരി । മാരുതാത്മജൻ രാമഭക്താഗ്രണീ ചാരുനാ
നാവിധദ്രുമമണ്ഡിതെ ॥ ഗിരിതന്റെശിഖരെശിഖരവൽഹരിപുംഗ
വൻ ചാടിവീണുമുദാ । വാരിധിപാരവാരത്തെ പ്രാപിച്ചു വീരമൌലീ
മണിപവനാത്മജൻ ॥ രാവണന്റെ പുരിയുംഗിരിമെളിൽ ദെവരാ
ജപുരിപൊലെകണ്ടുതെ । അനാധൃഷ്യമാം സാഗരംലംഘിച്ചു ദീനധീ
നനനിശ്വസനായിട്ടു ॥ ശൈലത്തിന്റെ തലംതന്നിൽനിന്നിട്ടു ബ
ലശാലീവരൻ പവനാത്മജൻ । ശങ്കയൊട്ടുമെകൂടാതെ സ്വസ്ഥനാ
യ് ലങ്കയുംനൊക്കിക്കണ്ടു വഴിപൊലെ ॥ ലങ്കതന്റെ പുറത്തുവില
സുന്ന പങ്കാകൂടാതെപങ്കജമുള്ളൊരു । ചാരുവായുള്ള വാപികളുംകണ്ടു
മാരുതാത്മജൻ ക്രീഡാവനങ്ങളും ॥ പരിഖങ്ങളും പത്മൊല്പലങ്ങളാ
ൽ പരിശൊഭിതമായ്ക്കണ്ടു മാരുതി । അൎണ്ണവതീരംതന്നിൽ വിളങ്ങു

ന്ന സ്വൎണ്ണംകൊണ്ടുള്ള പ്രാകാരവുംകണ്ടു ॥ ക്രൂരനാംരാവണന്റെ നി
യോഗത്താൽ ശരചാപാസി പാണികളായിട്ടു । രാക്ഷസന്മാർനടക്കു
ന്നതുംകണ്ടു രാക്ഷസെശപുരിടെ ചുഴലവും ॥ വിശ്വകൎമ്മകൃതയായല
ങ്കയെ വിശ്വസാക്ഷീസുതൻകണ്ടുവെഗെന । ഉത്തരദ്വാരംപ്രാപിച്ചു
ലൊകൈകടെ ചിത്തന്തന്നിലിവ്വണ്ണം വിചാരിച്ചു ॥ യാതുധാനെശൻത
ന്റെപുരിയുള്ളിൽ യാതുധാനരുടെവെഷമായിട്ടൊ । മന്നവെശന്റെ
പത്നിയെനൊക്കെണ്ടു പിന്നെമറെറാരു വെഷംധരിച്ചിട്ടൊ ॥ മാരുത
ൻപൊലുമിന്നറിയാതവൻ ചരിക്കില്ലിഹയെന്നുമെ തൊന്നുന്നു । ച
ഞ്ചലാക്ഷിയാം സീതയെനൊക്കുമ്പൊൾ വഞ്ചിയ്ക്കെണമീ രാക്ഷസരെ
യഹം ॥ എന്നതുകൊണ്ടു രാത്രിയിലിന്നുഞാനെന്നുടെരൂപം നന്നെ
ചെറുതാക്കി । മിന്നൽപൊലെ നടന്നതിവെഗത്തിൽ മന്നവാധിപ
പത്നിയെക്കാണ്മവൻ ॥ ചെതസിയെവം ചിന്തിച്ചുവാഞ്ഛിച്ചു വാ
തനന്ദനൻ സൂൎയ്യാസ്തമനത്തെ । സൂൎയ്യനസ്തമിച്ചൊരു നെരത്ത വീ
ൎയ്യശാലീ കപികുലശെഖരൻ ॥ മാരുതിമാൎജ്ജാലമാത്ര ദെഹനാ
യ്ഘൊരരൂപൻ കടന്നിതുലങ്കയിൽ । പ്രാണനന്ദനൻ തന്നുടെസാചി
വ്യമെണാങ്കൻ താനുംചെയ്യുന്നതുപൊലെ ॥ വന്നുദിച്ചു വിളങ്ങിനഭ
സ്ഥലെ യന്നെരമെല്ലാദ്ദിക്കും പ്രകാശിച്ചു । ദുൎഗ്ഗവുംദുൎഗ്ഗന്തന്നിൽ ഗൃ
ഹങ്ങളുംസ്വൎഗ്ഗം പൊലെ പവനാത്മജൻ കണ്ടു ॥ പരന്മാരാൽ കട
പ്പാനശക്യയാം പുരികണ്ടൊരു നെരംഹനൂമാനും । ശ്രീരാമചന്ദ്രൻ
തന്റെപരാക്രമം പരിചൊടൊൎത്തു സന്തൊഷിച്ചീടിനാൻ ॥ അ
ന്നെരം ഘൊരരൂപയാംലങ്കയും ചെന്നുമാരുതി തന്റെപുരൊഭാ
ഗെ । അട്ടഹാസവും ചെയ്യുവംചൊല്ലിനാൾ ധൃഷ്ടമാംവണ്ണം വാ
യുസുതനൊട ॥ ആരുനീയെന്തിനായിഹവന്നതും വിരവൊടെ
പറഞ്ഞാലുമെന്നൊട । പുരിതന്നിലശക്യം കടക്കയും ശൂരരാവ
ണ പാലിതയായുള്ള ॥ ഹരിവീരനതു കെട്ടുചൊല്ലിനാൻ പരമാ
ൎത്ഥം പറയുന്നെൻ ഞാനിപ്പൊൾ । ആരുനീ വികൃതാകൃതി നെത്രയാ
യ് പുരദ്വാരത്തിൽ നിൽക്കുന്നതുമിപ്പൊൾ ॥ കാരണമെന്തിന്നെ
ന്നെത്തടുപ്പാനും പരുഷങ്ങൾ പറവാനുമിത്തരം । എന്നതു കെട്ടു
ചൊല്ലിനാൾ ലങ്കയു മിന്നുലങ്കയിലെന്നെജ്ജയിയ്ക്കാതെ ॥ കടന്നിട്ടു
ഗമിയ്ക്കയും വാനര കൂട്ടകയില്ലയെന്നു ധരിച്ചാലും । ഞാനാകുന്നതുനഗ
രിയാകുംലങ്കാ താനെ രക്ഷിച്ചീടുന്നെൻ പുരമിദം ॥ രാവണന്റെ
നിയൊഗെനസൎവ്വദാ കെവലമഹംചൊന്നെൻ പരമാൎത്ഥം । പരി
ചൊടവൾ വാക്കുകൾകെട്ടപ്പൊൾ വീരമൌലി കപിവരൻ ചൊല്ലി

നാൻ ॥ പുരിയുംപുരിതന്നിൽ ഗൃഹങ്ങളും ചാരുവാകുംവനങ്ങളുമാക
വെ । കാണുവാനായിവന്നെനഹമിഹ കാണുവനഹം നീനൊക്കിനി
ൽക്കവെ ॥ ഹരിമുഖ്യന്റെവാക്കുകൾകെട്ടവൾ പരിചൊടപ്പൊൾ
കൊപിച്ചുലങ്കയും । ഘൊരമാംവണ്ണം മട്ടഹാസംചെയ്തു കരംകൊ
ണ്ടൊന്നടിച്ചു ഹനുമാനെ ॥ കരംകൊണ്ടവൾ തല്ലിനനെരത്ത ഹരി
വീരനും സിംഹനാദംചെയ്തു । സ്ത്രീയല്ലൊയിവളെന്നു വിചാരിച്ചു വാ
യുനന്ദനനൊററം കൊപിക്കാതെ ॥ ഭീമവിക്രമൻ ദുഷ്ടവിമൎദ്ദനൻ വാ
മഹസ്തം കൊണ്ടൊന്നടിച്ചീടിനാൻ । ഹനുമാന്തന്റെ താഡനമെ
ററപ്പൊൾ ദീനദീനയായ്വീണിതു ലങ്കയും ॥ വാനരാധിപൻ തന്നൊ
ടുലങ്കയും ദീനമാംവണ്ണം പിന്നെയുരചെയ്തു । സമയന്തന്നിൽ സത്യ
മുള്ളാളുകൾ ഭീമവിക്രമനിൽക്കുമല്ലൊ സദാ ॥ പങ്കജാസനൻ തന്റെ
നിയൊഗത്താൽ ലങ്കഞാൻ തന്നെ രക്ഷിക്കുന്നുപുരം । എന്നൊരു ക
പിനിന്നെജ്ജയിച്ചീടു മന്നുരാക്ഷസന്മാൎക്കു ഭയംവരും ॥ എന്നൊടെവ
മരുൾചെയ്തു പത്മജനെന്നെയിന്നു ജയിച്ചുവെല്ലൊഭവാൻ । സൈ്വ
രമായിക്കടന്നിനി ലങ്കയിൽ വാരിജാക്ഷിയാം സീതയെക്കണ്ടാലും ॥
ജയിച്ചുകാമരൂപിനി ലങ്കയെ വായുനന്ദനൻ ബുദ്ധിമതാംവരൻ ।
നല്ലസന്ധ്യയിൽ ദ്വാരത്തിൽക്കൂടാതെ യല്ലാസെന മതിലുമ്മെൽ ചാ
ടിനാൻ ॥ വാമപാദവും വച്ചുഹനുമാനും ഭീമവൈരികൾ തന്റെ ത
ലതന്നിൽ । മുത്തുമാലയണിഞ്ഞമഹാപഥ മുത്തമജവൻ പ്രാപിച്ചു
നന്തരം ॥ രാജീവാക്ഷിയാം സീതയെനൊക്കുവാൻ രാജമാൎഗ്ഗത്തിൽ
ക്കൂടഗ്ഗമിക്കുമ്പൊൾ । ഹരിപുംഗവൻകെട്ടുപുരിതന്നിൽഭെരിമുൻപാ
യ വാദ്യസ്വനങ്ങളും ॥ ഹസിതെൽ ഘുഷ്ടനാനാനിനാദവും ഭാസി
തമായി ലങ്കയിലന്നെരം । രാവണനെസ്തുതിക്കുന്ന ഘൊഷവും പ
വനാത്മജൻ കെട്ടുപുരിതന്നിൽ ॥ എഴെട്ടുസൌധമുള്ള ഭവനങ്ങളഴ
കൊടെ പവനാത്മജൻകണ്ടു । രാജവീഥിടെ രണ്ടുഭാഗത്തിലും രജ
താചലംപൊലെപ്രകാശിച്ചു ॥ നാനാരത്നമയമാം ഗൃഹങ്ങളും വാ
നരൊത്തമൻ കണ്ടുപ്രസാദിച്ചു । ഭവനംതൊറും ജാനകിദെവിയെപ്പ
വനാത്മജൻ നൊക്കിനടക്കുമ്പൊൾ ॥ രാക്ഷസിമാരുമൊന്നിച്ചു രാ
ക്ഷസ രക്ഷക്രീഡയെച്ചെയ്യുന്നതുംകണ്ടു । ബാലകരെയുറക്കുന്നതും ക
ണ്ടു ചിലദിക്കിൽ കപികുലശെഖരൻ ॥ ഘൊരരൂപന്മാർ ഭാൎയ്യമാരൊ
ന്നിച്ചു സൈ്വരമായിട്ടിരിക്കുന്നതും കണ്ടു । പലചെഷ്ടകൾ രാക്ഷസ
ന്മാരുടെ ബാലിസൊദര മന്ത്രിവരൻകണ്ടു ॥ അവിടെയെങ്ങുംജാനകി
ദെവിയെ പ്പവനാത്മജൻ കാണാഞ്ഞനന്തരം । രാവണാലയഗൊ

പുരാപ്രാപിച്ച സാവധാനമായുള്ളിൽ കടന്നുടൻ ॥ സീതാദേവിയെ
നോക്കുവാനായിട്ട ജാതമോദം കപികുലശേഖരൻ । പ്രഹസ്തന്റെ
ഭവനത്തെപ്രാപിച്ച സിംഹവിക്രമൻ നോക്കിക്ഷണത്താലെ ॥ മഹാ
പാർശ്വന്റെ മന്ദിരന്തന്നിലും മഹോദരന്റെ മന്ദിരന്തന്നിലും । വ
ജ്രദംഷ്ട്രന്റെ മന്ദിരന്തന്നിലു മിന്ദ്രജിത്തിന്റെ മന്ദിരന്തന്നിലും ॥ കും
ഭൻതന്റെ ഭവനത്തിലും പിന്നകുംഭകൎണ്ണന്റെ മന്ദിരന്തന്നിലും ।
അക്ഷീണബലൻ പിന്നെയുമുള്ളോരു രാക്ഷസയൂഥപഭവനങ്ങളിൽ ॥
ചേതസിയൊട്ടും ശങ്കയുംകൂടാതെ സീതാദേവിയെ നോക്കി ക്രമത്താ
ലെ । രാവണാലയഗോപുരെ ചെന്നപ്പോൾ കാവൽക്കാരെയും ക
ണ്ടുകപീശ്വരൻ ॥ നാലുകൊമ്പുള്ള മത്തഗജങ്ങളെ ചാലവെകണ്ടു
ഗോപുരവാതുക്കൽ । അത്ഭുതങ്ങളാം പക്ഷിജനങ്ങളു മത്ഭുതങ്ങളാം
നാനാമൃഗങ്ങളും ॥ മിന്നീടുന്ന ശയനാസനങ്ങളും മിന്നീടുന്ന ശി
ബികാസമൂഹവും । സ്യന്ദനങ്ങളും രത്നമയങ്ങളായ് സുന്ദരമാകുമശ്വ
സമൂഹവും ॥ പത്തിഹസ്തി പദാതിയാളി സാദിയുമാത്തമോദം ചരി
ക്കുന്നതുകണ്ടു । പവനാത്മജനുള്ളിൽക്കടന്നപ്പോൾ ഭവനങ്ങളുംകണ്ടു
വിചിത്രമായ് ॥ ചന്ദ്രരശ്മികൾകൊണ്ടു വിളങ്ങുന്ന ചന്ദ്രശാലകൾ
കണ്ടുകപിവരൻ । ചിത്രങ്ങളാകും ക്രീഡാഗൃഹങ്ങളും കൃത്രിമങ്ങളാം
ക്രീഡാഗിരികളും ॥ ലങ്കതന്നുടെ യാഭരണമിദം ശങ്കയില്ലെന്നു ചിന്തി
ച്ചുമാരുതി । ശൌൎയ്യവാരിധി ശങ്കയുംകൂടാതെ വിരവോടെകടന്നു ഗൃ
ഹന്തന്നിൽ ॥ രാക്ഷസാധിപൻ തന്റെനിയോഗത്താൽ രാക്ഷസീ
മാരും ശസ്ത്രങ്ങൾകയ്യേന്തി । ഘോരരൂപികൾ നിൽക്കുന്നതുംകണ്ടു
വീരവീരൻകടന്നു ഗൃഹാന്തരെ ॥ മണികാഞ്ചന സൌധ സമൂഹങ്ങ
ൾ പ്രാണനന്ദനൻ കണ്ടവിടെയപ്പോൾ । അത്ഭുതങ്ങളായുള്ളോരു
വസ്തുക്കൾ തൽഭവനത്തിൽകണ്ടു പലവിധം ॥ പിന്നെയപ്പുരിതന്നുടെ
മദ്ധ്യത്തിൽ മിന്നീടുംഗൃഹം കണ്ടുകപിവരൻ । ഒരുയോജന നീളവുമാ
യിട്ട അരയോജന വിസ്താരവുമായി ॥ നവരത്നമയമായ്വിളങ്ങുന്ന ഭ
വനോത്തമംകണ്ടു ഹനുമാനും । അതിന്നുള്ളിൽക്കടന്നു മഹാബലൻ
വാതനന്ദനൻ വീരശിഖാമണി ॥ തത്രകണ്ടുതദാകപിപുംഗവൻ
ചിത്രാപുഷ്പകമാകുംവിമാനവും । വാരിജോൽഭവൻതന്നോടുധനേശ്വ
രൻ പരിചോടു ഭജിച്ചുലഭിച്ചോരു ॥ പുഷ്പകമാം വിമാനത്തെ രാവ
ണൻ കെല്പോടെ ധനദനെജ്ജയിച്ചുടൻ । കയ്ക്കലാക്കി നിജപുരമദ്ധ്യ
ത്തിൽ ശങ്കകൂടാതെകൊണ്ടന്നുവെച്ചുള്ള ॥ ചിത്രമാംപുഷ്പകത്തിന്റെ മ
ദ്ധ്യത്തിൽ ചിത്രമാകുന്ന നല്ലശയനത്തിൽ । ചന്ദ്രമദ്ധ്യേകളങ്കം ക

ണക്കിനെ നിദ്രചെയ്യുന്നരാവണൻ തന്നെയും ॥ സൈപരമായിട്ടു ശങ്കയുംകൂടാതെ വീരമൌലികപിവരൻ കണ്ടുതെ । അഞ്ജനാചലംപൊലുള്ളദേഹവു മഞ്ജനാദ്രി ശിഖരങ്ങളിൽപിന്നെ ॥ രാത്രിയിൽ തീജ്വലിക്കുന്നതുപൊലെ രാത്രിഞ്ചരജനാധിപൻ തന്നുടെ । പിംഗകേശമാംപത്തുതലകളും പിംഗാധിപസചിവ വരൻകണ്ടു ॥ ക്രൂരമായുള്ള ദംഷ്ട്രകളുംപല്ലും ഘൊരമാകുന്നയനങ്ങളുംമൂക്കും । ഐരാവത വിഷാണവടുക്കളും ക്രൂരൻതന്നുടെ മാറത്തുകണ്ടുതെ ॥ വജ്രമെറ്റവടുക്കളും കണ്ടുതെ ഭദ്രശീലൻഖലനുടെമാറത്ത । നീണ്ടകൈകളും കണ്ടുശയനത്തിൽ നീണ്ടപാമ്പുകൾ പൊലെയിരിവതും ॥ രക്തചന്ദന ദിഗ്ദ്ധശരീരനായ്‌രക്തവസ്ത്രമുടുത്തുകിടക്കുന്ന । രാവണൻതന്നെവീരശിഖാമണി പവനാത്മജൻ കണ്ടോരനന്തരം ॥ ഗിരികന്ദരംതന്നിൽ നിന്നഞ്ജസാ മാരുതൻ വരുമ്പൊലെ ദശാസ്യന്റെ । മൂക്കിൽനിന്നു വരുന്നൊരുശ്വാസവും സൽകപികുലമൌലിയും കെട്ടുതെ ॥ ആയതാക്ഷീകുല മൌലിമാലയാം മയപുത്രിയാം മണ്ഡൊദരിയെയും । തല്പന്തന്നിൽ കിടക്കുന്നതുംകണ്ടു തൽപാർശ്വത്തിലഞ്ജനാനന്ദനൻ ॥ രാവണന്റെസമീപെചുഴലവും ചാരുഭംഗിമണിമാരുടെയായിരം । മാരുതികണ്ടു ക്രീഡാരതികൊണ്ടു പരിശ്രാന്തമാരായുറങ്ങുന്നതും ॥ ശ്വേതച്ഛത്രവും കണ്ടുമനൊജ്ഞമായ്വാതനന്ദനൻ തത്രസമീപത്തിൽ । കാമിനീകുലമൌലികളിൽചിലർ ചാമരങ്ങൾ പിടിച്ചുറങ്ങുന്നു ॥ നീലെന്ദീവരനെത്രമാരിൽചിലരാലവട്ടങ്ങൾ കൊണ്ടുറങ്ങുന്നു । ഏണനെർമിഴിമാരിൽ ചിലർപിന്നെ വീണാവെണുക്കൾ കൊണ്ടുറങ്ങുന്നു ॥ മൃദംഗാദിയാം വാദ്യങ്ങൾകൊണ്ടു മൃദുഗാത്രിമാർ നിദ്രചെയ്യുന്നതും । വാനരൊത്തമൻകണ്ടു മഹാബലൻ പാനഭൂമിയുംകണ്ടു ഖലൻ തന്റെ ॥ ആസവങ്ങളാൽ പൂർണ്ണങ്ങളായുള്ള ഭാസുരങ്ങളാം രത്നഘടങ്ങളും । മദ്ധ്യാപാതികുടിച്ചകുടങ്ങളും മദ്ധ്യമാകെക്കുടിച്ചഘടങ്ങളും ॥ പന്നികൊഴിമയിൽ മൃഗവൃന്ദവും തിന്നുപാതി കിടക്കുന്നതും കണ്ടു । നല്ലനല്ലശയനാസനങ്ങളും നല്ലനല്ലമണിദീപജാലവും ॥ കണ്ടു മാരുതി തത്രശയിക്കുന്ന കൊണ്ടൽവെണിമാർ തന്നുടെവൃന്ദവും । ചന്ദനാഗരുധൂപസുഗന്ധവും സുന്ദരീമുഖവാത സുഗന്ധവും ॥ നാനാപുഷ്പങ്ങൾതന്നുടെ ഗന്ധവും പാനഗന്ധവും കൊണ്ടുമാരുതൻ । മന്ദംമന്ദമവിടെച്ചരിക്കുന്ന സുന്ദരമാകുംരാവണമന്ദിരെ ॥ ബുദ്ധിമാനെവം ചിന്തിച്ചുമാനസെ ബന്ധുരാംഗിമാർ കാന്തനുമൊന്നിച്ചു । നിദ്രചെയ്യുമ്പൊൾതത്ര ചരിപ്പതുംഭദ്രമല്ലല്ലൊ ബ്രഹ്മചാരിക്കൊർത്താൽ ॥

മാനിനീകുലമദ്ധ്യെ ചരിച്ചിട്ടുംമാനസെ ചെറ്റും വിക്രിയയില്ലാമെ।
മാനുഷസ്ത്രീയെ നൊക്കുവാനായിട്ട മാനിൻമദ്ധ്യത്തിൽ നൊക്കിയാ
ൽകിട്ടുമൊ ॥ എന്നതുകൊണ്ടിവിടെ നടക്കയാലിന്ന പാപവുമില്ലന്ന
നിണ്ണയം । നിശ്ചയിച്ചെവം വാനരപുംഗവൻ നിശ്ചലചിത്തൻ പി
ന്നെയുംനൊക്കിനാൻ ॥ ദെവരാജാദിലൊകെശ സമ്പത്തുംരാവണാ
ലയെ യൊന്നിച്ചകണ്ടുതെ । ദെവഗന്ധൎവ്വ കന്യകമാരെയും പാവനീ
രാജകന്യകമാരെയും ॥ കണ്ടുപൌലസ്ത്യൻ തന്നുടെമന്ദിരെ കണ്ടില്ല
ജഗന്നാഥന്റെ പത്നിയെ । കാണാഞ്ഞപ്പൊൾ ജനകതനൂജയെ
പ്രാണനന്ദനനൊററം വെഗത്തൊടെ ॥ എല്ലാദിക്കിലും നൊക്കിത്തു
ടങ്ങിനാൻ മല്ലനെർമിഴിയാകുന്ന സീതയെ । വായു സഞ്ചാരമുള്ള
സ്ഥലങ്ങളിൽ വായുനന്ദനൻ നൊക്കിനാൻ സീതയെ ॥ ചതുരൻക
പിവംശമഹാമണി ചതുരംഗലാപൊലും ഖലാലയെ । ഇല്ലനൊ
ക്കാത്തദിക്കുകളെങ്ങുമെ ഫുല്ലെന്ദീവരനെ ത്രയാംസീതയെ ॥ തത്രയെ
ങ്ങുമെകാണാഞ്ഞു സീതയെ വിക്രമശാലിയാകും കപിവരൻ । പ്രാകാ
രത്തിൽചാടിയിരുന്നിട്ട അകതാരിലീവണ്ണംവിചാരിച്ചു ॥ മംഗലാം
ഗിയാം സീതയെക്കാണാതെയെങ്ങിനെ യഹമങ്ങുഗമിക്കെണ്ടു । അം
ഗദാദികപിവരന്മാരുടെ യെങ്ങിനെമുഖം കാണെണ്ടുചെന്നുഞാൻ ॥
വ്യൎത്ഥസാഗര ലംഘനമിന്നുമെ വ്യൎത്ഥമിശ്രമമൊക്കയു മൊക്കബൊ
ൾ । സൊമകൊടി സമാനമുഖാംബുജം രാമചന്ദ്രന്റെയെങ്ങിനെ
നൊക്കെണ്ടു ॥ നരവാനര രാജസമീപത്തിൽ സാരസാക്ഷിയാം സീ
തയെകാണാതെ । മംഗലാംഗിയെ കണ്ടില്ലെന്നുള്ളതു മെങ്ങിനെയ
ഹം ചെന്നുപറയെണ്ടു ॥ ദുഷ്ടനാകുന്ന രാവണനെയഹം മുഷ്ടികൊ
ണ്ടൊന്നിടിച്ചു ഹനിക്കയൊ । കെട്ടിരാത്രിഞ്ചരാധിപതിയെ ഞാൻ
പെട്ടന്നുസാഗരൊപരികൊണ്ടുപൊയ് ॥ അച്യുതനാകുംശ്രീരാമചന്ദ്ര
നകാഴ്ചവയ്ക്കയൊവെണ്ടുകഠൊരനെ । ശൂരനെവംവിചാരിക്കുംനെരത്ത
ചാരുവാകുമശൊകവനികയും ॥ കണ്ടുസൎവ്വകപികുലശെഖരൻകണ്ടാ
ലെത്രയുമത്ഭുതമായുള്ള । അശൊകൊദ്യാനം കണ്ടപ്പൊൾമാരുതി ആ
ശയന്തന്നിലെവം വിചാരിച്ചു ॥ ഇവിടെയഹംനൊക്കീല സീതയെദ്ദെ
വിയെ യിവിടെയഹം കാണുവൻ । ഭീമവിക്രമനെവം വിചാരിച്ചു രാ
മപാദാബ്ജം കൈക്കൂപ്പിവെഗെന ॥ ഉദ്യാനത്തിൽ ചാടിക്കപി
വരനുദ്യ ദദ്ദിത്യസമാനകളെബരൻ । കാമികൾക്കെററം ശൊകപ്ര
ദമാകും കൊമളമാമശൊകതരുക്കളും ॥ കണ്ടാലെത്രയും ദൃഷ്ടിമനൊഹ
രം കണ്ടുമാരുതി പുഷ്പനിറഞ്ഞുള്ള । ദിവ്യങ്ങളാകും നാനാതരുക്കളും

ദിവ്യൊദ്യാനത്തിൽ കണ്ടുപലവിധം ॥ സുന്ദരമാകും ചൈത്രരഥത്തൊ
ടും നന്ദനൊദ്യാനത്തൊടു മിസ്സുദ്യാനം । തുല്യമെന്നു കപിവരൻ ചി
ന്തിച്ചു കല്യൻദെവിയെനൊക്കിത്തുടങ്ങിനാൻ ॥ വൃക്ഷങ്ങളിൽ കപീ
ശൻചരിക്കുമ്പൊൾ പക്ഷികളുമുണൎന്നു തുടങ്ങിതെ । പുഷ്പതല്പങ്ങൾ
പൊലെ മഹീതലെപുഷ്പങ്ങളും കൊഴിഞ്ഞുനിറഞ്ഞുതെ ॥ അശൊകൊ
ദ്യാനത്തന്നുടെ മദ്ധ്യത്തിൽശിംശപാവൃക്ഷം കണ്ടുകപീശ്വരൻ । സ്വ
ൎണ്ണംകൊണ്ടുള്ള വെദികയായുള്ളസ്വൎണ്ണവൎണ്ണമാംശിംശപാവൃക്ഷവും ॥
നവ്യപല്ലവ പുഷ്പങ്ങളെക്കൊണ്ടു എല്ലാദിക്കും വിളങ്ങുന്നിതുദ്യാനെ ।
ശിംശപാതന്നിൽചാടിക്കപീശ്വരനാശയത്തിലിവണ്ണം വിചാരിച്ചു॥
ഇവിടെസ്സുഖമായി ഇരുന്നുഞാൻ ദെവിതന്നുടെപാദാബ്ജം കാണുവ
ൻ । ചിത്തന്തന്നിലിവണ്ണം വിചാരിച്ചു പത്തുദിക്കിലുംനൊക്കുന്നനെ
രത്തു ॥ അവിടെക്കണ്ടു വാപീസരസ്സുകൾ പവിഴംകൊണ്ടു കെട്ടിപ്പട്ടി
ത്തുള്ള । കാന്തങ്ങളാകും നാനാതരുക്കളും സന്താനലതാജാലങ്ങളും ക
ണ്ടു ॥ ഹെമംകൊണ്ടുള്ള വെദികയല്ലാതെ കൊമളൊദ്യാനെയില്ലതാക
ളും । കണ്ടുമാരുതിക്രീഡാഗിരിവരംകണ്ടാലെത്രയും ദൃഷ്ടിമനൊഹരം ॥
സൎവ്വജീവതനയൻനദികണ്ടുപൎവ്വതന്തന്നിൽനിന്നങ്ങൊഴുകുന്ന । കാന്ത
ൻതന്നുടെയങ്കത്തിൽ നിന്നാശു കാന്താകൊപിച്ചു പൊകുന്നതുപൊ
ലെ ॥ തീരജദ്രുമ ശാഖാസമൂഹങ്ങൾ വാരിയിൽമുട്ടി നിൽക്കുന്നതും ക
ണ്ടാൽ । വാരിജാക്ഷിയെത്തന്നുടെബന്ധുക്കൾവാരണം ചെയ്കയൊയെ
ന്നു തൊന്നീടും ॥ തത്രപിന്നസ്സമീപെ വിളങ്ങുന്ന ചിത്രമാകുന്നചൈ
ത്യപ്രാസാദവും । ചാരുസ്തംഭസഹസ്രെണശൊഭിതാംമാരുതികണ്ടുകൈ
ലാസപാണ്ഡരം ॥ പിന്നപ്രാണതനയൻ കപിവരൻമിന്നൽപൊലെ
നയനമാരായുള്ള । രാക്ഷസീഗണമദ്ധ്യെ മലിനയായ് വൃക്ഷമൂലത്തിലെ
റ്റംകൃശയായി ॥ ഉഷ്ണമാകുന്ന ദീൎഘശ്വാസത്തൊടു മുഷ്ണമാകുന്നകണ്ണീ
രൊടുംകൂടി । ഭൂമിതന്നിലിരിക്കുന്നദെവിയെ യാമിനീശകലപൊലെ ക
ണ്ടുതെ ॥ കൊണ്ടൽവെണീമണിയാകുംസീതയെ കണ്ടനെരം പവനാ
ത്മജൻകപി । ഏവംചിന്തിച്ചു ബുദ്ധിമതാംവരൻ ദെവദെവനരുളിന
ലക്ഷണം ॥ പൂൎണ്ണചന്ദ്രനിഭാനനയിൽ സൎവ്വംപൂൎണ്ണമായിട്ടു കാഴ്മാനമു
ണ്ടല്ലൊ । പണ്ടുരാവണൻ കൊണ്ടുഗമിക്കുമ്പൊൾ കണ്ടൊരംഗസാര
ത്നമിദമെല്ലൊ ॥ ദെവിയന്നവിടെയിട്ട ഭൂഷണമിവിടെയെങ്ങും കാണു
ന്നതില്ലല്ലൊ । ഇവിടെയുള്ളഭൂഷണശിഷ്ടങ്ങളവിടെയുണ്ടു നാരീമണിയു
ടെ ॥ എന്നതുകൊണ്ടുമിന്നു വിചാരിച്ചാൽ മന്നവാധിപജായയാസംശ
യം । യാതൊരുദെവി താന്നക്കപികളുമെതല്ലാം ദിക്കിൽനൊക്കിനട

ക്കുന്നു ॥ അങ്ങിനെയുള്ള ശ്രീരാമജായയാം മംഗലാംഗിയെ ഞാനിന്നു
കണ്ടല്ലൊ । സ്വാന്തംതന്നിലിവണ്ണം വിചാരിച്ചുസന്തോഷാശ്രു സമെ
തമുഖാബ്ജനായ് ॥ ആശയന്തന്നിലൊറംപ്രസാദിച്ചു ശിംശപയിലി
രുന്നുകപീശ്വരൻ । ചന്ദ്രരശ്മികൾ കൊണ്ടുവനാന്തരം ഭദ്രശീലൻ പ്ര
സാദിച്ചുകണ്ടുതെ ॥ അപ്പൊൾതത്ര നിശാചരിമാരെയും കെല്പൊടെപ
വനാത്മജൻകണ്ടുതെ । അമ്പിളിത്തെല്ലുപൊലുള്ള പല്ലുമായുമ്പിക്കൈ
പൊലെനീണ്ടുള്ളമൂക്കുമായ് ॥ രാക്ഷസീമാരെക്കണ്ടുകപീശ്വരൻ രാക്ഷ
സാന്തകജായാസമീപത്തിൽ । മങ്ങലിപൊലെയുള്ളൊരുദരവും ഞൊ
ങ്ങണാപൊലെ കൈകളുംകാലുമായി ॥ ഭംഗികൂടാത്ത രാക്ഷസീമാരെ
യുംമംഗലാംഗിടെ സന്നിധിയിൽ കണ്ടു । വായസംപൊലെചീത്തനി
റമായിപ്പായപൊലെപരന്നചെവിയുമായ് ॥ചെവികൊണ്ടുപുതച്ചുകൊ
ണ്ടൊരാവും ദെവീസന്നിധൌചുററുമിരിക്കുന്ന । ആശരനാരിമാരെ
യുംകണ്ടുതെ ആശരാന്തകനഞ്ജനാനന്ദനൻ ॥ കാലില്ലാത്തുള്ളരാക്ഷസി
ക്കൂട്ടവും തലമദ്ധ്യത്തിൽ കാലുള്ളകൂട്ടവും । അലസാക്ഷിയാംദെവിടെ
സന്നിധൌ ബലശാലിപവനാത്മജൻകണ്ടു ॥ ഏവംബീഭത്സരൌദ്ര
മാർമദ്ധ്യത്തിൽ ദെവദെവന്റെ പത്നിയെയുംകണ്ടു । ചെന്നായ്മദ്ധ്യ
ത്തിൽമാൻപെതലെപ്പൊലെ ഖിന്നയായിധരണിയിൽ വാഴുന്ന ॥
ദെവിയെക്കണ്ടുവാനരപുംഗവൻ ദെവദെവപദാബ്ജവുംവന്ദിച്ചു । വാ
യുനന്ദനൻചിത്തംരക്ഷ്യത്തമെമായാദെവി പദാബ്ജത്തിൽദൃഷ്ടിയും ॥ രാ
ക്ഷസാധിപ സൈന്യത്തിൽ കൊപവും രാക്ഷസാന്തകൻ വച്ചുമരു
വുമ്പൊൾ । ബ്രഹ്മരാക്ഷസ വെദഘൊഷങ്ങളും ബ്രഹ്മവിന്മണി കെട്ടു
വിരാത്രത്തിൽ ॥പൌലസ്ത്യനമുണൎന്നുവശനായിഅലസാക്ഷിമണിയാ
ളെചിന്തിച്ചു । ചൂതസായകൻതന്റെ ശരംകൊണ്ടു ചെതസി ശൊ
കമൊട്ടുംസഹിയാതെ ॥ അശൊകൊദ്യാനന്തന്നിലെഴുന്നായിട്ടു ആശരാ
ധിപനൊരുപുറപ്പെട്ടു । ക്രൂരനാകുന്ന രാവണനൊന്നിച്ചു നൂറുനാരി
മാർമാത്രംഗമിച്ചുതെ ॥ വളഞ്ഞുള്ളൊരുവാളുകൾകൈക്കൊണ്ടു അളകാധി
പൻതന്റെയനുജന്റെ । പുരൊഭാഗത്തുനാരിമാരിൽചിലർവിരവൊ
ടെ ഗമിച്ചുതുടങ്ങിനാർ ॥ നാരിമാരിൽ ചിലരപ്പൊൾ ദീപികാകരന്ത
ന്നിലെടുത്തു നടന്നുതെ । ശ്വെതചത്രമെടുത്തൊരു കാമിനിയാതുധാ
നന്റെ പിന്നാലെപൊയിനാൾ ॥ ചാമരങ്ങൾ പിടിച്ചുചിലരപ്പൊ
ൾ ഭീമരൂപന്റെ പിന്നാലെപൊയിനാർ । ആലവട്ടംപിടിച്ചു ചിലര
പ്പൊൾ പൌലസ്ത്യൻ തന്റെപിന്നാലെ പൊയിനാർ ॥ അന്നെരം ര
ജനീചരന്മാരുടെ മന്നവൻതന്റെ പിന്നാലെവെഗത്തിൽ । പൊന്നു

കൊണ്ടുള്ള പാത്രങ്ങളിൽജലം സന്നതാംഗിമാർ കയ്യിൽകൊണ്ടുപൊയിനാ
ർ ॥ മന്ദംമന്ദംനടന്നു ദശാനനൻ സുന്ദരൊദ്യാനദ്വാരത്തെ പ്രാ
പിച്ചു । കാഞ്ചീനൂപുരകങ്കണനാദങ്ങളഞ്ചാതെകെട്ടു വാനരപുംഗവ
ൻ ॥ ദ്വാരദെശത്തിൽ സംപ്രാപ്തനായുള്ള ക്രൂരനാകുന്ന രാവണൻത
ന്നെയും । വാനരൊത്തമൻ കണ്ടൊരനന്തരം മനതാരിലിവണ്ണം വി
ചാരിച്ചു ॥ പുഷ്പകമദ്ധ്യെതന്നിൽ ശയനത്തിൽകൊല്ലൊടെ നിദ്രചെ
യ്യുന്നകണ്ടൊരു । രാവണനിവനില്ലൊരുസംശയ മെവം നിശ്ചയിച്ചു
ഗ്രപരാക്രമൻ ॥ ആശരകുലതൂലദാവാനലൻ ശിംശപതന്നിൽ വാ
ണിതുസ്വസ്ഥനായ് രാവണനുംകടന്നുവനന്തന്നിൽദെവിതന്നുടെസ
ന്നിധിയിൽചെന്നു ॥ ചാരുശീലയാംശ്രീരാമപത്നിയുംക്രൂരനാകുന്നരാ
വണൻവന്നപ്പൊൾ ഊരുകൊണ്ടുകുചവുമുദരവുംപരിചൊടെമറച്ചുകൃ
ശൊദരി ॥ കൂരിരുൾ സമമാകുന്ന കെശത്താൽ വാരിജാക്ഷിമറച്ചുമു
ഖാബ്ജവും । തിരിഞ്ഞങ്ങുമരുവുന്നനെരത്തു ക്രൂരനെവംപറഞ്ഞുതുട
ങ്ങിനാൻ ॥ നാരിമാർകുല മൌലിമണിയാളെ വാരിജാക്ഷി തിരിഞ്ഞെ
ന്തിരിക്കുന്നു । പൌലസ്ത്യനഹം ത്രൈലൊക്യനായക നലംസാക്ഷിതെ
ദാസനെന്നൊർത്താലും ॥ മല്ലസായകനസ്ത്രങ്ങൾകൊണ്ടെന്നെക്കൊല്ലു
ന്നു മല്ലനെർമിഴിരത്നമെ । മാനിനീഭൂമിയാകജ്ജയിച്ചുഞാൻ ജനകന്നു
കൊടുത്തീടാം നിർണ്ണയം ॥ ഭീമരാക്ഷസ പൂർണ്ണയാംലങ്കയിൽ രാമനെ
ങ്ങിനെ വന്നുകടക്കുന്നു । കൊണ്ടുപൊവതു മെങ്ങിനെയാംനിന്നെ
കൊണ്ടൽവെണി ഭജിക്കുമാംകാമിനം ॥ രാവണൻതന്റെ വാക്കുകൾ
കെട്ടവം ദെവദെവനെ ച്ചിന്തിച്ചുമാനസെ । ഏണനെർമിഴിയാകു
ന്നസീതയും തൃണമന്തരെയിട്ടരുളീടിനാൾ ॥ പരദാരങ്ങളൊടെവം
ചൊല്ലുക പാരംപാപമെന്നൊൎക്ക ദശാനന । കാഞ്ചനമയമായ മൃഗ
ത്തിനാൽ വഞ്ചിച്ചെല്ലൊനി വീരനാംകാന്തനെ ॥ കൊണ്ടുപൊന്നതു
മൊന്നെനീലങ്കയിൽ കണ്ടീടാമതിന്നുള്ളഫലമിനി । വീരമൌലിമ
ണിരാമസന്നിധൌ ക്രൂരനിയ്യെന്നെ തൊട്ടുവെന്നാകിലൊ ॥ ശൂരൻ
തന്റെ ശരമെറ്റചത്തുനീ ഖരനാംനിന്റെ ഭ്രാതാവെക്കാണുംനീ । മ
ദയാനത്തലവന്റെ മസ്തകം മദിച്ചുകീറിച്ചൊരകുടിക്കുന്ന ॥ കെസരി
തുല്യനെന്നുടെവല്ലഭൻ വാസവാരെ ശശതുല്യൻനിയ്യെടാ । എന്നതു
കൊണ്ടുരാമപദാബ്ജത്തിലെന്നെക്കൊണ്ടുപൊയ്വച്ചുവണങ്ങുക ॥ അല്ലങ്കി
ൽനിന്നെയെന്നുടെവല്ലഭൻ കൊല്ലുമില്ലൊരുസംശയംരാവണ । രാമക
ല്പനയില്ലായ്ക്കകൊണ്ടുഞാൻഭസ്മമാക്കാത്തുനിന്നെദ്ദശാനന ॥ ദെവിയെ
വമരുളിയിരുന്നപ്പൊൾ രാവണനെററംകൊപിച്ചുചൊല്ലിനാൻ । സീ

തെഎവ്വം ചൊൽനിന്നെയരത്തുടൻപ്രാതരാശാത്ഥംവച്ചുംമെഹാനാസെ ക്രൂരനെവം പറഞ്ഞൊരുനെരത്ത ചാരുഗാത്രിയാം മണ്ഡൊദരിതാനും । പൌലസ്ത്യൻതന്നെ യാലിംഗനംചെയ്തു ചാലവെയെവം മന്ദമുരചെയ്തു ॥ വീരപ്പൊരിക ഭാൎയ്യമാരൊന്നിച്ച സൈരമായിട്ടു വാഴ്ക മന്ദിരെ । ദീനയാകുന്നമാനുഷിയെക്കൊണ്ടു മാനനീയതെ കാൎയ്യമെന്തുള്ളു ॥ രാക്ഷസാധിപൻ കാന്താഗിരംകെട്ടു രാക്ഷസിമാരൊടെ വമുരചെയ്തു । എങ്ങിനെസീത യെന്റെവശമാകു മങ്ങിനെനിങ്ങൾ ചെയ്യാലുംയത്നവും ॥ എവംരാവണൻ ചൊല്ലിനടന്നുടൻ സാവധാനമായ്പ്രാപിച്ചുമന്ദിരം । ക്രൂരനെവം പറഞ്ഞുഗമിച്ചപ്പൊൾ ഘൊരരൂപികളൊടിയടുത്തുടൻ ॥ ഓരൊരൊവിധം ചൊല്ലിത്തുടങ്ങിനാർ ചാരുഗാത്രിയൊടെറാം വിരൂപകൾ । ഘൊരയാകുംഹരിജടയന്നെരം വാരിജാക്ഷിയൊടെവമുരചെയ്തു ॥ പുലസ്ത്യൻതന്റെ പൌത്രൻമഹാബലൻ ബാലികെവെദ വെദാംഗപാരഗൻ । ത്രൈലൊക്യാധിപൻ രാവണനെന്നതു മലസാക്ഷി ധരിക്കവഴിപൊലെ ॥ നിന്നിലാഗ്രഹമുള്ളദശാസ്യനെ കണ്ണെൽനെർമിഴി നിയ്യംഭജിച്ചാലും । മാനുഷനാകും രാമനെകൊണ്ടുതെമാനിനിയിനി യെന്തുള്ളുകാൎയ്യവും ॥ ഇന്നുഞാനെവം ചൊന്നതുചെയ്യാഞ്ഞാൽ കൊന്നിടുംനിന്നെ സൂദന്മാർസുന്ദരി । ത്രക്ഷകളാകുമെകജടാദിയാം രാക്ഷസികളും ശസ്ത്രങ്ങൾകയ്യാണ്ടു ॥ പാരംപാരം പരുഷമായ്ചൊല്ലിനാർ സാരസാക്ഷിച്ചുലാവേിയൊടപ്പൊൾ । കുത്തുമൂത്തുള്ളശസ്ത്രങ്ങളെകൊണ്ടു ചെത്തിചെത്തിത്തവാംഗങ്ങൾഞങ്ങളും ॥ തിന്നുതിന്നുസുരയുംകുടിച്ചുട നിന്നുചാടികളിച്ചിടും മൈഥിലി । ഇത്തരമവർവാക്കുകൾകെട്ടപ്പൊ ളുത്തരമുരചെയ്തു പതിവ്രതാ ॥ നിങ്ങൾചൊന്നതു കെൾക്കയുമില്ലഞാൻ നിങ്ങളിന്നെന്നെയൊന്നിച്ചുതിന്നുക । ദീനനെങ്കിലും മാനുഷനെങ്കിലും ധനിയെങ്കിലും നിദ്ധനിയെങ്കിലും ॥ എന്നുടെകാന്തനെന്നുടെദൈവത മെന്നറിഞ്ഞാലും നക്തഞ്ചരികളെ । ഇങ്ങിനെയരുൾചെയ്തു ജനകജാ മംഗലാംഗീ കരഞ്ഞുതുടങ്ങിനാൾ ॥ രാക്ഷസസ്ത്രീകളിൽ ചിലരന്നെരം രാക്ഷസാധിപൻ തന്നൊടുദന്തത്തെ । പറഞ്ഞുംകൊണ്ടു വന്നിട്ടുപിന്നെയുംക്രൂരവാക്കുകൾചൊല്ലുന്നനെരത്ത ॥ ചാരുശീലയാംവൃദ്ധാ ത്രിജടയും വിരവൊടെവം ചൊല്ലിനാളന്നെരം । നിങ്ങൾതങ്ങടെ യംഗങ്ങൾതിന്നുക മംഗലാംഗിയാം സീതയെത്തിന്നൊല്ല ॥ കണ്ടുഞാനിപ്പൊൾ സ്വപ്നാഭയങ്കര മിണ്ടൽവന്നിടും നക്തഞ്ചരന്മാൎക്ക । ഇങ്ങിനെത്രിജടാഗിരംകെട്ടപ്പൊൾ മംഗലാംഗീടെ സന്നിധിയിൽനിന്ന ॥

ഓടിപ്പൊയിനിശാചരിമാർ ചൊന്നാരാടലൊടെ ത്രിജടയൊടിത്ത
രം । ത്രിജടെനിസ്സും കണ്ടൊരുസ്വപ്നത്തെ വ്യാജംകൂടാതെ ചൊല്ലു
കവെഗത്തിൽ ॥ എന്നതുകെട്ടുചൊന്നാൾ ത്രിജടയു മിന്നുഞാൻകണ്ട
സ്വപ്നത്തെകെട്ടാലും । ആയിരംഹംസയുക്തമായുള്ളൊരു അത്ഭുത
യാംശിബികയിൽ രാഘവൻ ॥ ശുക്ലമാല്യാനുലെപനനായിട്ട ശുക്ലവ
സ്ത്രമുടുത്തുമഹാബലൻ । ലക്ഷ്മണനാകും ഭ്രാതാവൊടൊന്നിച്ച ലക്ഷ്മീ
വാനായിആകാശമാൎഗ്ഗെണ ॥ വന്നുലങ്കയിൽനിന്നുരഘൂത്തമനെന്നുക
ണ്ടുഞാൻ സ്വപ്നത്തിലിന്നഹൊ । വാരിജാക്ഷിയാംസീതയെ സ്വപ്ന
ത്തിൽ വാരിധിമദ്ധ്യെ ശ്വെതാചലൊപരി ॥ ശ്വെതവസ്ത്രാനുലെപ
നയായിട്ടപ്രീതയായിട്ടിരിക്കുന്നതും കണ്ടു । ചാലവെകണ്ടു പിന്നയും
സ്വപ്നത്തിൽ നാല്കൊമ്പുള്ളമത്തഗജൊപരി ॥ ഭ്രാതാവൊടുമൊരുമി
ച്ചുരാഘവൻ സീതവാഴുന്നശൈലത്തിൽചെന്നുടൻ । ദെവിതന്റെക
രത്തെപിടിച്ചുടൻ ദെവനാനകഴുത്തിലിരുത്തിനാൻ ॥ ഭൎത്താവിന്റെ
മടിയിന്നുചാടീട്ട മാൎത്താണ്ഡശശിമണ്ഡലം ഹൃഷ്ടയായ് । പാണികൊ
ണ്ടുതലൊടുന്നതുംകണ്ടു എണ്ണനെർമിഴിയാളാകുംസീതയും ॥ എട്ടുനല്ല
വെള്ളത്തഹയങ്ങളെകെട്ടീട്ടുള്ളൊരുസ്യന്ദനരത്നത്തിൽ ।ഭാൎയ്യയാകുന്ന
സീതയൊടൊന്നിച്ച വിഷ്ണുവാനാകും ഭ്രാതാവൊടുംകൂടി ॥ രാമൻനില്ക്കു
ന്നതുംകണ്ടു ഹൃഷ്ടനായ് രാമനെപ്പിന്നെ കണ്ടുഞാൻവൃഷ്ടികെ । പിന്ന
യുംകണ്ടുസ്വപ്നത്തിലത്ഭുതാ പൊന്നുകൊണ്ടുള്ള സിംഹാസനംതന്നി
ൽ ॥ ജാനകിയൊടുമൊന്നിച്ചുരാഘവൻമാനനീയനിരുന്നൊരനന്തരം ।
ബ്രഹ്മൎഷികളുമൊറാംപ്രസന്നരായ് ബ്രഹ്മഘൊഷെണ തീൎത്ഥജലംകൊ
ണ്ടു ॥ അഭിഷെകവും ചെയ്യുന്നതുംകണ്ടു അഭിമാനിയാം ശ്രീരാമചന്ദ്ര
നെ । കമലാസനൻ മുൻപായദെവകൾ രാമപാദെ നമിക്കുന്നതുംക
ണ്ടു॥ പിന്നയുംകണ്ടുവെത്രയുമത്ഭുതാമിന്നീടുന്നൊരുസിംഹാസനന്തന്നി
ൽ ।വിക്രമശാലിയാകുന്നശ്രീരാമൻചക്രശംഖഗദാബ്ജധരനായി॥ശ്രീ
വത്സകൌസ്തുഭാദി സമെതനായ്ശ്രീവനമാലയിട്ടു പ്രസന്നനായ് ।
ശ്രീസമെതനായ്വിഷ്ണുസ്വരൂപനായ്സൎവ്വാസവാത്മഭൂവന്ദിതനായിട്ട ॥ വാ
രിജാക്ഷനിരിക്കുന്നതുംകണ്ടു പരിചൊടിപ്പൊൾ സ്വപ്നത്തിൽഞാന
ഹൊ । പൌലസ്ത്യനെയും കണ്ടുഞാൻസ്വപ്നത്തിൽ തൈലവുംതെച്ചു
കെശവുംകൂടാതെ ॥ കരവീരസ്രജവു മണിഞ്ഞുടൻ കറുത്തുള്ളൊരു വ
സ്ത്രവുംചിററീട്ട । നീലവസ്ത്രമുടുത്തൊരുനാരിയും ചാലവെകെട്ടി രാവ
ണൻതന്നെയും ॥ കൊണ്ടുപൊകുന്ന തെക്കൊട്ടുക്കായിട്ട കണ്ടുഞാനെ
വം സ്വപ്നംഭയങ്കരം । ഖരങ്ങളെപരിചൊടു കെട്ടിന്നതെരിൽ കെറിട്ടു

ശാനനൻ പൊകുമ്പൊൾ ॥ യാമിനീചരനാഥനതുനെരം ഗൊമയ
ഹ്രദെവീണു വിവശനായ് । മുങ്ങിപൊങ്ങി കുടിക്കുന്നപങ്കവു മിങ്ങി
നെയും ഞാൻകണ്ടിതുസ്വപ്നത്തിൽ ॥ രാക്ഷസെശൻകഴുതമെലെറീട്ടു
ദക്ഷിണദിക്കിലെക്കായിപൊയിനാൻ। ഒട്ടകത്തിന്റെമൊളിൽക്കരെറീ
ട്ടു പെട്ടന്നുകുംഭകൎണ്ണനുംപൊയിതെ ॥ ആശരാധിപ പുത്രനാമിന്ദ്രജി
ൽ ശിംശുമാരത്തിലെറീട്ടുപൊയിനാൻ । രാക്ഷസന്മാരുംരക്താംബര
ന്മാരായ് ദക്ഷിണദിക്കിലെക്കായിപൊയിനാർ ॥ യാതുധാനരിലെക
നെകണ്ടുഞാൻ ശ്വെതച്ഛത്രംപിടിപ്പിച്ചു സ്വൈരമായ് । മതിശാലി
യാംവീരൻ വിഭീഷണൻ പ്രീതനായിട്ടുനില്ക്കുന്നതുംകണ്ടു ॥ ധവളാം
ബര ഭൂഷണന്മാരാകും കെവലംനാലു ഭൃത്യന്മാരൊന്നിച്ചു । ഭഗ്നഗൊ
പുര സൌധയായ് ലങ്കയും മഗ്നയായ്പ്പിന്നെക്കണ്ടു സമുദ്രത്തിൽ ॥ രാമ
ദൂതനാംവാനരൻ ലങ്കയെഭസ്മമാക്കിനാനെന്നും ഞാൻകണ്ടുതെ । ക്രൂ
രകാളവ്യഥാപരുഷാക്ഷരംചാരുരൂപയൊടെന്തിന്നുചൊല്ലുന്നു ॥ രാമ
ൻഭാൎയ്യയെ തൎജ്ജിച്ചതുകെട്ടാൽഭീമവിക്രമൻ കൊന്നീടുംനിങ്ങളെ । ആ
ശ്രയിച്ചെങ്കിൽ നമ്മളെരക്ഷിപ്പാൻസുശ്രൊണിമതിയാമെന്നറിഞ്ഞാ
ലും ॥ എന്നതുകൊണ്ടു നമ്മളെല്ലാവരുംസന്നതാംഗിയെയാശ്രയിച്ചീ
ടണം । വൃക്ഷശാഖയിൽ വാണുപ്രഹൃഷ്ടനായ് പക്ഷിയുംകൂടെക്കൂടെപ്പറ
യുന്നു ॥ അൻപൊടെ സീതാദെവിക്കുമംഗളം മുൻപിൽശ്രീരാമൻ നി
ൽക്കുന്നുയെന്നതും । ഘൊരനാകുന്ന രാവണൻതന്നുടെ ക്രൂരമായുള്ള
വാക്കുകൾകെട്ടു ॥ ഘൊരകാനനെ ബാലികയെപ്പൊലെ ചാരുഗാ
ത്രികരഞ്ഞുതുടങ്ങിനാൾ । സൊമകൊടിസമാനമുഖാംബുജ രാമ എ
ന്റെകാന്തമഹാബല ॥ ഇങ്ങിനെ ഞാനും ദുഃഖിച്ചിരിക്കുമ്പൊളെങ്ങു
പൊയിഭവാനും രഘൂത്തമ । ലക്ഷ്മണനാനിതറിഞ്ഞതുമില്ലയൊ രാക്ഷ
സീമദ്ധ്യെഞാനിരിക്കുന്നതും ॥ കൌസല്യെയെന്റെയമ്മെധരിച്ചാവും
വസിക്കുന്നുഞാൻ ലങ്കയിൽഖിന്നയായ് । ഇഷ്ടയാംതവ ഭാൎയ്യയുംരാ
ഘവ ദുഷ്ടനിന്നഹൊ കൊല്ലുവാൻപാത്രമായ് ॥ എന്നുള്ളതുമറിഞ്ഞി
ല്ലയൊഭവാൻ മന്നവകുലമൌലിമണെരാമ । കൊണ്ടുപൊയെന്നെരാ
വണൻകൊന്നീടും രണ്ടുമാസമെയുള്ളുഅവധിയും ॥ വനവാസംകഴി
ഞ്ഞൊരനന്തരം വനജാക്ഷിമാരൊന്നിച്ചയൊദ്ധ്യയിൽ । സ്വൈരമാ
യ് ഭവാനും വസിച്ചീടുംസ്മരകൊടിമനൊജ്ഞകളെബര ॥ വിഷംകിട്ടി
യാൽതിന്നിട്ടുചത്തീടാം വിഷദാതാവുമില്ലല്ലൊയിന്നുമെ । ശസ്ത്രദാതാ
വുംരാക്ഷസമന്ദിരെ ചിത്രമാരുമെയില്ലല്ലൊ ചിന്തിച്ചാൽ ॥ എന്നതു
കൊണ്ടു കെശത്തെകെട്ടിഞാനിന്നു പൊവുകതന്നെ യമക്ഷയം । ഏ

വാചിന്തിച്ചുകെശപാശംകയ്യിൽ ദെവികയ്യൊണ്ടു മന്ദാനടന്നുടൻ ॥
പുഷ്പിതമായവൃക്ഷത്തെപ്രാപിച്ചു കെല്പൊടെശാഖകയ്യൊണ്ടു സീത
യും । സൊമതുല്യവദനാ മനക്കാമ്പിൽ രാമചന്ദ്രന്റെ ചിന്തിച്ചുനി
ൽക്കുമ്പൊൾ ॥ നല്ല നല്ലനിമിത്തങ്ങളന്നെരം മല്ലനെർ മിഴിക്കേററമു
ളവായി । വാമബാഹുനെത്രവുമന്നെരം കൊമളാംഗിക്കുളകിത്തു
ടങ്ങിതെ ॥ ശുഭമായനിമിത്തങ്ങൾ കണ്ടപ്പൊൾ ശുഭശീലയും ശൊക
വിഹീനയായ് । രാഹുമുക്തനായുള്ള ശശിപൊലെ മൊഹനാംഗിയു
മൊറംപ്രകാശിച്ചു ॥ വാതനന്ദനൻവീരൻ ഹനുമാനും സീതയന്നെരം
ചൊന്നഗിരങ്ങളും । ഋക്ഷനാഥൻ ത്രിജടാഗിരങ്ങളും രാക്ഷസിമാരുടെ
തർജ്ജനങ്ങളും ॥ ദുഷ്ടകാലൻ കപികുലസത്തമൻ കെട്ടനെരമിവണ്ണം
വിചാരിച്ചു । ദുഃഖമൊട്ടുമറിയാത്ത സീതയും ദുഃഖത്തിന്റയൊടുക്ക
ത്തെ കാണാതെ ॥ നിശ്വാസത്തൊടെ ഖെദിച്ചിരിക്കുന്നു ആശ്വസി
പ്പിക്കുവനായം ദെവിയെ । ഇപ്പൊൾതന്നെ ഞാനാശ്വസിപ്പിക്കാ
ഞ്ഞാൽ കെല്പൊടെദെവി ജീവൻകളഞ്ഞീടും ॥ നിശാചരിമാർതന്നു
ടെ പ്രത്യക്ഷംവിശെഷങ്ങൾ പറകയുംദുർഘടം । എന്നതുകൊണ്ടിവിടെ
യിരുന്നു ഞാനിന്നിവരുടെയന്തരം പ്രാപിച്ചു ॥ ഭാനുവംശമണീരാമ
വൃത്താന്തത്തെ മാനുഷവാക്കുകൊണ്ടു പറഞ്ഞുടൻ । മാനസെശൊകമാക
ക്കളെയുവൻജാനകീതന്റെയില്ലൊരുസംശയം ॥ ഏവംനിശ്ചയിച്ചഞ്ജ
നാ നന്ദനൻസാവധാനമായ്ചൊല്ലിത്തുടങ്ങിനാൻ । പുണ്യകീർത്തിദ
ശരഥനെന്നൊരു പുണ്യശീലൻനരപതിയുണ്ടായി ॥ ഇന്ദ്രതുല്യൻയ
ശസാമഹീപതി ചന്ദ്രനെപ്പൊലെ സൌമ്യൻ മഹാരഥൻ । രാജരാജ
ന്റെപുത്രൻ പ്രിയൻശ്രെഷ്ഠൻ രാജീവായത ചാരുവിലൊചനൻ ॥
സകലവെദവെദാംഗപാരഗൻ സകലജനസന്തൊഷകാരകൻ । ധ
നുർവ്വെദത്തിലദ്വിതീയൻ ശൂരൻമാനവാധിപൻ രാമനിതിശ്രുതൻ ॥
വിദ്വാൻ താതവാക്കിനാൽ കാനനെ ഭാൎയ്യാസൊദരന്മാരൊടൊരുമി
ച്ചു । വാണീടുന്നൊരുകാലം ദശാനനനെണ നെർമിഴിയാകുന്ന സീത
യെ ॥ കൊണ്ടുപൊയിനാൻ ദുഷ്ടൻഖലാഗ്രണീകണ്ടകൻ സാധുതാപ
സന്മാരുടെ । ജാനകീദെവിതന്നെ രഘൂത്തമൻ കാനനാന്തന്നിൽ നൊ
ക്കിനടക്കുമ്പൊൾ ॥ കാനനാന്തന്നിൽ സുഗ്രീവനെന്നൊരു മാനവെ
ന്ദ്രനുമിത്രവുമുണ്ടായി । ബാലിയെക്കൊന്നു രാമൻകപിരാജ്യം ചാല
വെസുഗ്രീവന്നായി നൽകിനാൻ ॥ കപിരാജനിയൊഗേന ദെവിയെ
ക്കപിവീരരും നൊക്കിനടക്കുന്നു । സമ്പാതിതന്റെ വാക്കുകൾകെട്ടു
ഞാനൻപൊടെ ശതയൊജനമായുള്ള ॥ വാരിധിചാടിയിദ്ദെവി കാ

രണ്ടാൽ വീരരാമനരുളിനലക്ഷണം । എല്ലാംപൂൎണ്ണമായുള്ള യിന്ദ്രവി
യെ ഉല്ലാസേനതാൻ പ്രാപിച്ചുകൊണ്ടുതെ ॥ ഏവംചൊല്ലിക്കപീശ
നിരുന്നപ്പോൾ ദേവിയിക്കഥകേട്ടുപ്രസന്നയായ് । നീണ്ടിരുണ്ടു ചു
രുണ്ട തലമുടി കൊണ്ടുസാവൃതമാകും മുഖാബ്ജവും ॥ പൊക്കിനൊക്കി
നാൾ ശിംശപാവൃക്ഷത്തെ ഉൾക്കൊമ്പിലെറ്റം തൊഷിച്ചുസീതയും ।
നാലുദിക്കിലും താഴത്തുംമേളിലും ചാലവെയാകെ നൊക്കുന്നനെര
ത്ത ॥ സീതാപിംഗാധിപാമാത്യനാകുന്ന വാതനന്ദനൻ തന്നെക്കണ്ടു
തദാ । ഉദയാചലം തന്നിൽവിളങ്ങുന്നൊരാദിത്യൻപൊലെ ശാഖാ
ന്തരന്തന്നിൽ ॥ സീതാദെവിയും ശാഖാന്തരന്തന്നിൽ പീതമായുള്ളവ
സ്ത്രം ധരിച്ചോരു । വാതനന്ദനൻ തന്നെയുംകണ്ടപ്പോൾ ചെതസി
യെവം ചിന്തിച്ചുശൊഭനാ ॥ മാനസത്തിന്റെ ഭ്രാന്തിയൊ സ്വപ്ന
മൊവാനരൻ തന്നെക്കണ്ടതുമിപ്പോൾഞാൻ । സന്തൊഷാധിക്യമുന്മാ
ദലക്ഷണം സന്തൊഷവുമിനിക്കില്ലല്ലൊയിപ്പോൾ ॥ ശുഭമല്ലകപിദൎശ
നം സ്വപ്നെ ദുഃഖവും മമ വന്നീടുംനിൎണ്ണയം । ഭദ്രരൂപനാം കാന്തനെ
ക്കാണാഞ്ഞു നിദ്രയൊട്ടുമെയില്ലല്ലൊ ചിന്തിച്ചാൽ ॥ ദുഷ്ടമത്തനരാമ
കഥകളെ സ്പഷ്ടമായിട്ടിവനും പറയുന്നു । വല്ലാതെങ്കിലും വാനരൻ
ചൊന്നത നല്ലസത്യമായ്ത്തന്നെ ഭവിക്കട്ടെ ॥ ഇങ്ങിനെയൊക്കെ
ചിന്തിച്ചുമാനസെ മംഗലാംഗിയും നിൽക്കുന്നനെരത്ത । പവിഴം
പൊലെ രക്തമുഖാംബുജൻ പവനാത്മജൻ ബുദ്ധിമതാംവരൻ ॥ ദ്രുമ
ശാഖയിൽ നിന്നങ്ങിറങ്ങീട്ടു ഭീമവിക്രമനെത്രയും സൌമ്യനായ് । വി
നയത്തൊടെയെറ്റം ഹനൂമാനും ജാനകിദെവിപുരൊഭാഗെചെന്നിട്ടു ॥
ഹൃഷ്ടനായി നമസ്കാരവുംചെയ്തു സാഷ്ടാംഗംസീത തന്റെ പദാബ്ജ
ത്തെ । അഞ്ജലിയുംശിരസ്സിൽ പിടിച്ചുടൻ മഞ്ജുവാംവണ്ണം ചൊന്നാ
ൻ ഹനൂമാനും ॥ കാത്വാപത്മാക്ഷി ക്ലിഷ്ടവസനയായ്സത്വരം ദ്രുമ
ശാഖയും കൈക്കൊണ്ടു । നിന്നീടുന്നു നയനങ്ങളിൽ നിന്ന നന്നായ്
ശൊകജലം വരുന്നെന്തുതെ ॥ ദെവഗന്ധൎവ്വ കിന്നരനാരിയൊഭഗവതി
നാഗദാനവനാരിയൊ । രൊഹിണിയും ശശാങ്കനെ കൂടാതെ മഹീത
ന്നിൽ പതിച്ചിട്ടു നിൽക്കയൊ ॥ വസിഷ്ഠപത്നിയാകുമരുന്ധതി വസി
ഷ്ഠൻതന്നെക്കൂടാതെനിൽക്കയൊ । ആരുതെസുതനാരുതെഭ്രാതാവുമാ
രുതെ താതനാരുതെ വല്ലഭൻ ॥ ഏതൊരുദിക്കിൽ നിന്നിഹവന്നതും
യാതൊന്നുകൊണ്ടു ദുഃഖിച്ചീടുന്നതും । രൊദനംകൊണ്ടും ദീൎഘശ്വാസം
കൊണ്ടും മെദിനീതൊട്ടുനിൽക്കയും കൊണ്ടുമെ ॥ ദെവനാരിമാരല്ലെന്നു
തൊന്നുന്നു കെവലം രാജപത്നീഭവതിയും । രാവണൻ ജനസ്ഥാനത്തു

നിന്നിട്ടു ദെവകണ്ടകൻ കൊണ്ടുപൊന്നുള്ളൊരു സാരസാക്ഷിയാംസീ
തയെന്നാകിലൊ പരമാൎത്ഥമരുളെണമെന്നൊട ॥ അതിമൊഹനമാ
യുള്ളരൂപംതെ അതിഘൊരമായുള്ള തപസ്സുംതെ । കൊമളാംഗി
വിചാരിച്ചുകാണുമ്പൊൾ രാമപത്നിഭവതീധ്രുവംതന്നെ ॥ പത്മകൊ
മളലൊചനനാകുന്ന രാമചന്ദ്രന്റെ കീൎത്തനംകെൾക്കയാൽ । സാര
സാക്ഷിയാം സീതാപ്രസന്നയായ് മാരുതിയൊടിവണ്ണമരുൾചെയ്തു ॥
പാരിടത്തിൽ പ്രസിദ്ധനായുള്ളൊരു വീരനാകും ദശരഥൻതന്നുടെ ।
പുത്രഭാൎയ്യാഞാൻവൈദെഹൻതന്നുടെ പുത്രിസീതയെന്നെന്നുടെനാ
മവും ॥ ഭീമവൈരിദവാനലനാകുന്ന രാമചന്ദ്രന്റെ ഭാൎയ്യയാകുന്ന
ഞാൻ । ദ്വാദശാബ്ദമയൊദ്ധ്യയിൽ വാണുഞാൻ സാദരംസുഖമാ
യിട്ടനന്തരം ॥ രാജരാജൻ ത്രയൊദശവൎഷത്തിൽ രാജ്യന്തന്നിൽ പ്ര
ജകളെരക്ഷിപ്പാൻ । അഭിമാനിയാം ശ്രീരാമചന്ദ്രനെ അഭിഷെകവും
ചെയ്വാൻതുടൎന്നപ്പൊൾ ॥ അപ്പൊൾകൈകെയിയാകുന്നഭാൎയ്യയും കെ
ല്പൊടെഭൂപതിയൊടുരചെയ്തു । മുന്നംചൊന്നവരം സത്യമാക്കുവാൻമ
ന്നവദവാൻ ഭാവമുണ്ടെങ്കിലൊ ॥ ഒട്ടുംതാമസംകൂടാതെഭൂപതെ കാട്ടി
ലെയ്ക്കായിപ്പൊകട്ടെ രാഘവൻ । എന്നതുകെട്ടുബൊധവുംകെട്ടുതെ മ
ന്നവൻപിന്നെബൊധമുണ്ടായപ്പൊൾ ॥ ശൊകസമ്പൂൎണ്ണമാനസനാ
യിട്ടുകൈകെയിതന്നെ ദൎശനവുംചെയ്തു । മെദിനീപാലൻ ജ്യെഷ്ഠനാം
പുത്രനു രൊദനംചെയ്തു രാജ്യത്തെയാചിച്ചു ॥ അഭിഷെകത്തെക്കാ
യിൽ പിതൃവാക്യമഭിമാനി പ്രിയമെന്നൊൎത്തുള്ളിൽ । സ്വീകരിച്ചുദൃഢ
സത്യവിക്രമൻ സകലജനദാതാപ്രിയംവദൻ ॥ ജനനിയൊടൊരു
മിച്ചിരിക്കുവാൻ മാനവെന്ദ്രനമെന്നെനിയൊഗിച്ചു । മുൻപിൽകാ
ന്തന്റെ ഞാനുംപുറപ്പെട്ടു അങ്ങൊടെകാനനന്തന്നിൽ വാഴുവാ
ൻ ॥ നാഥഹീനയായ്സ്വൎഗ്ഗനിവാസവുമിനിക്കാഗ്രഹമില്ലമനതാ
രിൽ । ചാരുശീലനാം സൌമിത്രിയുംമുൻപിൽ മരത്തൊലുമുടുത്തു
പുറപ്പെട്ടു ॥ താതവാക്യത്താൽ ഞങ്ങളെല്ലാവരും പ്രീതരായിട്ടുപൊ
ന്നുവനാന്തരെ । ഘൊരമായുള്ള ദണ്ഡകാരണ്യത്തിൽ സ്വൈരമാ
യിട്ടു ഞങ്ങളിരിക്കുമ്പൊൾ ॥ വിശ്വവാരിധിയാകുന്നരാമന്റെ ഭാൎയ്യ
യാകുന്നയെന്നെ നിശാചരൻ । രാവണൻതാനും കൊണ്ടുപൊന്നി
ട്ടിനാനെവാദെവാരിചൊന്നാൻസമയവും ॥ രണ്ടുമാസത്തെജ്ജീവി
തമെന്നുമീ രണ്ടുമാസംകഴിഞ്ഞാൽത്യജിക്കുംഞാൻ । ഖിന്നയായ്ദെ
വിയെവം പറഞ്ഞപ്പൊൾ നന്നസ്സന്താപമായ് ചൊന്നാൻഹനുമാ
നും ॥ രാമകല്പനകൊണ്ടിഹദൂതൻഞാൻ കൊമളാംഗി വിരവൊടുവ

ന്നതെ । വൈദെഹികുശലീരഘുനായകൻ സാദരംഭവതിടെകുശ
ലവും ॥ ചൊതിച്ചീടുന്നു വീരശിഖാമണി മതിബിംബസമാനമുഖാം
ബുജൻ । ഖെദങ്ങളൊടെസുമിത്രാതനയനും സാദരംതെയഭിവാദ്യം
ചെയ്യുന്നു ॥ കുശലംദെവികെട്ടവർതന്നുടെ ആശയന്തന്നിൽ ഹൃഷ്ട
യായ്ചൊല്ലിനാൾ । എന്തെന്നാകിലും ജീവിച്ചിരുന്നെങ്കിൽ സ
ന്തൊഷവും വരുമെന്നുനിർണ്ണയം ॥ നൂറുസംവത്സരംകഴിഞ്ഞെങ്കിലു
മറിവുള്ളവരെവംപറയുന്ന । വാക്കുഞാൻ പരമാൎത്ഥമെന്നൊൎക്കുന്നു
ഉൾക്കാമ്പിലൊട്ടും സംശയമില്ലമെ ॥ ഏറക്കാലമായ്ത്തൽക്കഥകെ
ട്ടിട്ടു പറഞ്ഞിപ്പൊൾനീകെട്ടുപ്രിയൻകഥാ । സീതാദെവിയും വാത
തനയനും ജാതവിശ്വാസമൊരൊന്നെചൊല്ലിനാർ ॥ ദെവിതന്നുടെ
വാക്കുകൾകെട്ടിട്ടു ദെവിതന്നുടെ സന്നിധിയിലെയ്ക്കു । ഹനൂമാൻതാ
നും ചെല്ലുന്നനെരത്ത ചാരുഗാത്രിയുമെവം വിചാരിച്ചു ॥ രൂപംമാ
റിയരാവണനാമിവൻ പാപമിന്നുരചെയ്യുതു മാകവെ । ഏവംചിന്തി
ച്ചു ശൊകതരുശാഖാദെവികയ്യിട്ടിരുന്നാൾധരണിയിൽ ॥ ആയതാ
ക്ഷിയാം ശ്രീരാമപത്നിയെ ഭയംകൊണ്ടെററം മൊഹിതയായ്ക്കണ്ടു । ഖി
ന്നഖിന്നനായ്ധീരൻ ഹനൂമാനും സന്നതാംഗിയാം സീതയെവന്ദി
ച്ചു ॥ വന്ദനംചെയ്തീടുന്നതു കണ്ടപ്പൊൾ സുന്ദരി സീതയെവമരുൾ
ചെയ്തു । മായാവിയാകും രാവണനെങ്കിൽനീ ഞായമല്ലെന്നെ ദുഃഖി
പ്പിയ്ക്കുന്നത ॥ കള്ളസ്സന്ന്യാസി വെഷത്തെകയ്ക്കൊണ്ടു ഭള്ളുകാട്ടിജ്ജന
സ്ഥാനെവന്നൊരു । രാവണൻതന്നെയാകുന്നുനിയ്യഹൊ യെവംദീ
നയാമെന്നെ നിശാചര ॥ സന്താപിപ്പിയ്ക്കുന്നെന്തിനു പിന്നയും ഹ
ന്തശൊഭനമല്ലെന്നറിഞ്ഞാലും । ഇങ്ങിനെയഹം ചിന്തിച്ചതുമിപ്പൊളി
ങ്ങിനെയല്ലയെന്നുംമെതൊന്നുന്നു ॥ നിന്നെക്കാണ്കയാലെന്നുടെ മാന
സെ ഇന്നുസന്തൊഷമെററമുളവായി । വല്ലഭൻതന്റെ ദൂതൻനിയെ
ങ്കിലൊ നല്ലതുതവ വന്നിടട്ടെസദാ ॥ ചൊദിയ്ക്കുന്നെൻഞാൻ വാനര
പുംഗവ പ്രീതിയുണ്ടുമെരാമകഥാകെൾപ്പാൻ । കൊമളനായയെന്നു
ടെകാന്തനാം രാമൻതന്റെ ഗുണങ്ങളെച്ചൊല്ലുക ॥ ഇങ്ങിനെയരു
ൾചെയ്തിട്ടനന്തരം മംഗലാംഗിയുമെവം വിചാരിച്ചു । സ്വപ്നമൊമതി
ഭ്രമമൊവാനിദം സ്വപ്നവുമല്ലഭ്രാന്തിയുമല്ലമെ ॥ മായികളെല്ലാന
ക്തഞ്ചരന്മാരും മായാവിയാകും രാവണനാമിവൻ । എന്നുചിന്തിച്ചു
രുളിയതുമില്ല പിന്നെമാരുതിതന്നൊടുസീതയും ॥ നിശ്ചയംദെവിത
ന്റെയറിഞ്ഞിട്ടു ആശ്ചൎയ്യമായിച്ചൊന്നാൻ കപിവരൻ । സൂൎയ്യനെ
പ്പൊലെ തെജസ്വിയായിട്ടും വിദ്വാനാകും ചന്ദ്രമനൊജ്ഞനാം ॥

ബ്രഹ്മാസ്ത്രാദിസകലാസ്ത്രവാനാകും ബ്രഹ്മചൎയ്യവ്രതോദിതനായിട്ടും ।
സകലവെദ വെദാംഗവെത്താവാം സകലഗുണ സാഗരനായിട്ടും ॥
ജിഷ്ണുവാംസകലാധിപതിയാകും വിഷ്ണുതുല്യപരാക്രമനായിട്ടും ।രാമച
ന്ദ്രനെമായാമൃഗത്തിനാൽ യാമിനീചരൻ രാവണൻവഞ്ചിച്ചു ॥ കൊ
ണ്ടുപൊന്നില്ലെ ശൂന്യെ ഭവതിയെ കണ്ടീടുമതിന്നുള്ള ഫലമവൻ । യാ
തൊരുദെഹം ഘൊരശരങ്ങളാൽ യാതുധാനനാം രാവണനെക്കൊ
ല്ലും ॥ തെനപ്രെഷിതനായിട്ടഹമിപ്പൊൾ ജാനകിതെ സമീപത്തു വ
ന്നതും । ഭവതീടെ വിയൊഗെന ഖിന്നനായ് ദെവൻ ചൊദിച്ചീടു
ന്നുകുശലംതെ ॥ ലക്ഷ്മണനഭിവാദ്യത്തെച്ചെയ്തിട്ടു ലക്ഷ്മീവാൻനമസ്കാ
രവുംചെയ്യുന്നു । ഭദ്രതെ കാന്തൻതന്റെ സഖിയായസുഗ്രീവനാ
കും വാനരരാജാവും ॥ ചൊദിക്കുന്നുകുശലം ഭവതീടെ മതിബിംബസ
മാനമുഖാംബുജെ । വാനരകൊടിമദ്ധ്യെരഘൂത്തമം മാനിയാകുന്ന ല
ക്ഷ്മണൻ തന്നെയും ॥ സുഗ്രീവനെയുംകാണും ഭവതിയുംഭദ്രെയൊട്ടുമെ
താമസംകൂടാതെ । മാനിസുഗ്രീവൻതന്റെ സചിവൻഞാൻ ഹനുമാ
നെന്നു പെരായവാനരൻ ॥ വാരിധിചാടിലങ്കയെപ്രാപിച്ചു വാരി
ജാക്ഷിതെ സന്നിധിയിൽവന്നു । രാവണന്റെതലയിൽ പദന്യാസം
കെവലമഹംവച്ചു പരാക്രമാൽ ॥ എങ്ങിനെദെവിയെന്നെ നിനക്കുന്നു
അങ്ങിനെയുള്ളവനല്ലഞാനഹൊ । വെണ്ടാതുള്ളൊരു ശങ്കകളയണം
കൊണ്ടൽവെണിയുറക്കമെഭാഷിതം ॥ വാതനന്ദന ഭാഷിതംകെട്ടെവം
സീതാദെവിയിവണ്ണമരുൾചെയ്തു । രാമസംബന്ധംകുത്രാതയുണ്ടായി
സൌമിത്രിയെയറിഞ്ഞുനീയെങ്ങിനെ ॥ നരവാനരന്മാൎക്കുസമാഗമംവ
രിചിൽ കഥമുണ്ടായിയന്നതും । വല്ലഭൻതന്റെരൂപവും ചൊല്ലുക
അല്ലലെന്നാലിനിക്കു ഭവിക്കില്ല ॥ എന്നതുകെട്ടു ചൊന്നാൻ കപിവ
രൻ മന്നവമണിരാമന്റെ ലക്ഷണം । കണ്ടറിഞ്ഞെടത്തൊളം ഞാ
ൻചൊല്ലുന്നെൻ കൊണ്ടൽവെണി മണിയാളെകെട്ടാലും ॥ അരുണ
മണിവൎണ്ണ ജടാഭാരം തിരുമുടിയിലുണ്ടു പ്രകാശിച്ചു । പുണ്ഡരീകദ
ളായതലൊചനൻപുണ്ഡരീകസുധാംശുസമാനനൻ ॥ചാരുനാസിക
ൻബിംബഫലാധരൻ ചാരുദന്തൻ മനൊജ്ഞകപൊലവാൻ । അ
ത്ഭുതഗളൻ വിസ്തീൎണ്ണവക്ഷസ നത്ഭുതാശ്വത്ഥ പത്രസമൊദരൻ ॥
സൎപ്പഭൊഗസമാനകരാംബുജൻ കെല്പൊടെദ്രുമചീരവിഭൂഷിതൻ । ക
രിരാജകരൊരുസുജംഘവാൻ ചാരുപാദപ്രപദാംഗുലീനഖൻ ॥ഘൊ
രബാണാസി ചാപെഷുധീധരൻമാരകൊടി മനൊജ്ഞകളെബരൻ ।
നല്ലവെണ്ടുന്ന ലക്ഷണമാകവെ വല്ലഭൻതന്നിലുണ്ടുതെ ശൊഭനെ ॥

മാനവെന്ദ്രനാം ശ്രീരാമചന്ദ്രന അനന്തരൂപനാം സൌമിത്രിസൊദര
ൻ । സൊദരനൊടുംകൂടെരഘൂത്തമൻസാദരംഭവതിയെവനന്തന്നിൽ॥
ഉൾക്കാമ്പിലൊററം ശൊകത്തൊടുംകൂടെ നൊക്കിനൊക്കി നടക്കുന്ന
നെരത്ത । ഉഗ്രനാകുന്നബാലിയെപ്പെടിച്ച വ്യഗ്രനായൃശ്യമൂകെ വ
സിക്കുന്ന ॥ സുഗ്രീവൻകണ്ടു ഭീതനായെററവും ഭദ്രരൂപനാം ശ്രീരാമ
ചന്ദ്രനെ । എന്നെത്തന്നെ പറഞ്ഞയച്ചുതദാ മന്നവാന്തികെസുഗ്രീവ
നംഭയാൽ ॥ ചെന്നുഞാൻ രാമചന്ദ്രനെ വന്ദിച്ചുമന്നവൻ തന്നെസ്സു
ഗ്രീവസന്നിധൌ । കൂട്ടിക്കൊണ്ടുപൊയ്സഖ്യവും ചെയ്യിച്ചുഹൃഷ്ടനാ
യ്രാമൻകൊന്നിതുബാലിയെ ॥ ഉഗ്രവിക്രമനാകും രഘൂത്തമൻസുഗ്രീ
വന്നുകപിരാജ്യവും നൽകി । രാമസുഗ്രീവന്മാക്കെവം സഖ്യവുംകൊമ
ളാംഗി ഭവിച്ചുവനാന്തരെ ॥ കപിരാജനിയൊഗാൽ ഭവതിയെ കപി
വീരരും നൊക്കിനടക്കുന്നു । സുഗ്രീവൻതന്റെ കല്പനയാലഹം വ്യ
ഗ്രംകൂടാതെ വാരിധിചാടീട്ടു ॥ ലങ്കതന്നിൽക്കടന്നുഞാൻനൊക്കീട്ടു പ
ങ്കജാക്ഷിതെ സന്നിധിയിൽവന്നു । കെസരിപത്നിയിലഹം ശൊഭനെ
വാസവെശാഹിവീശഗുരുവാകും ॥ മാരുതൻതന്റെ പുത്രനായുണ്ടായി
പെരുമെന്റെഹനുമാനെന്നാകുന്നു । വീരവീരനാംരാമന്റെദൂതൻഞാ
നരുളീടെണമെന്നൊടുവൈദെഹി ॥ വാനരൊത്തമഭാഷിതംകെട്ടപ്പൊ
ൾ ജാനകീദെവിതാനുമതുനെരം । ഓരൊരൊ അടയാളങ്ങൾ കൊണ്ടു
ള്ളിൽ മാരുതിദൂതനെന്നു നിനച്ചുമ്പൊൾ ॥ ഹരിപുംഗവൻ പിന്നെ
യുംചൊല്ലിനാൻ വാരിജാക്ഷിയാം മൈഥിലിയൊടപ്പൊൾ । വാനരന
ഹം ശ്രീരാമദൂതൻഞാൻ ഭാനുവംശമണി രാമവല്ലഭെ ॥ രാമനാമാങ്കി
തമായ മൊതിരം കൊമളംദെവി കാണ്കവഴിപൊലെ । വിശ്വാസം വ
ന്നീടുവാൻഭവതിക്കു വിശ്വനായകൻ തന്നയച്ചുമുദാ ॥ ഏവംചൊല്ലി
കപിവരൻ മൊതിരംദെവിക്കായിട്ടു നൽകിവിനീതനായ് । മംഗലാം
ഗുലീഭൂഷണം കാന്തന്റെ മംഗലാംഗിയും കണ്ണൊണ്ടുനൊക്കീട്ടു ॥ വല്ല
ഭൻവന്നതു പൊലെയന്നെരം മല്ലലൊചനാസീതാ പ്രസാദിച്ചു । രാ
ഹുനിർമ്മുക്തപൂൎണ്ണശശിപൊലെ മൊഹനാംഗിയുമെററം പ്രകാശിച്ചു॥
ജാനകീതന്റെ നെത്രങ്ങളിൽനിന്നു ആനന്ദാശ്രുക്കൾ വീണു തുടങ്ങി
തെ । ആശയന്തന്നിൽ ഹൃഷ്ടയായ്സീതയും പ്രശംസിച്ചുകപിവരനെ
യപ്പൊൾ ॥ വിക്രമീനീസമൎത്ഥൻനീപ്രാജ്ഞൻ നീസംഭ്രമമൊട്ടുമില്ലാ
തെയത്ഭുതം । സകലക്രൂരരാക്ഷസ സ്ഥാനവുമെകനായ് നിന്നാലിന്നു
പ്രധൎഷിതം ॥ അതിഘൊരമകരാകുലമായശതയൊജനാവിസ്തീൎണ്ണസാ
ഗരം । കെല്പൊടെനിസ്സും ചാടീട്ടുമാരുതെ ഗൊഷ്പദംപൊലെയാക്കി

മഹാവീര ॥ പ്രാകൃതനായ വാനരനല്ലനീ വിക്രമാംബുധെ വാനരസ
ത്തമ । രാവണനാകൽ നിന്നെതുമെ ഭീതിയുംപവനാത്മജ കട്ടംതെയി
ല്ലല്ലൊ ॥ ഞാനുമായി വിശെഷംപറയുവാൻ വാനരെശതെ അ
ഹതയുമുണ്ട । വല്ലഭനെന്റെ സന്നിധിയിലെയ്ക്ക നല്ലഭക്തനെ ത
ന്നെയയച്ചീട ॥ ദിഷ്ട്യാരാമൻ കുശലീമെവല്ലഭൻ ദിഷ്ട്യാലക്ഷ്മണനും
കുശലിവീര । കാന്തനെന്റൊ കുശലീയന്നാകിലൊ എന്തുകാരണം
ക്രുദ്ധനായിഭൂമിയിൽ ॥ പ്രളയാഗ്നിയെപ്പൊലെ പ്രവൃദ്ധനായ്പ്രളയ
ത്തെ വരുത്താത്തുമാരുതെ । സുരന്മാരെയും നിഗ്രഹിച്ചീടുവാൻ
ശ്രീരാമചന്ദ്രൻശക്തൻകപിവര ॥ പിന്നെയെന്തെന്നെക്കൊണ്ടുപൊ
വാത്തതും മന്നവാധീശൻ രാമൻമെവല്ലഭൻ । ഷാംഗുണാദിസുപഗു
ണമാകുവെ സൽഗുണാംബുധിചെയ്യുന്നതില്ലയൊ ॥ അമ്മയാകുന്ന
കൌസല്യതന്റെയും ചെമ്മെസൌമിത്രിമാതാവുതന്റെയും । കീത്തി
മാനാംഭരതന്റെയുംവീര വത്തമാനങ്ങൾ കെൾക്കുന്നതുമുണ്ടൊ ॥ രാ
വണൻതന്നെക്കൊന്നെന്നെവല്ലഭൻ പവനാത്മജ കൊണ്ടുപൊകില്ല
യൊ ॥ ഭരതൻചതുരംഗമാംസൈന്യത്തെ വിരവൊടെ പറഞ്ഞയ
ച്ചീടുമൊ । വാനരന്മാരൊടൊന്നിച്ചുസുഗ്രീവൻ വാനരെശൻവരുമൊ
വാൻമൽകൃതെ ॥ അസ്ത്രജാലെന സൌമിത്രിവെഗത്തിൽ രാത്രിഞ്ച
രസമൂഹത്തെക്കൊല്ലുമൊ । ദുഷ്ടനാകുന്നരാവണനെക്കൊന്നഹൃഷ്ടയാ
യെന്നുകാണുംപതിയെഞാൻ ॥ വിക്രമാംബുധിയാകുന്നരാമനു ധ
ൎമ്മവ്യാജെന രാജ്യംത്യജിക്കാനും । കാട്ടിലെയ്ക്കായിട്ടെന്നെ നയിക്കാനു
മൊട്ടുംശൊകവും ഭീതിയുമില്ലല്ലൊ । വീൎയ്യശാലീ തഥാവിധൻമെപ
തി ധൈൎയ്യത്തൊടെവസിക്കുന്നതില്ലയൊ ॥ താതമാതൃസഹൊദരരെ
ക്കായിൽ പ്രീതിയകലുണ്ടെത്രയും വീരന । പ്രിയന്റെവൃത്തം കെ
ൾക്കവൊളത്തെയ്ക്കും വായുനന്ദന ജീവിച്ചിരിക്കുവൻ ॥ സീത
യെവമരുളിയിരുന്നപ്പൊൾ വാതനന്ദനൻ വന്ദിച്ചു ചൊല്ലിനാ
ൻ । ഇവിടദ്ദെവി വാണരുളുന്നതും ദെവദെവനറിയാഴ്കകൊണ്ടല്ലൊ ॥ കൊണ്ടുപൊവാത്തു ദെവിയെവെഗത്തിൽ കണ്ടീടാമിനി
വെഗത്തിൽ നാഥനെ । പൊട്ടെന്നിക്കഥാ ഞാൻചെന്നണഞ്ഞിക്ക
മൊട്ടുംതാമസം കൂടാതെയന്നെരം ॥ രാമചന്ദ്രൻ ഹരിവീരരൊന്നി
ച്ച ഭീമസാഗരംസ്തംഭിപ്പിച്ചസ്രെണ । ലങ്കയിൽവന്നു രാക്ഷസന്മാരെ
യും പങ്കജാക്ഷൻ ദശകണ്ഠൻതന്നെയും ॥ കൊന്നീടുംദെവി വീരശി
ഖാമണിയെന്ന തിന്നിന്നുവിഘ്നമായ്മൃത്യുവും । വന്നുവെന്നാകിൽ രാ
മൻശരംകൊണ്ട കൊന്നീടും മൃത്യുതന്നെയും നിൎണ്ണയം ॥ അംബതെ

തൃക്കാലാണയിനി വെഗമംബുജാക്ഷനാം ശ്രീരാമചന്ദ്രന്റെ । ചന്ദ്ര
കൊമളകാന്തമുഖാംബുജം ഭദ്രകാണുംഭവതിയും നിൎണ്ണയം ॥ അല്പ
ലൊടെ ഭവതിയെ രാഘവനെല്ലാനെരവും ചിന്തിച്ചീടുന്നുതെ । ജാത
നിദ്രനായെങ്കിൽ ജഗൽപതിസീതയെന്നരുൾ ചെയ്തിട്ടുണൎന്നീടും ॥ അ
യ്മ്പൊടെനല്ല പുഷ്പഫലങ്കണ്ടാലപ്പൊൾഹാപ്രിയെയെന്നരുൾ ചെ
യ്തീടും। ഭവതിതന്നെക്കൊണ്ടുപൊവാനായിക്കെവലംദെവൻചെയ്യുന്നു
യത്നവും ॥ എന്നതുകെട്ടരുൾചെയ്തു സീതയുമിന്നുനിന്നുടെ ഭാഷിതം
മാരുതെ । അമൃതംവിഷയുക്തമാപൊലെ യാകുമമൃതാംശു സഹസ്രസ
മാനനൻ ॥ അന്യമാനസനല്ലന്നും വല്ലഭൻമാന്യനും ശൊകമുണ്ടെന്നും
കെട്ടിട്ട । രാക്ഷസന്മാരെയാകവെ കൊന്നിട്ട രാക്ഷസാധിപൻതന്നെ
യും കൊന്നിട്ട ॥ ലങ്കയെ നിൎമ്മൂലികയുമാക്കീട്ട പങ്കജാക്ഷൻ കദാകാ
ണുമെന്നെയും । എന്നെക്കൊണ്ടു പൊയ്നൽകുക രാമനായെന്നുചൊ
ല്ലീടും ഭ്രാതാവിഭീഷണൻ ॥ രാവണനതുബൊധിച്ചീടുന്നില്ല രാവണ
ൻതന്നെ നൊക്കെന്നുമൃത്യുവും । സാമശീലാവിഭീഷണ പുത്രിയാംശ്യാ
മളയെന്നൊടെവ മുരചെയ്തു ॥ അസ്ത്രങ്ങളായ രശ്മികളുള്ളൊരു വിക്ര
മിയാകും രാമദിവാകരൻ । ശത്രുക്കളായ രാക്ഷസതൊയത്തെയെത്ര
യും വെഗാൽശൊഷിപ്പിക്കുംകവെ ॥ രാമചന്ദ്രനെച്ചൊല്ലീട്ടു ഖിന്നയാ
യ് രാമാ കണ്ണീരൊടൊന്നിച്ചിരിക്കുമ്പൊൾ । വാനരെന്ദ്രനുമഞ്ജലിയും
ചെയ്തു ജാനകിതന്നൊടെവ മുണൎത്തിച്ചു ॥ വെഗാൽവന്നീടും വല്ലഭൻ
തെദെവിസാഗരൊപമ സെനയൊടുംകൂടി । ദുഷ്ടനെകൊലചെയ്തു രഘൂ
ത്തമൻ തുഷ്ടിനൽകും ഭവതിക്കുനിൎണ്ണയം ॥ അല്ലെങ്കിലഹമിപ്പൊൾ ക
ളഞ്ഞീടാമല്ലൽതെദെവിയില്ലൊരുസംശയം । മെരുപൊലെ വിശാല
മായുള്ളെന്റെ ചാരുശീലെപുറത്തുകരെറുക ॥ ചാടിഞാനിവിടെ നി
ന്നു വെഗത്തിലാടൽതെയൊട്ടും കൂടാതെകൊണ്ടുപൊയ് । രാമചന്ദ്ര
ൻപുരൊഭാഗെ വെക്കുവൻതാമരസനയനെ ഭവതിയെ ॥ എന്നതുകെ
ട്ടരുൾചെയ്തു സീതയുമിന്നിതുതവ വാനരത്വാകവെ । അല്പദെഹനായു
ള്ളനിശ്ശെഷംനീനെ കെല്പൊടെയെന്നെക്കൊണ്ടുപൊകുന്നതും ॥ ദെവിത
ന്നുടെഭാഷിതംകെട്ടെവം പവനാത്മജനെവം വിചാരിച്ചു । ഘൊരമാ
യുള്ളയെന്നുടെ രൂപത്തെസ്സാരസ്സാക്ഷിയാംസീതയെക്കാട്ടെണം ॥ എ
ന്നുറച്ചുമഹാമെരു തുല്യനായ്നിന്നു താമ്രമുഖനാം കപിവരൻ । വജ്ര
തുല്യനഖ ദംഷ്ട്രവാനായിഭദ്രശീല യൊടെവമുണൎത്തിച്ചു ॥ രാമദാസ
രിൽമുൻപനായുള്ള ഞാൻ ഭൂമിയാകവെതന്നെയെടുത്തീടാം । ലങ്കയും
രജനീചരരൊന്നിച്ചു പങ്കജാപൊലെയിന്നു നയിച്ചീടാം ॥ രണ്ടരനാ

ഴികകൊണ്ടു ദെവിയെകൊണ്ടുപൊയി ഞാൻകാട്ടുവൻനാഥനെ । ജാ
നകീ ദെവിയപ്പൊളരുൾ ചെയ്തു വാനരെശനെ ശക്തിയുംബുദ്ധിയും ॥
നന്നായ്ഞാനമറിഞ്ഞു മന്ത്രാരിൽ മുന്നാതന്നെ കപികുലശെഖര ।
പാക്കികണ്ണനിരിക്കുന്ന ലങ്കയിൽശക്തിധീനൻവരുന്നതുമെങ്ങിനെ ॥
രാമചന്ദ്രനിവിടെയെഴുന്നെള്ളി യാമിനീചരന്മാരെ ഹനിച്ചിട്ടു । ദെവ
താപസകണ്ടകനായിട്ടാ രാവണനെയും കൊന്നുരണാന്തന്നിൽ ॥ സാ
ദരമെന്നെക്കൊണ്ടു പൊയിടെണം സദൃശമെന്നെയായുള്ള കാന്തനെ ।
ജാനകിയരുൾചെയ്തതു കെട്ടിട്ടുവാനരെശൻ തൊഴുതുരചെയ്തിതെ ॥ രാ
മപത്നിക്കുചിതമിദംവാക്യ മാമൊദം മെവളരുന്നുകെട്ടിട്ടു । ദെവിത
ന്നുടെ ശൊകത്തെക്കാണ്കയാൽ കെവലംഭക്തികൊണ്ടു ഞാൻചൊ
ല്ലിനെൻ ॥ അഭിജ്ഞാനം തരെണമടിയന അഭിജ്ഞെ നാഥനിന്നറി
ഞ്ഞീടുവാൻ । എന്നതുകെട്ടരുൾ ചെയ്തുസീതയും മുന്നമുണ്ടായൊരുക
ഥ ചൊല്ലുന്നെൻ ॥ ചിത്രകൂടത്തിൽ ഞങ്ങളിരിക്കുമ്പൊൾ ചിത്രമാ
യൊരുവൃത്തവുമുണ്ടായി । കാന്തനെന്റെ മടിയിൽതലവച്ചു സന്തൊ
ഷെണയുറങ്ങുന്ന നെരത്തു ॥ ഒരുകാകനതുനെരം വന്നിട്ടുക്രൂരനെന്നെ
യുപദ്രവിച്ചീടിനാൻ । കാന്തനെ ഞാനുണർത്തിയതുനെരം കാന്തനെ
ന്നെപരിഹസിച്ചീടിനാൻ ॥ ഖിന്നയായെന്നെക്കണ്ടപ്പൊൾ വല്ലഭൻപി
ന്നസ്സാന്ത്വവും ചെയ്തുരഘൂത്തമൻ । മാനവെന്ദ്രാങ്കം തന്നിൽതലവച്ചു
ഞാനാപിന്നെയുറങ്ങിയുണന്നപ്പൊൾ ॥ വീരനെന്നങ്കെ വച്ചുതിരുമുടിപ
രിചിൽ നിദ്രചെയ്യുന്നനെരത്തു । വൃത്രവൈരിസുതനായ കാകനുംതത്ര
വന്നെന്റെസന്നിധിയിൽപിന്നെ ॥ കൊത്തിക്കൊത്തിക്കുചങ്ങൾമുറി
ച്ചുമെരക്തവുമപ്പൊൾ വീണുതുടങ്ങിതെ । ചൊരവീണിട്ടുണന്നു മഹാ
വീരൻ പാരംക്രുദ്ധനായെവമരുൾചെയ്തു ॥ ആരുതെമുലയെവം പിള
ന്നു മാരപഞ്ചമുഖമുള്ള പാമ്പിനാൽ । കളിച്ചീടുന്നഭീതിയുംകൂടാതെ
കള വാണികരികരൊരുപ്രിയെ ॥ ശൂരനെവമരുൾചെയ്തുനൊക്കുമ്പൊ
ൾ ചൊരകൊക്കിലണിഞ്ഞെന്നെ നൊക്കീട്ടു । ഇരിക്കുന്നൊരു കാക
നെനൊക്കീട്ടു പാരംകൊപിച്ചു വീരശിഖാമണി ॥ വല്ലഭൻദർഭകയ്യിലെ
ടുത്തുടൻ വില്ലിൽബ്രഹ്മാസ്ത്രം യൊജിപ്പിച്ചീടിനാൻ । കല്പാഗ്നിപൊ
ലെയൊറാം ജ്വലിച്ചുതതൽ പക്ഷിനെരെയപ്പൊൾ തദസ്ത്രവും ॥ അ
യച്ചുകാന്തനസ്ത്രവും വെഗത്തിൽവായസം പ്രതിചെന്നുതദസ്ത്രവും ।
കാകനുമപ്പൊൾ ത്രാണത്തിന്നായിട്ടു ആകവെ ഗമിച്ചീടിനാൻലൊ
കങ്ങൾ ॥ ആരുമെരക്ഷിക്കാഞ്ഞൊരു നെരത്തു പരിതാപെന വന്നിതു
കാകനും । പാദാബ്ജം തന്നിൽ വീണുമെകാന്തന്റെപാദെ വീണതുക

ണ്ടിട്ടുകാകനെ ॥ കൊല്ലുവാൻപിഴയുണ്ടവനെങ്കിലും വല്ലഭൻ കൃപയാ പരിപാലിച്ചു । ഊഴീനായകൻ ബ്രാഹ്മമാമസ്ത്രത്തെപ്പാഴിലാക്കാൻ വഹിയായ്ക കാരണാൽ ॥ ഒരുകണ്ണുകളഞ്ഞിതുകാകന്റെ പാരംപ്രീതനായപ്പോളവൻതാനും । രാമചന്ദ്രനെവന്ദിച്ചുവെശന്തി ലാമൊദെനഗമിച്ചാനവൻഗൃഹം ॥ എന്നെച്ചൊല്ലീട്ടുകാകന്റെ നെരെയും മന്നവൻ ബ്രാഹ്മമസ്ത്രമയച്ചല്ലൊ । എന്നെക്കൊണ്ടുപൊയുള്ളവനെയിന്നു മന്നവയെന്തുപെക്ഷിച്ചിരിക്കുന്നു ॥ എന്നതുകൊണ്ടിന്നെന്നിൽ കൃപാതവ മന്നവാധിപമെയ്യലെയുണ്ടാകണം । നാഥനായ്ഭവാനുള്ളൊരു ഞാനിപ്പൊൾ നാഥഹീനയെപ്പൊലെ മരുവുന്നു ॥ ഞാനറിഞ്ഞിട്ടുണ്ടല്ലൊ തെശക്തിയും മനഗാംഭീര്യശൌര്യാദികളെയും । എത്രയുംശക്തനായ ഭവാനിപ്പൊളസ്ത്രം രാക്ഷസരിലെന്തയയ്ക്കാത്തു ॥ ഇനിയ്ക്കത്രയും ദുഷ്കൃതമുണ്ടെന്നു മനതാരിൽ നിനക്കുന്നു സാമ്പ്രതം । ശ്യാമളാംഗനായ്ക്കോമളനായുള്ള ഭീമവിക്രമൻ രാമൻനൊക്കായ്കയാൽ ॥ കരുണമായ ദെവിടെ ഭാഷിതംമാരുതികെട്ടു വന്ദിച്ചുണർത്തിച്ചു । സത്യമാണഭവതിടെ ശൊകെനനിത്യവിക്രമൻ ദുഃഖിച്ചീടുന്നതെ ॥ രാമഭദ്രന്റെ ഖെദത്തെക്കണ്ടിട്ടു സൌമിത്രിതാനുംദുഃഖിച്ചിടുന്നതെ । കഥഞ്ചിലിന്നുകണ്ടുഭവതിയെ നാഥെയൊട്ടുമെ ദുഃഖിയ്ക്കരുതെ ॥ സുസ്ഥിതെരഘുനായകൻ സാനുജൻഭസ്മമാക്കുമിലങ്കയെനിർണ്ണയം । ക്രൂരനാകുന്ന രാവണനെകൊന്നു പുരിതന്നിൽനയിയ്ക്കുംഭവതിയെ ॥ എന്തുണർത്തിയ്ക്കവെണംപ്രിയനൊട സന്തൊഷത്തൊടതിന്നരുൾചെയ്യണം । രാമഭക്തരിൽമുൻമ്പനൊടന്നെരാമപത്നി യരുൾചെയ്തുസാദരം ॥ വിശ്വസാക്ഷി തനയകപിവര വിശ്വനാഥനാം രാമന്റെ പാദാബ്ജെ । സീതഞാൻനമസ്കാരവും ചെയ്തിട്ടു ചൊദിക്കുന്നു കുശലം നിരന്തരം ॥ ഇങ്ങിനെചെന്നുണർത്തിക്കമൊരുതെ മൃഗവാംഗനാമെന്റെപ്രിയനൊടും । ചാരുശീലനാം ലക്ഷ്മണൻതന്നൊടും പരിചൊടുകുശലത്തെചൊദിയ്ക്ക ॥ എന്നുടെക്രൂരനാകുംപ്രിയനൊട പിന്നയുംപിന്നയുമിദംചൊല്ലുക । ഒരുമാസംധരിയ്ക്കുവൻജീവിതം വീരയെൻനാഥ പിന്നെക്കളഞ്ഞിടും ॥ സത്യമീചൊന്നതെന്നു ധരിയ്ക്കണം സത്യസന്ധ ദശരഥനന്ദന । രാവണനാലുപരുദ്ധയാമെന്നെ ദൈവദെവശ രക്ഷിയ്ക്കവെണമെ ॥ വിശ്വനായകിയെവമരുൾചെയ്തു വിശ്വമൊഹനമായചൂഡാമണി । നൽകുകകാന്തനെന്നരുൾചെയ്തിട്ടു നൽകിനാളതു വായുസുതൻകയ്യിൽ ॥ വാതനന്ദനൻ ചൂഡാമണിയെയും സീതാദെവിയെവന്ദിച്ചുമെ

ടിച്ചു। ദെവിതന്നെപ്രദക്ഷിണവും ചെയ്തുപവനാത്മജൻ പിന്നയുംവ
ന്ദിച്ചു॥ സീതാപാൎശ്വത്തിൽനിന്നുഹനൂമാനും ജാതമൊദംവിനീതനാ
യെത്രയും। സീതാദൎശനംകൊണ്ടുണ്ടായുള്ളൊരു ചെതസിയൊറംതൊ
ഷെണമാരുതി॥ മനസ്സുകൊണ്ടുരാമനെ പ്രാപിച്ചു മനീതത്രശരീരെ
ണനിന്നുതെ। മണിരത്നംകൊടുത്തിട്ടു സീതയുംപ്രാണനന്ദനനൊടരു
ൾചെയ്തുതെ॥ വീരംരായടയാദ്ദുംരഘൂത്തമനറിഞ്ഞീടും കപികുലശെ
ഖര। ഇതുകാണുമ്പൊൾ മുമ്പെരെച്ചിന്തിയ്ക്കും ചെതസിരഘുനായകൻ
മാരുതെ॥ എന്നെയുമെൻമാതാവുതന്നെയും മന്നവനാംദശരഥൻ
തന്നെയും।വീരനിന്നുടെവാക്കിനാൽ രാഘവൻവിരവൊടെന്നെക്കൊ
ണ്ടുപൊയീടണം॥ പ്രാണപുത്രാരംകാൎയ്യങ്ങൾക്കൊക്കവെ പ്രമാണം
ഭവാൻതന്നെയാകുന്നതെ। എങ്ങിനെയെൻറദുഃഖങ്ങൾ പൊയീടുമ
ങ്ങിനെഭവാൻചെയ്യാലുംയത്നവും॥അങ്ങിനെതന്നെയെന്നുപ്രതിജ്ഞ
യും പിംഗാധിപസചിവവരൻചെയ്തു। സീതാദെവിയെവന്ദനവും
ചെയ്തു വാതനന്ദനൻ പൊവാൻതുടങ്ങുമ്പൊൾ॥ ബാഷ്പത്തൊടെയ
രുൾചെയ്തുസീതയും കെല്പൊടെപവനാത്മജൻ തന്നൊട। ഭദ്രശ്രീരാ
മലക്ഷ്മണന്മാരൊടും സുഗ്രീവനൊടുംമന്ത്രിവരരൊടും॥ ഹരിവീരന്മാ
രൊടും കുശലത്തെമാരുതാത്മജ ചൊല്ലേണം മൽകൃതെ। ഹനൂമാന
പ്പൊൾവന്ദിച്ചുണൎത്തിച്ചു ജാനകിയൊടുംഖെദിയ്ക്കരുതെ॥ ഏറാക്കാ
ലമീരൌദ്രമാംദെശത്തിലിരിയ്ക്കില്ല ഭവതിയുംനിൎണ്ണയം। ഉല്ലാസെന
ഞാൻ രാമസമീപത്തിൽ ചെല്ലുംവാളത്തെക്കാലം ക്ഷമിയ്ക്കേണം॥
വാനരപ്പടയൊടുമൊരുമിച്ചു മാനവെന്ദ്രനനുജനുമൊന്നിച്ചു। വെഗാ
വന്നിഹകൊന്നുദശാസ്യനെ സ്സാദരംദെവിതന്നെനയിച്ചീടും॥ മിന്നീ
ടുംമണികയ്ക്കൊണ്ടുമാരുതി പിന്നെവന്ദിച്ചുപൊവാൻതുടങ്ങുമ്പൊൾ।
അശ്രുപൂൎണ്ണമുഖിയായി ദീനയായ്സുശ്രോണി ഹനൂമാനൊടരുൾ
ചെയ്തു॥ രാമലക്ഷ്മണസുഗ്രീവന്മാരൊടും ഭീമവിക്രമചൊദിയ്ക്ക സൌ
ഖ്യത്തെ।എന്നെദുഃഖാംബുധിയിൽനിന്നെങ്ങിനെയെന്നുടെകാന്തൻ
താരണംചെയ്യീടും॥ നിസ്തരിന്നുപ്രയത്നത്തെ ചെയ്യണംവായുനന്ദന
ബുദ്ധിമതാംവര, എന്നുടെയിക്കഠിനമാം ദുഃഖവുമെന്നെ രാക്ഷസർഭ
ത്സിച്ചീടുന്നതും॥ പറയണംനീരാമനെപ്രാപിച്ചു വീരതെമാൎഗ്ഗമസ്തു
ശിവമായി। ദെവിതന്നെപ്രദക്ഷിണവുംചെയ്തു പവനാത്മജൻ വന്ദി
ച്ചുസാദരം॥ മംഗളകരവാക്കുകളാലപ്പൊൾ മംഗളാംഗിയാൽപൂജി
തനായിട്ടു। മാരുതിയവിടെനിന്നു മാറീട്ടു വീരവീരനിവണ്ണം വിചാരി
ച്ചു॥ കല്പിച്ചെന്നെയയച്ചൊരുകാൎയ്യത്തെകെല്പൊടെഞാനുംചെയ്തുവെ

ന്നാകിലും। ഇനിയുംയശസ്സുണ്ടാകുവാനായി ഞാനിവിടെച്ചിലവസ്ഥ
ചെയ്യണം ॥ എന്നതുകൊണ്ടുദുഷ്ടന്റെ യുദ്യാനംനന്നായ്ദൃഷ്ടിമനൊ
ഹരമായുള്ള। ശുഷ്കമാംതൃണജാലത്തെത്തീപൊലെ ഒക്കെവെഗാന
ശിപ്പിപ്പുവനഹം ॥ ഏവംനിശ്ചയിച്ചുഗ്രപരാക്രമൻ ദൈവൊദ്യാന
സമാനമാമുദ്യാനെ। മരുതിമാരുതൻപൊലെ ക്രുദ്ധനായുരുവെഗ
ത്താൽ വൃക്ഷങ്ങളെയൊക്കെ ॥ കളഞ്ഞീടുവാനാരംഭിച്ചീടിനാൻ പ്രള
യാഗ്നിയെപ്പൊലെ ഭയങ്കരൻ। അഞ്ജനാസുതൻ വീരൻഹനുമാനും
ഭഞ്ജനംചെയ്തു കാന്തമാമുദ്യാനം ॥ പൂത്തുനന്നായ്തളൎത്തു ഫല
ത്തൊടുമൊത്തു ചാരുവായ്ത്തത്രവിളങ്ങുന്ന। വൃക്ഷങ്ങളെത്തകൎത്തു
പൊടിച്ചപ്പൊൾ പക്ഷികളുംപാറന്നുഭയപ്പെട്ടു ॥ ചാരുപുഷ്പങ്ങളുള്ളല
തകളെ നൂറന്നൂറായിരമായ് മുറിച്ചുതെ। ചിത്രമാകുംലതാഗൃഹമാക
വെ ചിത്രമായുള്ള ക്രീഡാഗൃഹങ്ങളും ॥ ഒക്കെത്തല്ലിത്തകൎത്തു സഹസ്ര
ധാ സൽകപികുലശെഖരൻമാരുതി। മുത്തുകൊണ്ടും പവിഴങ്ങളെ
കൊണ്ടും ചെൎത്തുകെട്ടിനവാപീസരസ്സുകൾ ॥ ഭീമവിക്രമനാകപ്പൊടി
ച്ചുതെ കൊമളമാംഗിരിയുംതകൎത്തുതെ। തകൎന്നുള്ളൊരുക്രീഡാഗിരി
കൊണ്ടും തകൎന്നുള്ളഭവനങ്ങളെക്കൊണ്ടും ॥ തകൎന്നുള്ളൊരു വൃക്ഷങ്ങ
ളെക്കൊണ്ടും തകൎന്നുള്ളലതാജാലങ്ങൾകൊണ്ടും। വാടിവീണുള്ള പല്ല
വങ്ങൾകൊണ്ടുംപൊടിഞ്ഞുള്ളൊരുരത്നങ്ങളെക്കൊണ്ടും॥ പൊടിച്ചീടി
നവാപികളെക്കൊണ്ടും നഷ്ടരൂപമായ്പാപന്റെയുദ്യാനം। പവ
നാത്മജൻരാവണനെത്രയുമെവമപ്രിയംചെയ്തിട്ടനന്തരം ॥ വീരനെ
കനായ്രാത്രിഞ്ചരരൊട പൊരുചെയ്യുവാനിച്ഛിച്ചുമാനസെ। മാരു
താത്മജൻസിംഹനാദത്തൊടെ തൊരണന്തന്നിൽകെറിയിരുന്നുതെ॥
പക്ഷികളുടെ ശബ്ദങ്ങളെക്കൊണ്ടും വൃക്ഷങ്ങൾതകരുന്ന ശബ്ദംകൊ
ണ്ടും। രാക്ഷസികളുണൎന്നവശമായി ത്രുക്ഷകൾനാലുദിക്കിലുംനൊക്കു
മ്പൊൾ ॥ വനമാകെത്തകൎന്നുകിടപ്പതും വാനരാത്മമൻതന്നെയും ക
ണ്ടുതെ। അവരെക്കണ്ടനെരത്തു മാരുതിവീരൻ രൂപത്തെയെറ്റം വ
ലുതാക്കി ॥ മാരുതിതന്റെരൂപത്തെക്കണ്ടിട്ടു ഘൊരകളെറ്റം ഭീതി
യൊടെയുള്ളിൽ। ദെവിതന്നുടെ സന്നിധിയിൽചെന്നു ഇവ്വണ്ണമവ
ർചൊല്ലിത്തുടങ്ങിനാർ ॥ ആരിവൻസീതെനിങ്ങൾതമ്മിലെന്തു പരി
ചൊടെവിശെഷംപറഞ്ഞതുംചൊല്ലുകഞങ്ങളൊടിപ്പൊൾവെഗത്തി
ൽ മല്ലനെൎമിഴിയാളെ പരമാൎത്ഥം ॥ എന്നതുകെട്ടുരുൾചെയ്തുസീതയു
മിന്നു നിങ്ങൾക്കുതന്നെയറിയാവു। പാമ്പിന്റെ പാദങ്ങളെവിചാ
രിച്ചാൽപാമ്പുതന്നെയറിഞ്ഞീടുനിൎണ്ണയം ॥ മായികളാകുംനക്തഞ്ച

രരുടെ മായാഞാനുമറിയുന്നതെങ്ങിനെ । സീതാദെവീടെ ഭാഷിതം കെട്ടവർ യാതുധാനികളെററം ഭയപ്പെട്ടു ॥ ഓടിച്ചെന്നു ദശാസ്യസമീപത്തിൽ പെടിയൊടെ പറഞ്ഞുതുടങ്ങിനാർ । കൊമളമാമശൊകവനികയിൽ ഭീമരൂപനായുള്ളൊരു വാനരൻ ॥ സീതയൊടു വിശെഷങ്ങൾ ചൊല്ലീട്ടു ഭീതികൂടാതെനിൽക്കുന്നു രാജാവെ । അശൊകൊദ്യാനമൊക്കെത്തകൎത്തു ചൽശിംശപായൊന്നൊഴിച്ചു ധരിച്ചാലും ॥ രാക്ഷസിമാരിവണ്ണം പറഞ്ഞപ്പൊൾ രാക്ഷസാധിപൻ രാവണൻ കൊപിച്ചു । ദീപങ്ങളിൽ നിന്നഗ്നിയൊടൊന്നിച്ചു ആപതിച്ചീടും സ്നെഹവിന്ദുപൊലെ ॥ കണ്ണുകളിൽ നിന്നപ്പൊൾ ദശാസ്യന്റെ കണ്ണുനീരുകൾ വീണു തുടങ്ങിതെ ॥ ശങ്കരന്റെ വരത്താലവദ്ധ്യരാം കിങ്കരരെ ദ്ദശാനനനന്നെരം । യുദ്ധം ചെയ്യുവാൻ വായുസുതനൊട ക്രുദ്ധനായി പറഞ്ഞയച്ചീടിനാൻ ॥ എണ്പത്തുകൊടി എണ്പതിനായിരമയ്മ്പൊടെ കിങ്കരന്മാരതുനെരം । നാനാശസ്ത്രങ്ങൾ കൈക്കൊണ്ടു വെഗത്തിൽ മാനശാലികൾ സിംഹനാദത്തൊടെ ॥ തൊരണാന്തികെ ചെന്നൊരുനെരത്ത മെരുപൊലെ കപീശനെയുംകണ്ടു । ശങ്കാഹീനൻ കപികുലശെഖരൻ ലങ്കയാകെ മുഴങ്ങുമാറന്നെരം ॥ കൊട്ടിക്കയ്യുംകൊണ്ടൊരുപരാക്രമൻ ഹൃഷ്ടനായിട്ടിവണ്ണമരുൾചെയ്തു । രാമചന്ദ്രൻജയിക്കുമഹാബലൻസൌമിത്രിയുംജയിക്കുഗുരുഹിതൻ ॥ ഉഗ്രവിക്രമ രാമകടാക്ഷത്താൽ സുഗ്രീവനുംജയിക്ക കപീശ്വരൻ । കൊസലാധിപതിയായരാമന്റെദാസനാമഹം ശത്രുഭയങ്കരൻ । മാരുതന്റെ പുത്രനായീടുന്ന പെരുമെന്റെ ഹനുമാനെന്നാകുന്നു । പത്തുനൂറായിരംകൊടി രാവണനൊനൊത്തു യുദ്ധത്തിന്നായിട്ടു വന്നാലും ॥ തുല്യമല്ലെന്റെശക്തിക്കു മൂഢരെതല്ലീടുക ഗദകൊണ്ടു നിങ്ങളും । ലങ്കയെയിന്നു ബാഹുബലത്തിനാൽ സങ്കടത്തൊടു ചെത്തു ഞാൻക്രൂരരെ ॥ മംഗലാംഗിയാം സീതയെ വന്ദിച്ചു നിങ്ങൾ നൊക്കിയിരിക്കവെ പൊകുവൻ । വാതനന്ദന ഭീമനാദം കെട്ടു യാതുധാനന്മാർ പെടിച്ചു നീങ്ങിതെ ॥ രാവണാജ്ഞയാൽ ശങ്കയുംകൂടാതെ പവനാത്മജൻ തന്നുടെ ദെഹത്തിൽ । ശസ്ത്രവർഷങ്ങൾ ചെയ്തുതുടങ്ങിനാർ രാത്രിഞ്ചരന്മാരെത്രയും ക്രുദ്ധരായ് ॥ അപ്പൊൾ വാലുമടിച്ചു ധരണിയിൽ കെല്പൊടെ സിംഹനാദവും ചെയ്തിട്ടു । തൊരണത്തിലിരിക്കും പരിഘത്തെ മാരുതാത്മജൻ കയ്ക്കൊണ്ടു വെഗത്തിൽ ॥ ചാടി രാത്രിഞ്ചര സൈന്യമദ്ധ്യത്തിൽ പെടികൂടാതെ തല്ലിത്തുടങ്ങിനാൻ । പരിഘംകൊണ്ടു പ്രാണനെ യമനും ക്രൂരരെ വെഗം കൊന്നുതുടങ്ങിനാൻ ॥ ക്ഷണദാചരസൈന്യത്തെയാകവെ ക്ഷണത്താ

ലെ വധിച്ചുകപീശപരൻ । എണ്ണൂറുകൊടിയെണ്പതിനായിരംകിങ്കരരെ വധിച്ചിട്ടുമാരുതി ॥ തൊരണന്തന്നിൽകെറിയിരുന്നിട്ട മാരുതാത്മജനെ വംപിചാരിച്ചു ।അത്യുന്നതമായ്ശൊഭിച്ചുനില്ക്കുന്നചൈത്യപ്രാസാദമിന്നു കളഞ്ഞില ॥ ഇനിവെഗാനശിപ്പിയ്ക്കയും വെണമനിലാത്മജൻ നിശ്ചയിച്ചിങ്ങിനെ । ചൈത്യപ്രാസാദെ ചാടിവീണുവീരൻ ചൈത്യപാലരുംക്രുദ്ധരായ്വന്നപ്പൊൾ ॥ ഒരുതൂണുപിടിച്ചു മഹാബലൻ മാരുതിയതിവെഗാതിരിഞ്ഞപ്പൊൾ । അവിടെനിന്നു വഹ്നിയുമുണ്ടായ് ഭവനൊത്തമമാശു ദഹിച്ചതെ ॥ തൂണുതന്നെയെടുത്തു കരന്തന്നിൽ പ്രാണനന്ദനൻ ചൈത്യപാലന്മാരെ । തല്ലിക്കൊന്നു ധരണിലിട്ടിട്ട ഉല്ലാസത്തൊടെയെവമരുൾചെയ്തു ॥ എന്നെപ്പൊലുള്ളവാനര വീരന്മാർ മന്നവനാകുംസുഗ്രീവസന്ദെശാൽ । നടന്നീടുന്നു ഭൂമിയിലാകവെ കൂടയൊധികുലാധമകീടരെ ॥ പത്തുകുഞ്ജരശക്തിയുള്ളൊർകളും പത്തുനൂറാനശക്തിയുള്ളൊർകളും । അപ്രമെയമായ്ശക്തിയുള്ളൊർകളും തത്ര വാഴുന്നു സുഗ്രീവസന്നിധൌ ॥ അങ്ങിനെയുള്ളവരൊട്ടൊന്നിച്ചു നിങ്ങളെക്കൊല്ലുവാൻ വരുംരാഘവൻ । ഭവിച്ചീടില്ല ലങ്കയും നിങ്ങളുംരാവണനും ഭവിയ്ക്കില്ലനിണ്ണയം ॥ ലൊകനാഥനാം ശ്രീരാമനൊടെല്ലൊ സാകംവൈരത്തെയുണ്ടാക്കി വച്ചതും । ഏവം വായുതനയനരുൾചെയ്തു സാവധാനമായ് പ്രാപിച്ചു തൊരണം ॥ പ്രഹസ്താത്മജൻ രാവണസന്ദെശാൽ മഹാദംഷ്ട്രൻ ധനുദ്ധരനായിട്ടു । ഖരയുക്തമാം തെരിൽകരെറീട്ടു ചാരുകുണ്ഡലമാലയണിഞ്ഞിട്ടു ॥ ആംബുദംപൊലെയുള്ളനിറവുമായ് ജംബുമാലിയും വന്നുവീരനെ । നില്ലുനില്ലെന്നു ചൊല്ലീട്ടുവെഗത്തിലുല്ലാസത്തൊടെ വന്നൊരുനെരത്ത ॥ പ്രഹസ്താത്മജനെക്കണ്ടുമാരുകി പ്രഹഷത്തൊടെ സിംഹനാദംചെയ്തു । തൊരണത്തിലിരിയ്ക്കുന്ന വീരന്റെ നെരെയസ്ത്രങ്ങൾ രാക്ഷസൻവഷിച്ചു ॥ അസ്ത്രവഷത്തെച്ചെയ്യുന്നതുകണ്ട വിക്രമാംബുധിയാകും ഹനൂമാനും । വലുതായശിലയെയെടുത്തുടൻ ബലശാലിയവനെയെറിഞ്ഞപ്പൊൾ ॥ അഞ്ചുബാണങ്ങൾകൊണ്ടു നിശാചരൻ ചഞ്ചലമെന്നിയെ മുറിച്ചാൻശില । ശിലയപ്പൊൾ മുറിഞ്ഞതുകണ്ടിട്ട സാലമാശുപറിച്ചു കപിവരൻ ॥ ചുറനെരമസ്സാലത്തെയുമവൻ തെറൊന്നുമുറിച്ചിടിനാൻ ബാണത്താൽ । അപ്പൊളെത്രെയും ക്രുദ്ധനായ്മാരുതി കെല്പെടെയാപ്പരിഘമെടുത്തുടൻ ॥ അതിവെഗത്തിൽ ചുറിമഹാബലൻ യാതുധാനന്റെ മാറത്തെറിഞ്ഞുതെ । ക്രൂരന്റെതലയുമപ്പൊളസ്ഥിയു മൂരുബാഹുരഥാശചവു

മസ്സൂവും ॥ അത്രയെങ്ങുമെ കാണാതെയായിതെചിത്രംവീണ നിശാച
രൻ ചൂൎണ്ണമായ് । അംബുധിസമഗംഭീരനാകിയ ജംബുമാലിയെ
കൊന്നതുകെട്ടിട്ടും ॥ എണ്ണത്തുകൊടി കിങ്കരന്മാരെയും കമ്പംകൂടാ
തെ കൊന്നതുകെട്ടിട്ടും । യുദ്ധംചെയ്യുവാൻ മന്ത്രിതനയരെ ക്രുദ്ധ
നായ് ദശകണ്ഠനയച്ചതെ ॥ ഏഴമന്ത്രിതനയരത്തനെരം വഴിപൊ
ലെയലംകൃതന്മാരായി । ശരചാപെഷുധീധരന്മാരായിതെരിൽകെറീട്ടു
യാത്രപുറപ്പെട്ടു ॥ അപ്പൊൾകിങ്കരന്മാരെവധിച്ചതുമന്യൊടെ കെട്ടു
വരുടെയമ്മമാർ।എന്തുവാൻവരുമെന്നുവിചാരിച്ചസന്താപത്തൊടെ
വാണിതുദുഷ്ടകൾ ॥ യാതുധാനാധിപാമാത്യപുത്രരും ചതുരംഗബല
ത്തൊടൊരുമിച്ചു । തൊരണത്തിലിരിക്കും കഠൊരനാം ഹരിരാജസ
ചിവനെപ്രാപിച്ചു ॥ ശരവൎഷത്തെച്ചെയ്യാര വരപ്പൊൾ മാരുതാത്മ
ജൻ തന്നുടെദെഹത്തിൽ । യാതുധാനന്മാരസ്ത്രങ്ങളെയ്യുമ്പൊൾ
വാതനന്ദനൻസിംഹനാദംചെയ്തു ॥ ഹരിപുംഗവൻ സൈന്യത്തിൽ
ചാടീട്ടു ഘൊരമെവം വധിച്ചുതുടങ്ങിതെ । ചിലരെക്കാലുകൊണ്ടു വ
ധിച്ചതെ ചിലരെത്തലകൊണ്ടുവധിച്ചതെ ॥ ചിലരെമാറുകൊണ്ടു
വധിച്ചതെചിലരെനഖം കൊണ്ടുവധിച്ചതെ । ചിലരെവാലുകൊണ്ടു
വധിച്ചതെ ചിലരെനാദംകൊണ്ടു വധിച്ചതെ ॥ ആനതെർകുതിരകാ
ലാളെന്നിവദിനമാംവണ്ണം ശബ്ദിച്ചചത്തുതെ । ക്ഷൊണിയിൽരഥ
ച്ഛത്രങ്ങൾ വീണതെശൊണിതവുമൊഴുകിത്തുടങ്ങിതെ ॥ യാതുധാന
ന്മാരിൽചിലരന്നെരം ഭീതിയൊടാശു മണ്ടിത്തുടങ്ങിതെ । ലങ്കതന്നി
ൽവികൃതമാംശബ്ദവുംസങ്കടത്തൊടെ കെട്ടുതുടങ്ങിതെ ॥ ഏവാരാക്ഷ
സസൈന്യത്തെക്കൊന്നിട്ടു പവനാത്മജൻ തൊരണെവാണതെ ।
മന്ത്രിപുത്രരെ സൈന്യത്തൊടൊന്നിച്ചു മന്ത്രിശാലീഹനുമാൻ വധി
ച്ചതും ॥ കെട്ടനെരംവിചാരത്തൊടെയുള്ളിൽ ദുഷ്ടൻവാണകുറെനെ
രം മൌനമായ് । ക്രൂരനാംദശകണ്ഠനനന്തരം വിരൂപാക്ഷാദികളൊടു
ചൊല്ലിനാൻ ॥ ദെവദാനവമാനുഷന്മാരെ ഞാൻ ഭവാന്മാരൊടുകൂ
ടെയല്ലൊപുരാ । പൊരിലാകജ്ജയിച്ചതെന്നാകിലും പാൎത്തീടണമെ
ല്ലൊ ഞാൻപഥ്യത്തെ ॥ അല്പനല്ലയീവാനരനൊട്ടുമെ കെല്പൊടെ
നിങ്ങളിന്നുധരിച്ചാലും । അത്രവന്നെവം ചെയ്യുതുമൊക്കമ്പൊളെ
ത്രയും മഹൽഭൂതമഹൊകപി ॥ ബലശാലികളുണ്ടു കപികളിൽബാ
ലീസുഗ്രീവൻ നീലനെന്നിങ്ങിനെ । അവൎക്കൊക്കമെ ചിന്തിച്ചുകാണ
മ്പൊളെവം ശക്തിയുമില്ലന്നു നിൎണ്ണയം ॥ എന്നതുകൊണ്ടു നന്നായി
സൂക്ഷിച്ചു ചെന്നുയുദ്ധത്തെ ച്ചെയ്യുകകപിയൊട । ഏവംരാവണ സ

ന്ദശാ കെട്ടപ്പൊൾദെവ സജ്ജനകണ്ടകരായുള്ള ॥ പഞ്ചസെനാ
ധിപന്മാരും വെഗത്തിലഞ്ചാതെ തെരിലെറീട്ടുപൊയിനാർ । പഞ്ച
ഘൊരങ്ങളാകുന്ന പാപങ്ങളഞ്ചു ത്രുപമായ്പൊകുന്നതുപൊലെ ॥ ആ
നതെരശ്വ കാലാൾപടയൊടും മാനശാലികൾ സെനാഗ്രയായിക
ൾ । വാനരെന്ദ്രനെയും കണ്ടുതൊരണെ ഭാനുമണ്ഡലംപൊലെ പ്ര
കാശിച്ചു ॥ യുദ്ധകൌശലം നന്നയറിഞ്ഞവർ യുദ്ധംചെയ്യുവാൻ
വായുസുതനൊട । ബലശാലിയാം വാനരവീരന്റെ നാലുഭാഗവുംനി
ന്നിട്ടു സൈന്യത്തെ ॥ വിരൂപാക്ഷാദികളാംഭടന്മാരും ക്രൂരരാകുന്ന
രാത്രിഞ്ചരന്മാരും । ഘൊരമാംവണ്ണം ശസ്ത്രാസ്ത്രവഷത്തെ വീരമൌലീ
ടെനെരെതൂടങ്ങിനാർ ॥ മാരുതാത്മജൻ വീരനതുനെരം ഘൊരഘൊര
മായ് സിംഹനാദംചെയ്തു । കൂടലർ കാലനായകപിവരൻ ധീരനാകാ
ശ മാഗ്ഗത്തിൽവെഗെന ॥ അസ്ത്രശസ്ത്രങ്ങളൊന്നുമെ കൊള്ളാതെ ചി
ത്രമാകാശമാഗ്ഗെചരിച്ചതെ । ദുദ്ധരനതുനെരം കപീന്ദ്രനെ ക്രുദ്ധ
നായെറാമസ്ത്രങ്ങൾ വഷിച്ചു ॥ അപ്പൊൾകൊപിച്ചു വാനരപുംഗവ
ൻ കെല്പൊടെയവൻ തന്നുടെസ്യന്ദനെ । ചാടിവീണജഗൽപ്രാണ
നന്ദനൻ പൊടിയായിയവനും രഥത്തൊടെ ॥ വിരൂപാക്ഷനും യൂപാ
ക്ഷനുമപ്പൊൾ ഘൊരമായ മുസലങ്ങൾ കൈക്കൊണ്ടു । ചാലവെചെന്ന
ടിച്ചു കപീശനെസ്സാലംകൊണ്ടവരെത്തല്ലിമാരുതി ॥ അപ്പൊൾരണ്ടു
രജനീചരന്മാരും മുൽപിണ്ഡം പൊലെയായിട്ടു വീണതെ । കൊപി
ച്ചുപ്രഘസഭാസകണ്ണന്മാർ കപിവീരന്റെ പാശ്വത്തിലന്നെരം ॥
പട്ടസാകൊണ്ടും തീക്ഷ്ണശൂലംകൊണ്ടും വെട്ടിക്കുത്തിനനെരം കപിവ
രൻ । തരുജാലമൃഗഗണമുള്ളൊരു ഗിരിശൃംഗം പറിച്ചു മഹാബലൻ ॥
അതുകൊണ്ടവരെ കൊലചെയ്യുതെ വാതനന്ദനൻ വീരശിഖാമണി ।
ഗജങ്ങളെഗ്ഗജങ്ങളെക്കൊണ്ടെവ വാജികളെയും വാജികൾകൊണ്ടെ
വ ॥ തെരുകളെയും തെരുകൾകൊണ്ടെവ വീരരൊടെകപികുലശെ
ഖരൻ । കാലാളുകളെ കാലാളുകൾകൊണ്ടും കാലമന്ദിരംചെത്താ
രുനെരത്ത ॥ ചത്തു വീണ മത്തേഭങ്ങൾകൊണ്ടും ചത്തുവീണുള്ള വാ
ജികളെക്കൊണ്ടും । പത്തുനൂറായ് തകന്ന രഥംകൊണ്ടും ചത്തുവീണ
ള്ള രാക്ഷസരെക്കൊണ്ടും ॥ ധരണിരുദ്ധമാഗ്ഗയായ്പ്പുന്നതെ ചൊരയാ
യ പുഴയുമൊഴകിതെ । കാഞ്ചനാദ്രിസമാനകളെബരൻ പഞ്ചസെ
നാധിപരെയും സൈന്യവും ॥ കുലചെയ്യിട്ടു വീരവീരാഗ്രണീകാല
നെപ്പൊലെ വാണിതു തൊരണെ । പഞ്ചസെനാധിപന്മാരെ മാരു
തിപഞ്ചതപം വരുത്തിയതുകെട്ടിട്ടും ॥ സെനയിൽതന്റെ മൂന്നാലൊ

രുഭാഗം വാനരെന്ദ്രൻ ഹനിച്ചതറിഞ്ഞിട്ടും । ദുഷ്ടൻരാവണനക്ഷ കുമാരനെപ്പെട്ടന്ന നൊക്കിയുദ്ധൊന്മുഖനാകം ॥ രാവണൻതാനംനൊക്കിനനെരത്ത രാവണിദെവദാനവഭീഷണൻ । അഞ്ചാതെ നല്ലരത്നങ്ങൾവച്ചുള്ള കാഞ്ചനദ്ധ്വജം കൊണ്ടുവിളങ്ങുന്ന ॥ ശക്തിതൊമരമെന്നിവയാകംവ പംക്തിയായി യഥാക്രമംവച്ചുള്ള । എട്ടുസപ്പന്ന വിഭൂഷിതാശ്വങ്ങളെകെട്ടിയത്യുഗ്രം വിസ്തീർണ്ണമായുള്ള ॥ തടവെന്നും ഗമിക്കുവാനില്ലാത്തഹാടകമയമാകംരഥന്തന്നിൽ । ശൂരൻബാണാസിചാപധരനായിക്കെറിയാത്രപുറപ്പെട്ടനെരത്ത ॥ പത്തിഹസ്തിപതെരാളിസാദികളാത്തമൊദം കുമാരന്റെ സന്നിധൌ । നാലുഭാഗവും വന്നുനിറഞ്ഞുതെ ചാലവെയവരൊടുമൊരുമിച്ച ॥ യാതുധാനാധിപതിതനയനുമതിവെഗം രണാങ്കണെചെന്നപ്പൊൾ । പത്തുനൂറാദിവാകരബിംബങ്ങളൊത്തു നന്നായ്ജ്വലിക്കുന്നതുപൊലെ ॥ വീരമൌലിമണിയാം ഹനുമാനെതൊരണ തന്നിൽവാഴുന്നതുകണ്ടു । സംഹാരാഗ്നിസമാനൻ കപീശനെ ബഹുമാനെന നൊക്കിനാനക്ഷനും ॥ ശത്രുഭീഷണനാകം കുമാരനെവിക്രമാബ്ധി കപീശനുംനൊക്കിനാൻ । അവർതമ്മിലുണ്ടായ സമാഗമംദൈവദാനവന്മാൎക്കുംഭയാവഹം ॥ കൊപിച്ചക്ഷനും മൂന്നുശരങ്ങളെക്കപിവീരന്റെ മൂൎദ്ധാവിലെയ്യുതെ । ശരമെററാരുനെരം ഹനുമാനംപാരം ഹൃഷ്ടനായ്യുദ്ധൊന്മുഖനായി॥ അക്ഷനെയുമവന്റെ സൈന്യവുംരൂക്ഷമാംവണ്ണം നൊക്കീകപീശ്വരൻ । അപ്പൊൾക്രൂരനാമക്ഷകുമാരനും കെല്പൊടെശരവൎഷം തുടങ്ങിതെ ॥ അപ്പൊൾമാരുതി സിംഹനാദംചെയ്തു കല്പകാലത്തെമെഘനാദംപൊലെ । ബാലഭാവത്താലക്ഷനും ക്രുദ്ധനായ്ബലശാലിടെ നെരെചെന്നിടിനാൻ ॥ ചാലവെപ്പുല്ലുകൊണ്ടു മറഞ്ഞുള്ള വല്യതായുള്ളകൂപത്തിന്റെനെരെ । കുട്ടിയാടിമദിച്ചുനടക്കുന്ന കളഭംഗമിച്ചീടുന്നതുപൊലെ ॥ അവനസ്ത്രങ്ങൾ വൎഷിച്ചിട്ടുന്നെരം പവനാത്മജൻസിംഹനാദംചെയ്തു । ചാടിയാകാശെ ഘൊരസ്വരൂപനായ്ക്കൂടെയക്ഷനുമംബരെചെന്നുതെ ॥ ശരങ്ങളെകൊണ്ടാകാശമാകവെ നിറച്ചീടിനാനക്ഷനതത്ഭുതം । ഒരുബാണവും കൊള്ളാതെമാരുതി ചരിച്ചവ്യൊമ്നിയെത്രയുമത്ഭുതം ॥ അന്നെരമെവംചിന്തിച്ചുമാരുതി യിന്നിവന്റെ പരാക്രമമൊക്കുമ്പൊൾ । അൻപൊടെ ദെവദാനവമാനസെകമ്പമുണ്ടാകുമില്ലൊരുസംശയം ॥ രാവണനൊടു തുല്യനാകുമിവൻ ദെവകണ്ടകനില്ലൊരുസംശയം । വിരവൊടുവളരുന്ന വഹ്നിയെ ഒരുനാളുമുപെക്ഷിക്കരുതെല്ലൊ ॥ എന്നതുകൊണ്ടിവനെയും വെഗത്തിൽ

കൊന്നീടെണ്ണ മതിന്നില്ലസംശയം । ഏവംനിശ്ചയിച്ചുഗ്ര പരാക്രമ
ൻ രാവണീടെ രഥകുതിരകളെ ॥ വായുനന്ദനൻബാഹു ബലംകൊണ്ടു
വായുമാൎഗ്ഗത്തിൽ തള്ളിക്കൊന്നീടിനാൻ । തെരുംതെക്കുതിരകളുമന്നെ
രം പരിചൊടെപൊടിയായി വീണുതെ ॥ അപ്പൊളക്ഷനുമംബരെ
ചാടീട്ടുകെല്പൊടെവാളും ചൎമ്മവുംകൈക്കൊണ്ടു । ചരിച്ചീടിനനെരത്തുമാ
രുതി മാരുതസമവിക്രമൻവെഗത്തിൽ ॥ ക്രൂരനാമക്ഷൻതൻെറ പാദ
ങ്ങളെക്കരംകൊണ്ടു മുറുകപ്പിടിച്ചുതെ । വായുനന്ദനനക്ഷനെ വെഗ
ത്തിലായിരം ചുററിക്ഷൊണിയിലിട്ടുതെ ॥ കാലുംകയ്യുംതലയുമവൻ ത
ൻെറ ചാലവെ കണ്ണുമസ്ഥികൾസന്ധുക്കൾ । പൊട്ടിച്ചൊര യണി
ഞ്ഞവൻ ചത്തിട്ടുപെട്ടെന്നു വന്നുവീണുധരണിയിൽ ॥ അക്ഷനെക്ക
ലചെയ്യൊരുനെരത്ത യക്ഷഗന്ധൎവ്വ വിദ്യാധരന്മാരും । ഇന്ദ്രനൊടു
മൊരുമിച്ചമരരും സാന്ദ്രമൊദംകലൎന്നു മനതാരിൽ ॥ വാതനന്ദനനാ
കും ഹനുമാനെസ്തുതിച്ചു പുഷ്പവൃഷ്ടിയുംചെയ്തുതെ । രാവണൻെറ മന
താരിലന്നെരം നവശൊകഭയത്തെയുമുണ്ടാക്കി ॥ ബലശാലിമണി പ
വനാത്മജൻ കാലനെപ്പൊലെ വാണിതുതൊരണെ । അക്ഷനെക്ക
പിവീരൻ ഹനിച്ചതുംരാക്ഷസാധിപൻ കെട്ടെററംകൊപിച്ചു ॥ രൌ
ദ്രനാംദശകണ്ഠനനന്തര മിന്ദ്രജിത്തിനൊടെവമുരചെയ്തു । വാരിജാ
സനനെ നിത്യമാരാധിച്ചു ഘൊരമായുള്ളൊരസ്ത്രം ലഭിച്ചല്ലൊ ॥ അ
സ്ത്രവെത്താക്കളിൽ മുഖ്യനാകുന്നി പുത്രയെന്നനുത്രപധരിച്ചാലും ।
വീരകിങ്കരരെയാകക്കൊന്നതെ ശൂരനാംജംബുമാലിയെയും കൊന്നു ॥
പഞ്ചതാംവരുത്തി മന്ത്രിപുത്രരെപ്പഞ്ച സെനാധിപന്മാരെയുംകൊ
ന്നു । നിന്നുടെയിഷ്ടനാം സൊദരനാകും നന്നായ്ശൂരനാമക്ഷനെ
യുംകൊന്നു ॥ ആനതെർകുതിര കാലാളെന്നിവ വാനരൻബഹുകൊ
ന്നുധരിച്ചാലും । വീരതന്നുടെശക്തിയും ചിന്തിച്ചപരൻതന്നുടെ ശ
ക്തിയും ചിന്തിച്ചു ॥ വിരവൊടുനീപൊയി മഹാരഥപൊരുചെയ്ക ക
പിയൊടുസാമ്പ്രതം । താതൻതന്നുടെ വാക്കെവം കെട്ടിട്ടുതാതൻ ത
ന്നെ പ്രദക്ഷിണവുംചെയ്തു ॥ നാലുവ്യാളങ്ങൾകെട്ടി നസ്യന്ദനെകാ
ലതുല്യൻകരെറിനാ നിന്ദ്രജിൽ । ചെറഞ്ഞാണൊലികൊണ്ടു ദിഗന്ത
രം പരിചൊടെ മുഴക്കിപ്പുറപ്പെട്ടു ॥ ജ്യാശബ്ദമപ്പൊൾ കെട്ടുകപി
വരനാശയന്തന്നിലൊററം പ്രസാദിച്ചു । യാതുധാനപ്പടയൊടും രാ
വണിയതിവെഗെന തൊരണെചെന്നപ്പൊൾ ॥ കെല്പൊടെകണ്ടുവാ
നരവീരനെ കല്പാഗ്നിപൊലെ തൊരണമദ്ധ്യത്തിൽ । ഇന്ദ്രജിത്തി
നെക്കണ്ടൊരുനെരത്ത സാന്ദ്രമൊദംകപികുലശെഖരൻ ॥ സിംഹ

വാൻ കപിസത്തമൻ വീരശിഖാമണി । പവനാത്മജനായഹനൂമാനമെവംകണ്ടു ദശാസ്യനെയന്നെരം ॥ മുക്താജാലമണിഞ്ഞ കിരീടങ്ങൾ പത്തുമൂൎദ്ധാവുതന്നിലണിഞ്ഞിട്ട് । തരികങ്കണകെയൂരമെന്നിവ ഇരിപതു ഭുജത്തിലണിഞ്ഞിട്ട് ॥ അഞ്ജനാചലംപൊലുള്ളദെഹത്തിൽ മഞ്ജുവായുള്ളഹാരമണിഞ്ഞിട്ട് । രക്തചന്ദനം തെച്ചിട്ടുദെഹത്തിൽരക്തവസ്ത്രവുംനന്നായിച്ചുററീട്ട് ॥ നീണ്ടചുണ്ടുകൾക്രൂരമാം ദംഷ്ട്രകൾ കൊണ്ടുരൌദ്രമാം പത്തുമുഖവുമായ് । തുറിച്ചേററംമിഴിച്ചതിരക്തമായ് ഘൊരമായുള്ള കണ്ണുകളുമായി ॥ ഹാടകരത്നശൊഭിതമായുള്ള സ്ഫാടികാസനന്തന്നിലിരിക്കുന്നു । ചാമരങ്ങൾ കരങ്ങളിൽ കയ്ക്കൊണ്ട് കാമിനീകുല മൌലിമാർ വീശുന്നു ॥ ദുൎദ്ധരപ്രഹസ്താദികളൊന്നിച്ച് ക്രുദ്ധനായ്ദശകണ്ഠനിരിക്കുന്നു । ഏവംരാവണൻ വാഴുന്നതുകണ്ടു പാവനിധീരൻ സ്വസ്ഥനായ്പാൎത്തു ॥ രാവണൻ താനും വായുതനയനെ കെവലാതെജൊരാശിയായ്ക്കണ്ടിട്ട് । ശങ്കയൊടും മനതാരിലന്നെരം ലങ്കാനായകനെവംവിചാരിച്ചു ॥ നന്ദികെശ്വരൻതന്നെയൊവാനിവ നിന്ദ്യമൂഢപ്രിയനായബാണനൊ । പിംഗാക്ഷനെപ്പുരൊഭാഗെകണ്ടിട്ട് ഇങ്ങിനെദുഷ്ടൻ ചിന്തിച്ചുകൊപിച്ചു ॥ പ്രഹസ്തൻ തന്നൊടെവമുരചെയ്തു പ്രഹസ്തനിയ്യിവനൊടു ചൊദിക്ക । ആരിവനെന്തുകാരണമുദ്യാനം പരിചൊടെകളഞ്ഞീടുവാനിപ്പൊൾ ॥ എന്നുടെ പുരിതന്നിൽവരുവാനമിന്നുയുദ്ധം പരിചൊടെചെയ്വാനും । ഹന്തരാക്ഷസികളെത്തൎജ്ജിക്കാനമെന്തുകാരണമെന്നുനീചൊദിക്ക ॥ പ്രഹസ്തനപ്പൊൾ ചൊല്ലിത്തുടങ്ങിനാൻ സിംഹവിക്രമനാംഹനൂമാനൊട് । ഇന്ദ്രവൈശ്രവണാജ്ഞയെക്കൊണ്ടൊനീ വ്യഗ്രംകൂടാതെ വന്നതിവിടെയ്ക്ക് ॥ വരുണ യമ കല്പനയെക്കൊണ്ടൊ വരുവാനിഹ കാരണംചൊല്ലുക । വാനരൻതൻെറതെജസ്സമില്ലാതെ വാനരൻരൂപംകൊണ്ടുനികെട്ടാലും ॥ അവനെവംപറഞ്ഞൊരുനെരത്ത് പവനാത്മജൻവീരശിഖാമണി । ദശകണ്ഠനൊടെവമുരചെയ്യാനാശരാന്തകൻ ധീരധീരാഗ്രണി ॥ ശക്രാദികൾനിയൊഗിക്കകാരണാലത്രവന്നവനല്ലഞാൻ കെട്ടാലും । പ്ലവഗനഹം ജാതിസ്വഭാവത്താലിവിടെവന്നുവെന്നുധരിച്ചാലും ॥ വീരനാംരാക്ഷസേന്ദ്രനെക്കാണ്മവാൻ ചാരുവാംവനമിന്നുകളഞ്ഞെൻ ഞാൻ । രാക്ഷസരപ്പൊൾ കൊല്ലുവാൻവന്നെന്നെ രക്ഷിപ്പാൻദെഹംയുദ്ധവും ചെയ്തുഞാൻ ॥ അസ്ത്രപാശങ്ങൾകൊണ്ടെന്നെക്കെട്ടുവാനിത്രിലൊകത്തിലാരുമെയില്ലെടാ । കെട്ടുകൊള്ളുകപുത്രൻെറ കൎമ്മത്തിലൊട്ടും

നാദവും ഘോരമായ്ചെയ്യുതെ സംഹാരകാല മെഘനാദംപൊലെ ।
സൎവ്വജീവതനയനവനമായ് സൎവ്വഭൂതമനൊഹരമാംവണ്ണം ॥ യുദ്ധം
ചെയ്യ തുടങ്ങിനാനന്നെരം യുദ്ധമെത്രയും ഘൊരമായ്പന്നുതെ । അ
തിവെഗം ശരങ്ങളെ രാവണി വാതപുത്രന്റെ നെരെവൎഷിക്കുന്നു ॥
ശരങ്ങളുടെ യന്തരെമാരുതി മെരുതുല്യനായ്ക്കയ്യും പരത്തീട്ടു । ക്രൂരൻ
തന്നുടെ സന്നിധൌചെല്ലുന്ന ഒരു ബാണവും കൊള്ളാതെ ദെഹ
ത്തിൽ ॥ പക്ഷികളുടെ സൂക്ഷ്മപക്ഷത്തിലും ലക്ഷ്യാ നിഷ്ഫലമായിവരാ
തുള്ള । ലക്ഷ്യനിശ്ചയവാനാം സുരാരീടെ ലക്ഷ്യമാകെ വിഫലമാ
യ്മാരുതൌ ॥ അസ്ത്രങ്ങളാകെ നിഷ്ഫലമായ്ക്കണ്ടു രാത്രിഞ്ചരനിവ
ണ്ണംവിചാരിച്ചു । അവദ്ധ്യൻ കപിയില്ലൊരുസംശയ മിവിടെയി
പ്പൊൾ ഞാനെന്തുചെയ്യെണ്ടു ॥ വെദാനവഭിഷണനായുള്ള രാവ
ണിയെവം ചിന്തിച്ചുവെഗത്തിൽ । ബ്രഹ്മതുല്യനാം പ്രാണസുതൻ
പ്രതി ബ്രഹ്മാസ്ത്രത്തെ പ്രയൊഗിച്ചുകെട്ടുവാൻ ॥ അപ്പൊൾവായുത
നയനുംചിന്തിച്ചുകെല്പൊടിന്നെന്നെവിഷ്ണുകടാക്ഷത്താൽ । കെട്ടുകയി
ല്ലപാത്താലൊരസ്ത്രവും ശിഷ്ടമെന്തിതിന്നിപ്പൊൾഞാൻചെയ്യെണ്ടു ॥
നാലഞ്ചായിഞാൻബ്രഹ്മവരങ്ങളെ ചാലവെയിപ്പൊൾ തട്ടികളയു
ന്നു । ഘൊരമാകുന്ന ബ്രഹ്മമാമസ്ത്രത്തെ കുറെനെരമനുസരിച്ചീട്ടു
ന്നെൻ ॥ കെട്ടിയസ്ത്രത്താലെന്നുഞാൻ ഭാവിച്ചാൽ ദുഷ്ടനാകുന്നരാ
വണനെക്കാണാം । വിക്രമാംബുധിയെവം വിചാരിച്ചങ്ങസ്ത്രത്തി
ന്റെ വശനായിരുന്നുതെ ॥ ചെഷ്ടകൾവീരൻ കാട്ടാതിരുന്നപ്പൊൾ
ഹൃഷ്ടന്മാരായി രാത്രിഞ്ചരന്മാരും । പെട്ടന്നുകപിവീരനെ രാക്ഷസർ
കെട്ടിനാർപാശജാലങ്ങൾകൊണ്ടന്നു ॥ ദുഷ്ടൻരാവണിയപ്പൊൾവി
ചാരിച്ചു കഷ്ടംരാക്ഷസർ മന്ത്രമറിഞ്ഞില്ല । ഊറ്റമായുള്ളൊരസ്ത്രമ
ഴിഞ്ഞുപൊം മറ്റൊന്നുകൊണ്ടുകെട്ടിയാൽനിൎണ്ണയം ॥ എവംചിന്തി
ച്ചുദുഷ്ടനകതാരിൽ രാവണിയപ്പൊളെറ്റംവിഷണ്ഡനായ് । കെട്ടി
രാത്രിഞ്ചരന്മാർകപീശനെപ്പെട്ടന്നപ്പൊൾ വലിച്ചുതുടങ്ങിതെ ॥ രാവ
ണിരാക്ഷസന്മാരൊരുമിച്ചു പവനാത്മജനെക്കൊണ്ടുപൊകുമ്പൊൾ ।
മുഷ്ടികൾകൊണ്ടവരിടിയ്ക്കുന്നെരം ശിഷ്ടമൌലിയിവണ്ണംവിചാരിച്ചു ॥
പാശമാകെമുറിച്ചു ഞാൻ വെഗത്തിലാശരാധമരെയിപ്പൊൾകൊ
ന്നിടാം । രാമചന്ദ്രനുവെണ്ടീട്ടുഞാനിപ്പൊൾ യാമിനീചര ചെ
ഷ്ടാസഹിക്കുന്നെൻ ॥ എവംനിശ്ചയിച്ചുഗ്രപരാക്രമൻ പവനാത്മ
ജൻ സ്വസ്ഥനായ്പാണുതെ । രാവണിയുംകപിവരനെവെഗം രാവ
ണൻതന്റെ മുൻപിൽനയിച്ചുതെ ॥ കൊപത്താലതി രക്തനയന

കൌതുകംവളൎത്തണ്ടമാനസെ ॥ നിന്നെക്കാണ്മാനായിട്ടു ഞാനെടാ ഇന്നസ്ഥത്തെ യനുസരിച്ചിടിനെൻ । കൊസലെന്ദ്രനാം ശ്രീരാമച ന്ദ്രന്റെ ദാസൻഞാനെന്നറികനിശാചര ॥ എന്നുടെപത്ഥ്യമായു ള്ളവാക്കിനെ ഇന്നുരാത്രിഞ്ചരാധിപകെട്ടാലും । രാജകാൎയ്യത്താലി ന്നിഹവന്നുഞാൻ രജനീചരപാല ധരിച്ചാലും ॥ ആശരെശഹരി ശനാം ഭ്രാതാവും കുശലന്തവചൊദിച്ചിട്ടുന്നുതെ । ഭ്രാതാവാകിനസു ഗ്രീവസന്ദെശം യാതുധാനെശ കെൾക്കവഴിപൊലെ ॥ ചാരുശീലൻ ദശരഥൻതന്നുടെ വീരമൌലിമണിയായനന്ദനൻ । ശ്രീരാമചന്ദ്രൻ ഭാൎയ്യയൊടൊന്നിച്ചു വീരനാകുന്ന ഭ്രാതാവൊടുംകൂടെ ॥ ദണ്ഡകാ രണ്യെ വാഴുന്ന കാലത്ത പുണ്ഡരീകാക്ഷൻ സീതയെകാണാഞ്ഞ് । കൊണ്ടൽവെണിയെ നൊക്കിനടക്കുമ്പൊൾ കണ്ടുഞങ്ങളും സഖ്യ ഞ്ചെയ്തുതെ ॥ ഉഗ്രവിക്രമൻ ബാലിയെക്കൊന്നിട്ട് സുഗ്രീവന്നുക പിരാജ്യവുംനൽകി । ബാലിതന്റെപരാക്രമശക്തികൾ ചാലവെനി യ്യറിഞ്ഞിട്ടുമുണ്ടല്ലൊ ॥ അങ്ങിനെയുള്ള ബാലിയെവെഗത്തിൽ മംഗ ലമൂൎത്തികൊന്നൊരു ബാണത്താൽ । വാനരെശന്റെ കല്പനയാൽ ഞങ്ങൾ ജാനകിതന്നെ നൊക്കിനടക്കുന്നു ॥ വാതനന്ദനൻ ഞാൻ ദെവികാരണാൽ ശതയൊജന സാഗരം ചാടീട്ട് । ഇവിടെയാകെ നൊക്കിനടക്കുമ്പൊൾ ദെവിയെക്കണ്ടു നിന്നുടെമന്ദിരെ ॥ പര ദാരാപരാധത്തെചെയ്കയും പാരം പാപമെന്നൊൎക്ക ദശാനന । യാതൊരുദെവിയെ നിയ്യുംമാനസെ സീതയെന്നു നിനക്കുന്നുസാദെ വീ ॥ സൎവ്വലങ്കാവിനാശിനിയായുള്ള കെവലംകാളരാത്രിയെന്നൊൎക്കെ ടാ । യാമിനീചര ദെവിയെക്കൊണ്ടുപൊയ് രാമപാദാബ്ജെവച്ചുനി വന്ദിച്ചാൽ ॥ ദാരചൌൎയ്യത്തെ നീയിന്നുചെയ്യുതും വീരമൌലിയാം രാമൻക്ഷമിച്ചിടും । ഇന്നുഞാനൊരുത്തൻ മതിരാവണ നിന്നെയും നിന്റെസൈന്യവുംലങ്കയും ॥ ആകവെവെഗംസംഹരിച്ചിട്ടുവാനക താരിലിവണ്ണമുറക്കെടാ । യശസ്സുണ്ടാവാനായിട്ടുരാമനിന്നാശരാധമ ഞാനുംക്ഷമിക്കുന്നെൻ ॥ സൎവ്വലൊകെശ്വരനായരാമനെഏവമപ്രിയം ചെയ്തിട്ടു നിയ്യിനി । എവിടെപ്പൊയിട്ടിന്നിതിൽമൊക്ഷത്തെ രാവ ണനീ ലഭിക്കുന്നുദുൎമ്മതെ ॥ ബ്രഹ്മശങ്കരദെവാധിരാജന്മാർ രാമച ന്ദ്രനാൽ വദ്ധ്യനെരക്ഷിപ്പാൻ । ശക്തരല്ലൊട്ടു മെന്നുധരിക്കെടാ പ ങ്ക്തികണ്ഠ വഴിപൊലെമാനസെ ॥ രാമബാണമൊന്നെല്ലാ ലൊക ത്തെയു മമരാസുരന്മാരെയുംകൊന്നിടും । അല്പസാരനാം നിന്നെഛി ന്നിക്കുവാനല്പബുദ്ധെ അതിന്നെന്തുദുൎഘടാ ॥ എന്നതുകൊണ്ടുശങ്കഭാ

വിക്കൊല്ല ചെന്നുരാമനെയാശ്രയിച്ചീടുനീ । ഏവംമാരുതി ചൊന്ന
തുകെട്ടിട്ട് രാവണൻതാനുമെത്രയുംക്രുദ്ധനായ് ॥ പ്രാണപുത്രനെയ
പ്പൊൾ വധിക്കുവാൻ നാണംകൂടാതെചൊല്ലിനാൻരാവണൻ । ധൎമ്മ
തിയെവംചൊന്നതുകെട്ടിട്ട് സന്മതിയാംവിഭിഷണൻചൊല്ലിനാൻ ॥
ദൂതന്മാരെക്കൊലചെയ്കയെന്നതും യാതുധാനെശയെങ്ങുമെയില്ലല്ലൊ ।
എന്നതുകൊണ്ടിവനെ ഹനിക്കൊല്ല പിന്നെമറെറാരു ദണ്ഡത്തെചെ
യ്യുക ॥ ഏവംസൊദരൻ ചൊന്നതുകെട്ടിട്ട് രാവണൻതാനുമിങ്ങി
നെചൊല്ലിനാൻ । വാനരന്മാൎക്കു വാലല്ലൊഭൂഷണംവാനരനാമിവൻ
തന്റെവാലുമ്മെൽ ॥ അനലനെക്കൊളുത്തുകവെഗത്തിൽ തെനദീ
നനായ്പൊകട്ടെവാനരൻ । രാക്ഷസെശനിവണ്ണം പറഞ്ഞപ്പൊൾ
രാക്ഷസന്മാരും വസ്ത്രങ്ങൾകൊണ്ടന്ന് ॥ ക്രൂരന്മാർവാലിൽ ചുററുന്ന
നെരത്തു മാരുതിദെഹമെററംവലുതാക്കി । ഞെരുങ്ങീട്ടവർ വാലുമ്മൽ
ചുററീട്ടു പരിചൊടെ നനച്ചുകൊളുത്തിനാർ ॥ പവനാത്മജൻ വിര
നനുനെര മവരെവാലുകൊണ്ടു വധിച്ചതെ । അപ്പൊൾരാക്ഷസർ
കെട്ടിനാർവീരനെ യപ്പൊൾമാരുതി യെവം വിചാരിച്ചു ॥ കെട്ടിന
പാശമാകെമുറിച്ചുഞാൻ പെട്ടന്നുദുഷ്ടരെക്കൊലചെയ്തീടാം । രാത്രിയാ
കയാൽ മുൻമ്പെവഴിപൊലെ രാത്രിഞ്ചരന്റെ ലങ്കയെക്കണ്ടില്ല ॥
എല്ലാടിക്കിലും കൊണ്ടുനടക്കുവാനെല്ലൊ ദുഷ്ടരമിപ്പൊളുരചെയ്തു ।
കാണണമിനിലങ്കാവഴിപൊലെ പ്രാണപുത്രൻ നിനച്ചെവംവാണു
തെ ॥ കെട്ടിദുഷ്ടന്മാർ വാനരവീരനെ പെട്ടന്നുകൊണ്ടുപൊയിതുട
ങ്ങിതെ । ഭെരികൾകൊട്ടിശംഖംമുഴക്കീട്ട് വീരനെദുഷ്ടർകൊണ്ടു നട
ക്കുമ്പൊൾ ॥ രാക്ഷസികളും രാക്ഷസവൃദ്ധരും രാക്ഷസന്മാരും രാക്ഷ
സബാലരും । വന്നുതത്രനിറഞ്ഞുകുതൂഹലാൽ ഭിന്നനീലാഞ്ജനാചല
ദെഹന്മാർ ॥ യാമിനീചരനാരിമാരന്നെരം രാമപത്നിയൊടെവമുര
ചെയ്തു । ജാനകീനീവിശെഷം പറഞ്ഞൊരുവാനരൻ തന്റെവാലു
മ്മെൽതീവച്ചു ॥ രാക്ഷസന്മാരും കൊണ്ടുനടക്കുന്നു രാക്ഷസാധിപൻ
തന്റെനിയൊഗത്താൽ । അപ്രിയമെവം കെട്ടപ്പൊൾ ദെവിയും ക്ഷി
പ്രമഗ്നിയെ പ്രാൎത്ഥനചെയ്തുവം ॥ ഇനിക്കുണ്ടെങ്കിൽ ഭൎത്തൃശുശ്രൂ
ഷയുമിനിക്കുണ്ടെങ്കിലെകപത്നീതവും । വാതനന്ദനൻതന്നുടെ വാലു
മ്മൽ ശീതമായിഭവിക്ക നീവെഗത്തിൽ ॥ അപ്പൊളഗ്നി പ്രദക്ഷിണ
ജ്വാലയായ്മെല്ലൊടെ കത്തിയെററം പ്രകാശിച്ചു । പവനാത്മജൻ ത
ന്നുടെ മംഗളംദെവിയൊടു പറയുന്നതുപൊലെ ॥ അനലൻ വാലി
ലൊററം ജ്വലിക്കുമ്പൊളനിലാത്മജനെവം വിചാരിച്ചു । നന്നായ്ക്കത്തി

ജ്വലിക്കുന്നവഹ്നിയും ഹിമംപോലെ തണുക്കുന്നുവാലുമ്മേൽ ॥ സീതാരാഘവ കാരുണ്യത്തെക്കൊണ്ടും താതസഖ്യത്തെക്കൊണ്ടും ദഹിക്കാത്തു । രാക്ഷസന്മാർ വലിച്ചാലനങ്ങാതെ അക്ഷീണബലൻ നിന്നു കുറെനേരം ॥ ഘോരഘോരമായ് സിംഹനാദംചെയ്തു മാരുതി വെഗംചാടിനാൻമെല്പോട്ടു । പ്രാണനന്ദനൻ ദെഹംവലുതാക്കി ക്ഷണത്താൽപിന്നദ്ദെഹം ചെറുതാക്കി ॥ കെട്ടുമാകെയഴിഞ്ഞുപൊയന്നെരം പെട്ടന്നുവീരൻ മെരുസമനായി । തൊരണത്തിലിരിക്കും പരിഘത്തെ വീരൻപിന്നയും കയ്ക്കൊണ്ടുവെഗത്തിൽ ॥ രക്ഷിപ്പാനായിക്കൂടെനടന്നുള്ള രാക്ഷസന്മാരെയാകവെ കൊന്നുതെ । വാലുമ്മേൽവഹ്നിയൊടും ജ്വലിക്കുന്നബലശാലീവരൻ പവനാത്മജൻ ॥ കാലനുനൽകി രാത്രിഞ്ചരന്മാരെ ചാലവെവീരൻ നൊക്കിനാൻലങ്കയെ । വിഖ്യശാലിയായുള്ളഹനുമാനും കാര്യശെഷത്തെചിന്തിച്ചു പിന്നയും ॥ എന്തിവിടെയിനിയും ഞാൻചെയ്യേണ്ടു സന്താപം രജനീചരക്കുണ്ടാവാൻ । അൻപൊടെവനമിന്നുകളഞ്ഞെൻഞാൻ വമ്പരാം രാക്ഷസന്മാരെയുംകൊന്നു ॥ മൂന്നാലൊന്നുഞാൻ സൈന്യത്തിൽകൊന്നുതെ യിനിദുർഗ്ഗംകളയണംദുഷ്ടന്റെ । എന്നുടെ വാലുതന്നിലുള്ളഗ്നിക്കു മിന്നീടുന്നയിനല്ലഗൃഹങ്ങളെ ॥ ഇന്നുഞാനും കൊടുത്തിട്ടുസാദരം നന്നായ്പ്രീതിവരുത്തുകയുംവെണം । ലാംഗ്ഗുലംതന്നിലഗ്നിയൊടൊന്നിച്ച പിംഗാധിപ സചിവനനന്തരം ॥ മിന്നലുള്ളവളുത്തമെഘംപൊലെ മിന്നീടുംഭവനാഗ്രെചരിച്ചതെ । ഭവനങ്ങളുമൊന്നുമൊഴിയാതെ വനങ്ങളിലുമുദ്യാനങ്ങളിലും ॥ പ്രാസാദങ്ങളിലുമതിവെഗത്തിൽ ഭാസുരനായവീരൻഹനുമാനും । നടന്നുതീയ്യുംവച്ചുതുടങ്ങിനാൻ പെടിയൊട്ടുമെ കൂടാതെമാനസെ ॥ പ്രഹസ്തന്റെ ഭവനത്തിൽചാടീട്ടു സിംഹവിക്രമനഗ്നിയുംവച്ചുതെ । മഹാപാൾശ്വന്റെമന്ദിരെചാടീട്ടു മഹാവീരൻകൊളുത്തിനാൻവഹ്നിയെ ॥ വജ്രദംഷ്ട്രന്റെ മന്ദിരെതീവച്ചിട്ടിന്ദ്രജിത്തിന്റെ ഗെഹംദഹിപ്പിച്ചു । ജംബുമാലിസുമാലിടെഗെഹങ്ങൾ പിംഗാക്ഷനാം കവീശൻദഹിപ്പിച്ചു ॥ സൂൎയ്യശത്രുഭവനത്തെയുംവീരൻ വിഖ്യവാൻരശ്മികെതുഭവനവും । യുദ്ധൊന്മത്തന്റെ യുന്മത്തൻതന്റെയും ക്രുദ്ധനാം ശൊണിതാക്ഷന്റെയുംവീരൻ ॥ കുംഭന്റെയും നികുംഭന്റെയും വീരൻ കുംഭകൎണ്ണന്റെയും ഗൃഹമാകവെ । ദഹിപ്പിച്ചുകപികുലശെഖരൻ ദഹിപ്പിച്ചുമകരാക്ഷഗെഹവും ॥ പിന്നയുംരാക്ഷസയൂഥപരുടെ മിന്നീടുന്ന ഭവനങ്ങളാകവെ । നന്നായ്തീവച്ചുവീരൻദഹി

ട്ടിച്ചാ നൊന്നൊഴിച്ചു വിഭീഷണമന്ദിരം ॥ എല്ലാരാക്ഷസമന്ദിരെ തീവച്ചു ഉല്ലാസെന കപികുലശെഖരൻ । അക്ഷീണബലൻ കാലാഗ്നി യെപ്പൊലെ രാക്ഷസെന്ദ്രഭവനത്തിൽചാടിനാൻ ॥ ഹീനകാന്തികളല്ലാതെയുള്ളൊരു നാനാരത്നങ്ങൾ കൊണ്ടുവിളങ്ങുന്ന । ഗൃഹമുഖ്യത്തിൽരാവണൻതന്നൊടെ സിംഹവിക്രമൻമാരുതി തീവച്ചു ॥ കെല്പൊടെ സിംഹനാദവും ചെയ്തുതെ കല്പമെഘനിനാദംകണക്കിനെ । ക്ഷണംകൊണ്ടപ്പൊൾലങ്കയിലൊക്കവെ പ്രാണപുത്രനെക്കണ്ടുനിശാചരർ ॥ വിശ്വസാക്ഷിതനയൻ മഹാബലൻ വിശ്വരൂപത്തെ പ്രാപിച്ചതുപൊലെ । കാറ്റമപ്പൊളുള്ള വായി ഘൊരമായ്ചുറ്റുമാകപ്പടന്നിതു വഹ്നിയും ॥ കെല്പൊടെ പടന്നാകപ്പിടിച്ചപ്പൊൾ കല്പാഗ്നിപൊലെ തിഷ്ഠുംജ്വലിച്ചതെ । കൊടിയാദിത്യന്മാരൊരു തുല്യനായുള്ളൊരുവായുള്ള ജ്വാലകളൊന്നിച്ചു ॥ ഇടിപൊലുള്ള ഘൊരശബ്ദത്തൊടും കൂടെയപ്പൊൾ പ്രകാശിച്ചുപാവകൻ । തങ്ങൾതങ്ങടെ മന്ദിരംരക്ഷിപ്പാൻ മങ്ങിനമുഖശൊഭയൊടുംകൂടി ॥ യാതുധാനന്മാർ മണ്ടുന്നശബ്ദവുമതി ഘൊരമായ്വന്നിതു ലങ്കയിൽ । അപ്പൊളത്തുതങ്ങളും വിമാനങ്ങൾ കെല്പൊടെദഹിച്ചാശു പതിക്കുന്നു ॥ ഭവനങ്ങളിലുള്ള പദാൎത്ഥങ്ങൾ കെവലംദഹിച്ചാകെ പതിക്കുന്നു । ഓരൊന്നിൽചെന്നു തീപ്പിടിച്ചീടുമ്പൊളൊരൊരൊ വിധശബ്ദങ്ങൾ കെൾക്കുന്നു ॥ മുത്തുവൈഡൂൎയ്യ വജ്രപവിഴങ്ങൾ കത്തിയാകെയുരുകിയൊഴുകുന്നു । പത്തുമാറ്റുള്ള സ്വൎണ്ണങ്ങളുമപ്പൊൾ കത്തിസ്വൎണ്ണപ്പുഴപൊലൊഴുകുന്നു ॥ വെള്ളിയാകെയുരുകിയൊഴുകുന്നു വെള്ളംപൊലെ വഴിയിലുംലങ്കയിൽ । ഇന്നുവാനരവെഷമായ്പാവകൻ തന്നെവന്നുനശിപ്പിക്കുന്നു ലങ്കാ ॥ സ്ത്രീകളെവാമുറയിട്ടുവെഗത്തിൽ പുത്രന്മാരെയെടുത്തു പതിക്കുന്നു । ചിലദിക്കിലതുനെരം സൌധത്തിൽ ചാലവെതീപിടിച്ചൊരുനെരത്ത ॥ കെശങ്ങളുമഴിച്ചിട്ടു കന്യമാരാശു സൌധത്തിൽനിന്നു പതിക്കുന്നു । നന്നായ്തീകത്തിലങ്കദഹിക്കുമ്പൊൾ ഖിന്നതപൂണ്ടു രാക്ഷസരന്യൊന്യം॥ പുത്രഎന്നുടെകാന്ത എന്മാതുലമിത്രന്മാരെ എന്താതഎൻസൊദര । എങ്ങുപൊവെണ്ടു എന്തുനാംചെയ്യെണ്ടു ഇങ്ങിനെയവർ ഘൊരംമുറയിട്ടു ॥ ഗജവാജിമൃഗപക്ഷിദെഹവും രജനീചരദെഹവുമാകുന്ന । പരിചൊടാജ്യം കൊണ്ടുസമിദ്ധമായ്ഘൊരഘൊരമായ്തിഷ്ഠുംജ്വലിക്കുന്നു ॥ അഗ്നിയിൽതൃണജാലങ്ങളിട്ടെങ്കിലഗ്നിക്കതൃപ്തിയില്ലെന്നതുപൊലെ । യാതുധാനരെ കൊല്ലുന്നതിന്നൊട്ടും വാതപുത്രനലംഭാവവുമില്ല ॥ അതിമൊഹനമന്ദിര ജാലവുമതി

മൊഹനസൌധസമൂഹവും । അതിചിത്രമാം ചന്ദ്രശാലകളുമതിചി ത്രപദാൎത്ഥസമൂഹവും ॥ ചാരുവായുള്ളരത്നസമൂഹവും ചാരുവായു ള്ള വസ്ത്രസമൂഹവും । ഗജവാജിരഥഗൃഹജാലവും ഗജവാജിരഥഗ ണജാലവും ॥ രാക്ഷസികളും രാക്ഷസക്കൂട്ടവും പക്ഷിനാനാമൃഗ ഗണ ജാലവും । ചാരുവായുള്ളൊരുദ്യാനജാലവും ചാരുവാകുംലതാഗൃഹ ജാലവും ॥ ഘൊരമായുള്ള പ്രാകാരവൃന്ദവും ചാരുഘൊരമാംഗൊപു രജാലവും । ഒക്കെക്കത്തിജ്വലിച്ചാശു ഭസ്മമായ്സൽകപിവരൻ ത ന്നുടെ ശക്തിയാൽ ॥ വിശ്വസാക്ഷിതനയന്റെ ശക്തിയാൽ വി ശ്വകൎമ്മകൃതയായലങ്കയും । സൎവ്വസമ്പത്തൊടൊന്നിച്ചുവെഗത്തിൽ സൎവ്വവുംദഹിച്ചു ഭസ്മമായിതെ ॥ കപിവീരന്റെ കൊപത്താൽ ലങ്ക യുംശാപംകൊണ്ടുനശിച്ചതുപൊലെയായ് । സങ്കടരവത്തൊടുമതുനെ രം ലങ്കാഘൊരനരകംപൊലെയുമായ് ॥ വിസ്മയമായലങ്കാനഗരിയും ഭസ്മമായിക്കിടക്കുന്നതുംകണ്ടു । പെടിസംഭ്രമ ശൊകങ്ങളൊടുള്ളിൽ കൂടബുദ്ധികൾ മണ്ടുന്നതുംകണ്ടു ॥ വീരമൌലിമണിയാം ഹനുമാനും ധീരൻ വാലൃത്തമ്മലഗ്നിയൊടൊന്നിച്ചു । നിന്നീടുന്നഭവനാഗ്രശൃംഗ ത്തിൽ നന്നായ്വീരശ്രീയൊടുംപ്രകാശിച്ചു ॥ ദെവകളെറ്റമപ്പൊൾ പ്രസന്നരായ് പവനാത്മജൻ തന്നെസ്തുതിച്ചുതെ । വീരമൌലിഹ നൂമാൻകപീശ്വരൻ പരിചിൽലങ്കയാകെദ്ദഹിപ്പിച്ചു ॥ ഭീമമാം വാ ലിൽകത്തുന്നവഹ്നിയെ സ്സമുദ്രത്തിന്നിൽമുക്കിക്കെടുത്തുതെ । ചാലവെ യെല്ലാ ലൊകംദഹിപ്പിക്കും കാലാഗ്നിതന്നെയെന്നുവിചാരിച്ചു ॥ സൎവ്വ ജീവതനയനെകണ്ടിട്ട് സൎവ്വജീവഗണങ്ങളുംപെടിച്ചു । അശൊകൊ ദ്യാനഭഞ്ജനംചെയ്തിട്ട് ആശരവീരന്മാരെയുംകൊന്നിട്ട് ॥ രാവണൻ തന്റെലങ്കയുംചുട്ടിട്ട് പവനാത്മജൻ ശൊഭിച്ചുനിന്നുതെ । മാരു താത്മജനായയജമാനൻ പരിചൊടെവം യാഗത്തെച്ചെയ്തിട്ട് ॥ സ മുദ്രത്തിലവഭൃഥവും ചെയ്തു രാമനായിട്ടു കൎമ്മത്തെയൎപ്പിച്ചു । ലങ്കയാ കവെ കത്തീട്ടുഭസ്മമായ് പങ്കജാക്ഷിയാം സീതാദഹിച്ചില്ല ॥ ശിംശ പാവൃക്ഷവും ദഹിച്ചില്ലല്ലൊ ആശയന്തന്നിലെത്രയുംവിസ്മയം । നി തിയുള്ളവർ ചെയ്യുന്നകൎമ്മങ്ങളതി ചിത്രമായ്ത്തന്നെ ഭവിച്ചീടു ॥ ഇത്തരമൃഷിവാക്യങ്ങൾ കെട്ടുള്ളിൽ സത്തമൻകപി വീരൻ പ്രസാ ദിച്ചു । കൊമളാശൊകമൂലെ വസിക്കുന്ന രാമപത്നിയെടെ സന്നിധി യിൽചെന്നു ॥ ഹൃഷ്ടനായ്വിനയത്തൊടെമാരുതി സാഷ്ടാംഗം സീ താദെവിയെവന്ദിച്ചു । അഞ്ജലീബന്ധവുംചെയ്തു സാദരമഞ്ജനാസു തൻ നിന്നുവിനീതനായ് ॥ ദെവിയപ്പൊളിവണ്ണമരുൾചെയ്തു പവ

നാത്മജൻതന്നോട്സാദരം।വീരമൌലിശിഖാമണെമാരുതെധീരഎ
ത്രയും ശക്തനല്ലൊഭവാൻ ॥ നീതന്നെമതി ദുഷ്ടരെക്കൊല്ലുവാൻ
വാതനന്ദന ഘൊരപരാക്രമ । ശരജാലെന രാവണനെക്കൊന്നു
ക്രൂരന്മാരെയുംകൊന്നരഘൂത്തമൻ ॥ സാദരമെന്നെക്കൊണ്ടുപൊയിടെ
ണംസദൃശമെന്നെയായുള്ളവീരന് । സീതയെവമരുൾചെയ്യുനെരത്ത്
വാതനന്ദനൻ വന്ദിച്ചുചൊല്ലിനാൻ ॥ ദെവികെട്ടുമെ താമസംകൂടാ
തെ ദെവദെവനിവിടെയെഴുന്നെള്ളി । പൌലസ്ത്യനെയും നക്തഞ്ച
രരെയും ചാലവെയുദ്ധന്തന്നിൽവധിച്ചിട്ട് ॥ സാദരംഭവതിയെനയി
ച്ചിടും വെദവെദ്യനയൊദ്ധ്യനഗരിയിൽ । മംഗലാംഗിയാം ദെവി
യൊടന്നെര മിണ്ടിനെകപിവീരനുണർത്തിച്ചു ॥ ദെവിതന്നെ പ്രദക്ഷി
ണവുംചെയ്തു പവനാത്മജൻവന്ദിച്ചുസാദരം । സീതാദെവിടെക
ല്പനയുംവാങ്ങി വാതനന്ദനൻ ചാടിനാനാകാശെ ॥ രാമചന്ദ്രനെ
ക്കാണുവാനായിട്ട് ആമൊദത്തൊടെ യെററംകപീശ്വരൻ । അരി
ഷ്ടാചലംതന്നിൽകരെറീട്ട് വീരമൌലി പ്രകാശിച്ചുനിന്നുതെ ॥ വീര
മൌലീഹനൂമാൻ കപിവരൻഗിരിതന്നിൽകരെറിനനെരത്ത । ഗിരി
യാലിലപൊലെയിളകിതെ തരുജാലങ്ങളാകവെ വീണുതെ ॥ ഗിരി
വൃക്ഷങ്ങളിൽവാഴുംസത്വങ്ങൾപരിചൊടെഭയപ്പെട്ടുമണ്ടിതെ । ഇരി
ണ്ടുപൊങ്ങി നീണ്ടുവലുതായ തിരമാലകൾകൊണ്ടുനിറഞ്ഞുള്ള ॥ ഘൊ
രനക്രമകരതിമികളാൽ പാരംഭീഷണമായിമരുവുന്ന । ശുക്തിശം
ഖസമാകുലവുമായി പ്പത്തുദിക്കുംമുഴങ്ങിക്കിടക്കുന്ന ॥ പാരമില്ലാതെ
യുള്ളൊരുവാരിധി ഹരിപുംഗവൻ കണ്ടുപ്രസാദിച്ചു । ആത്തമൊ
ദം കപികുലശെഖരനുത്തരതീരംപ്രാപിക്കുവാനായി ॥ ഗിരിതന്നിൽ
നിന്നഞ്ജനാനന്ദനൻ മാരുതാത്മജൻ ചാടിനാൻവെഗത്തിൽ । ദ
ശയൊജനവിസ്താരവുമായി ത്രിംശദ്യൊജനപൊക്കവുമായുള്ള ॥ ഗി
രിമാരുതിചാടിനനെരത്ത ധരണിയൊടുതുല്യമായ്വന്നുതെ । മാരുതി
താനുമാകാശമാൎഗ്ഗത്തിൽ മാരുതൻപൊലെ വെഗാ ഗമിച്ചുതെ ॥ വീ
രനാകാശമായുള്ള സാഗരെ ചാരുവാംവഞ്ചി പൊലെ ഗമിച്ചുതെ ।
സീതാദെവിയെ വന്ദനവുംചെയ്ത് യാതുധാനന്മാരെയും കുലചെയ്തു ॥
രാവണനെററം ദുഃഖവുമുണ്ടാക്കി രാവണൻതന്റെ ലങ്കയുംചുട്ടിട്ട് ।
മാരുതാത്മജനാകാശമാൎഗ്ഗന വിരവൊടെ ഗമിച്ചുമനൊജവൻ॥മൈ
നാകത്തെയുംതൊട്ടുകരംകൊണ്ട ഹനൂമാനതിവെഗംഗമിക്കുമ്പൊൾ ।
സിംഹവിക്രമൻസന്തൊഷത്തൊടുള്ളിൽ സിംഹനാദവും ചെയ്തു
തുടങ്ങിതെ ॥ ഉത്തമനാംകപീശൻെറനാദവും പത്തുദിക്കാമുഴക്കി

യത്തു നെരം। ഉത്തരതീരെ വാഴും കപികളും സത്തമൻ തന്റെ സിംഹനാ
ദം കെട്ടു॥ ബന്ധുദൎശനകാംക്ഷികളായിട്ടു ബഹുമൊദം വസിക്കുന്ന നെര
ത്തു എത്രയും മൊദത്തൊടപ്പൊൾ ജാംബവാനത്ര വാനരരൊടെവം
ചൊല്ലിനാൻ। കൊണ്ടൽവെണി മണിയാളാം സീതയെ കണ്ടു
മാരുതിയില്ലൊരു സംശയം॥ ജാനകീതന്നെ കണ്ടില്ലെന്നാകിലൊ
മാനിയിങ്ങിനെ ശബ്ദിക്കയുമില്ല। എന്നതുകെട്ടു വാനരന്മാരെല്ലാം
നന്നാ ഹൃഷ്ടരായ് ചാടിത്തുടങ്ങിതെ॥ പൎവ്വതാഗ്രങ്ങളിൽനിന്നു വാ
നരർ പൎവ്വതാഗ്രങ്ങളിൽ ചാടിനില്ക്കുന്നു। ശിഖരങ്ങളിൽനിന്നു
കപികളും ശിഖരാഗ്രങ്ങളിൽ ചാടിനില്ക്കുന്നു॥ ഹനൂമാൻതന്നെ
ക്കാണ്മാനായിട്ടു മാനസന്തന്നിലെത്രയും ഹൃഷ്ടരായ്। ചിലരന്നെ
രം വൃക്ഷങ്ങളുള്ളൊരു ചാലവെ ശാഖ കയ്ക്കൊണ്ടു നില്ക്കുന്നു॥ എത്ര
യും തൊഷത്തൊടെ കപികളും വസ്ത്രങ്ങളപ്പൊൾ വീശിത്തുടങ്ങിതെ।
ഗിരിരാജഗുഹകളിൽനിന്നിട്ടു മാരുതൻ ശബ്ദിച്ചീടുന്നതുപൊലെ॥
ഹരിവംശമഹാമണിയായുള്ള മാരുതാത്മജൻതാനും ഗൎജ്ജിച്ചുതെ।
മെഘംപൊലെ മഹാകപിതന്നെയു മാമെഘാഘൊണ വരുന്നതുകണ്ടി
ട്ടു॥ വാനരന്മാരുമൊരും പ്രസന്നരായ്‌വാനരെന്ദ്രനെ കൈകൂപ്പിനിന്നു
തെ। മെരുതുല്യൻ കപിവരനന്നെരം ചാരുനാനാവിധദ്രുമമുള്ളൊ
രു॥ മഹെന്ദ്രാചലം തന്റെ ശിഖരത്തിൽ മഹാവിക്രമൻ ചാടിവീ
ണുമുദാ। വാനരപുംഗവരപ്പൊൾ ഹൃഷ്ടരായ്‌വാനരൊത്തമൻ തന്റെ
ചുഴലവും॥ ചെന്നുനിന്നിട്ടു സന്തൊഷിച്ചീടിനാർ നന്നായ് പ്രീതരാ
യ്ക്കണ്ടു ഹനൂമാനെ। ഫലമൂലങ്ങൾ കൊണ്ടു നവാനരർ ബലശാലി
ക്കു കാഴ്ചയും വെച്ചുതെ॥ വൃദ്ധന്മാരാകും വാനരരെയപ്പൊൾ ബഹുമൊ
ദെന വന്ദിച്ചു മാരുതി। കണ്ടുഞാൻ ദെവിയെയന്നരുൾ ചെയ്തു ഇണ്ടൽ
നീങ്ങുമാറെവം കപികൾക്കു॥ ഭംഗിയെറും മഹെന്ദ്ര ശിഖരത്തിലം
ഗദൻ തന്റെ കയ്യും പിടിച്ചിട്ടു। മാരുതാത്മജൻ വീരശിഖാമണി യി
രുന്നു പ്രീതിയൊടെ മനതാരിൽ॥ വാനരന്മാരും വൃത്താന്തം കെൾക്കു
വാൻ വാനരെന്ദ്രന്റെ സന്നിധൌ നില്ക്കുമ്പൊൾ। അപ്പൊൾ
ജാംബവാൻ കാൎയ്യവൃത്താന്തത്തെ കെല്പൊടെ ഹനൂമാനൊടു ചൊദിച്ചു
എങ്ങിനെ ഭവാൻ ദെവിയെക്കണ്ടതു മെങ്ങിനെ ദെവി താനും വസിക്കു
ന്നു। എന്തു നാം രാമനൊടു ണൎത്തിക്കെണം സന്തൊഷത്തൊടതാകെ
പ്പറഞ്ഞാലും॥ ഇത്തരം ജാംബവൊക്തികൾ കെട്ടപ്പൊളുത്തമബലശാ
ലീ ഹനൂമാനും। സീതവാഴുന്ന ദിക്കിലെയ്ക്കായിട്ടു ജാതമൊദം നമസ്കാ

രവുംചെയ്തു ॥ ജാതവൃത്താന്തമശെഷെണമാരുതി പ്രീതനായുരചെയ്തു
ധരിപ്പിച്ചു । ഹനുമാനരുൾചെയ്തകഥകളെ വാനരവീരരാകവെ കെ
ട്ടപ്പൊൾ ॥ ആനന്ദാംബുധിമഗ്നഹൃദയരായ് വാനരന്മാരുംസിംഹ
നാദംചെയ്തു । ചിലരന്നെരംഭീമമായുള്ളൊരുവാലുകളെയിളക്കിത്തുട
ങ്ങിതെ ॥ പെട്ടെന്നുചിലർവായുതനയനെ തൊട്ടീടുന്നുകുതൂഹലാ
ലെത്രയും । അന്നെരമംഗദാദികപിവരരൊന്നിച്ചുകാര്യം ചിന്തിച്ചു
നെരത്ത ॥ വാതനന്ദനനായഹനൂമാന്റെ മതമെല്ലാരുംനിശ്ചയി
ച്ചീടിനാർ । വാനരവീരന്മാരൊടു മൊന്നിച്ചുപവനാത്മജൻ വീര
ൻ ഹനൂമാനും ॥ മഹെന്ദ്രന്തന്നിൽ നിന്നിട്ടുചാടിനാൻ മഹാവിക്രമ
നാകാശമാർഗ്ഗത്തിൽ । ഗിരികാനനഗ്രാമനദികളെ വിരവൊടെകട
ന്നുകപിവരൻ ॥ ഉഗ്രശാസനനായിട്ടിരിക്കുന്ന സുഗ്രീവന്റെ മധുവ
നവുംകണ്ടു । വാനരന്മാർമധുവനംകണ്ടപ്പൊൾ വാനരർയുവരാജനെ
വന്ദിച്ചു ॥ യാചിച്ചുമധുവെത്രയും പ്രീതരായ്യാചിച്ചനെരം ശൂരനാ
മംഗദൻ । ഹനൂമാന്റെമതവുമറിഞ്ഞിട്ടു അനുജ്ഞയെക്കൊടുത്തുക
പികൾക്കു ॥ അപ്പൊൾവാനരന്മാരും പ്രസാദിച്ചു അയ്മ്പൊടെവ
നന്തന്നിൽ കടന്നുടൻ । മധുപിംഗളന്മാരാംകപികളും മധുപാനത്തെ
ച്ചെയ്തുതുടങ്ങിതെ ॥ വാനരന്മാർ മധുപാനമത്തരായ് നാനാചെഷ്ട
കൾ കാട്ടിത്തുടങ്ങിതെ । പാടീടുന്നുചിലരതുനെരത്ത കിടന്നീടുന്നു
വാനരരിൽച്ചിലർ ॥ ചാടീടുന്നുചിലരതുനെരത്ത ഓടീടുന്നുചിലരതി
വെഗത്തിൽ । തമ്മിൽതമ്മിൽ പിടിച്ചീടുന്നുചിലർ തമ്മിൽതമ്മിൽ
പറഞ്ഞീടുന്നുചിലർ ॥ തമ്മിൽതമ്മിൽ രസിച്ചീടുന്നുചിലർ തമ്മിൽ
തമ്മിൽ കളിച്ചീടുന്നുചിലർ । മധുപാനത്തെ വാനരർചെയ്യുമ്പൊൾ
ദധിവക്ത്രനാ വന്നുതടുത്തുതെ ॥ വാനരന്മാർ ദധിമുഖനെയപ്പൊൾ
ജാനുക്കൾകൊണ്ടും മുഷ്ടികളെക്കൊണ്ടും । ഇടിച്ചുകുത്തി ഭൂമിയിലി
ട്ടിട്ടു പെടികൂടാതുരുട്ടിത്തുടങ്ങിനാർ ॥ ദധിവക്ത്രനമപ്പൊളെഴുന്നെ
റ്റു അധികംകൊപത്തൊടെമനതാരിൽ । വാനരരിൽചിലരെയടി
ക്കുന്നു വാനരരിൽചിലരെവലിക്കുന്നു ॥ കപിവൃന്ദത്തെ തല്ലുന്നതു ക
ണ്ടു കപിനായകനായീടുമംഗദൻ । ബലശാലിദധിമുഖനെയപ്പൊ
ൾ ചാലവെതല്ലി ഭൂമിയിലിട്ടുതെ ॥ വനപാലന്മാരെ യതുനെരത്ത
വാനരവീരന്മാരുമടുത്തുടൻ । മുട്ടുകൾകൊണ്ടും മുഷ്ടികളെക്കൊണ്ടും
ഹൃഷ്ടന്മാരായിടിച്ചുതുടങ്ങിനാർ ॥ പിരിയത്തെയും കാട്ടിനാരന്നെരം
പരിചിൽ ദെവമാർഗ്ഗവും കാട്ടിനാർ । രണ്ടരനാഴികകൊണ്ടുബൊധ

വുമുണ്ടായി ദ്ദധിവക്ത്രനുമൊറിട്ടു ॥ ദീനനായിദ്ദധിമുഖനാനന്നരം വനപാലന്മാരൊടെവം ചൊല്ലിനാൻ । നമ്മളിക്കഥയാകവെ വെഗത്തിൽ ചെന്നെസുഗ്രീവനൊടു പറയണം ॥ അംഗദൻ തങ്കലൊറവും കുറാമായ്പിംഗാധീശനൊടു നാംപറയണം । വാനരരാജനിക്കഥകെൾക്കുന്നൊൾ വാനരന്മാരെക്കൊന്നീടും നിൎണ്ണയം ॥ വനപാലനിവണ്ണമുരചെയ്തു വനപാലരുമൊന്നിച്ചു വെഗത്തിൽ । വാനരെശനൊടിക്കഥചൊല്ലുവാൻ ദീനനായിട്ടു പൊയിദ്ദധിമുഖൻ ॥ സൂൎയ്യവംശതിലകനുമൊന്നിച്ചു സൂൎയ്യപുത്രനിരിക്കുന്നപൎവ്വതെ । ചെന്നുവന്ദിച്ചു സുഗ്രീവൻതന്നൊട ഖിന്നനായെവംചൊന്നാൻ ദധിമുഖൻ ॥ വാനരെശധരിക്കമഹാമതെ വാനരന്മാർ മധുവനെവന്നിട്ടു । മധുവാകക്കുടിച്ചീടുന്നുവീര മധുശെഷിച്ചുവെങ്കിൽകളയുന്നു ॥ ഞാനിവരൊടു കൂടതടുത്തതെ വാനരന്മാരത്തനെരംഞങ്ങളെ । മുഷ്ടികൾകൊണ്ടും മുട്ടുകളെക്കൊണ്ടും ധൃഷ്ടന്മാരായിടിച്ചുകപീശ്വര ॥ അംഗദപ്രമുഖരാംകപികളുമിങ്ങിനെയൊക്കെച്ചെയ്തുധരിച്ചാലും । ലക്ഷ്മണനപ്പൊൾ സുഗ്രീവൻതന്നൊട ലക്ഷ്മികാന്തൻതൊസന്നിധൌചൊദിച്ചു ॥ വനപാലനിവനെന്തുചൊല്ലുന്നു ദീനനായിട്ടു ഭാനുസുതയിപ്പൊൾ । എന്നതുകെട്ടു സുഗ്രീവൻ ചൊല്ലിനാനിന്നിവനെവം ചൊല്ലുന്നു സൌമിത്രെ ॥ അംഗദപ്രമുഖന്മാരാം വാനരർ തിങ്ങിനമൊദം വന്നുമധുവനെ । മധുവാകക്കുടിക്കുന്നു സംസ്ഥരായ് ദ്ദധിവക്ത്രനിവണ്ണം പറയുന്നു ॥ കണ്ടു ദെവിയെയില്ലൊരു സംശയം കണ്ടതും ഹനുമാനെന്നു നിൎണ്ണയം । സൂൎയ്യകുലതെജസ്സെന്ന കണക്കിനെ കാൎയ്യസിദ്ധിയും ബുദ്ധിയും ശക്തിയും ॥ ഹനുമാൻ തങ്കലുണ്ടുധ്രുവമായി മാനസെ ചൊറാം സംശയമില്ലമെ । കാൎയ്യം സാധിച്ചീടാഞ്ഞാലവരെവം ധൈൎയ്യത്തൊടെ യനുഷ്ഠിക്കയുമില്ല ॥ വനമാകത്ത കുത്തു കപികളും പാനം ചെയ്യുന്നനെരം പ്രഹൃഷ്ടരായ് । ഇവർ ചെന്നു തടുത്ത സമയത്തിലവർ മുട്ടുകൾകൊണ്ടങ്ങിടിച്ചെന്നും ॥ പറവാനായി വന്ന ദധിമുഖനൊസ്സന്തൊഷമുള്ളൊരു വാക്കിനെ । സീതയെക്കണ്ടുയില്ലൊരു സംശയം ചെതസിസുമിത്രാസുതചിന്തിക്ക ॥ വാനരർ ദെവിയെക്കണ്ടില്ലെന്നാകിൽ വനമെന്തൊ കളകയുമില്ലല്ലൊ । രാമചന്ദ്രനും ലക്ഷ്മണനുമപ്പൊളാമൊദം മനതാരിലുളവായി ॥ ശ്രൊത്രാനന്ദമാം വാക്കിനെക്കെട്ടിട്ടു മിത്രപുത്രവദനത്തിൽ നിന്നിട്ടു । വനപാലനൊടെറാം പ്രഹൃഷ്ടനായ്വാനരരാജനെവമുരചെയ്തു ॥ പ്രീതനായി ഞാൻകെ

ൾക്കദധിമുഖകൃത കൎമ്മന്മാരായ കപികളാൽ । മധുപാകക്കടിച്ച
ത്തു കെട്ടിട്ടും മധുവനം തകൎത്തു കെട്ടിട്ടും ॥ പ്രാണ പുത്രനെയും കപി
കളെയും കാണ്മാനൊരമിച്ഛിച്ചീടുന്നേൻ ഞാൻ । കെട്ടിടുവാനും സീ
താവൃത്താന്തത്തെപ്പെട്ടെന്നുനിസ്തുലചെന്നുചൊല്ലുക ॥ ആമോദത്തൊ
ടെയപ്പോൾ ദധിമുഖൻ രാമസുഗ്രീവന്മാരെ വണങ്ങീട്ട । വനപാ
ലന്മാരൊട്ടമൊരുമിച്ച വാനരരാജമാതുലൻ വേഗത്തിൽ ॥ മധുവന
ത്തെ പ്രാപിച്ചനേരത്ത മധുസക്തരാസ്ഥണ്ടുകപികളെ । അഞ്ജലിബ
ന്ധം ചെയ്തുവനപാലനഞ്ജനാതനയാംഗദവീരരെ ॥ ഏവം ചൊ
ല്ലിനാൻ വീരന്മാരൊടപ്പൊൾസാവധാനമായൊരം വിനീതനായ് । നി
ങ്ങളിന്നിവിടെവന്ന വൃത്തത്തെകപീശാധിപനൊട്ടു ഞാനുണൎത്തിച്ചു ॥
അതുകെട്ടിട്ട വാനരരാജനും പ്രീതനായെന്നൊടെവമരുൾ ചെയ്തു ।
വെഗമെല്ലാരും വന്നീടണമിഹാവേഗാ നിങ്ങളവരൊടെവം ചൊല്ലു
ക ॥ വനപാലനിവണ്ണം പറഞ്ഞപ്പൊൾ ഹനുമൽ പ്രമുഖന്മാരാം
വാനരർ । അതിവെഗേനചാടിയാകാശത്തിൽ പ്രീതരായിട്ട പൊ
യിത്തുടങ്ങിതെ ॥ മെഘതുല്യശരീരരാം വാനരർ മെഘനാദനിനാ
ദത്തൊടുംകൂടി । ഭാനുവംശ മഹാമണിയൊന്നിച്ച ഭാനുനന്ദനൻ
വാഴും ഗിരിതന്നിൽ ॥ ചെന്നുചാടി വീണീടിനാരെല്ലാരും മന്നവരാമ
സുഗ്രീവസന്നിധൌ । ഹൃഷ്ടനായ് ഹനുമാൻ വെദവെദ്യനെസ്സാഷ്ടാം
ഗനമസ്കാരവും ചെയ്തിട്ട അഷ്ടശക്തിമാനാം രാമനൊടപ്പൊ
ൾ ദൃഷ്ടാദെവീമയാ എന്നുണൎത്തിച്ചു ॥ ധീരൊദാത്തൻ പരിപൂൎണ്ണ
സൽഗുണൻ ശ്രീരാമ ചന്ദ്രനപ്പൊൾ പ്രസന്നനായ് । തത്ര വന്ദി
ച്ചു നിൽക്കും ഹനുമാനെയത്യന്തം ബഹുമാനെനനൊക്കിതെ ॥ മന്ന
വമണിവാനരരൊന്നിച്ച പിന്നപ്രസ്രവണന്തന്നിൽ ചെന്നുതെ ।
അന്നെരം സമയാനുരാഗങ്ങളെ മന്നവാന്തികെ വാനരൻ ചൊല്ലി
നാൻ ॥ അക്ഷതയായിട്ടുസീതയെക്കെട്ടിട്ട അക്ഷരൻ രാമനെവമരുൾ
ചെയ്തു । എങ്ങുവാഴുന്നു വൈദെഹനന്ദിനീയെങ്ങിനെയെങ്കൽ വൎത്തി
ച്ചീടുന്നുസാ ॥ എന്നതൊക്കെനിങ്ങളിപ്പൊൾ പറഞ്ഞാലുമെന്നൊടു വെഗാ
വാനരവീരരെ । രാമനെവമരുൾ ചെയ്യുനെരത്ത ആമൊദത്തൊടെ
വാനരരെല്ലാരും ॥ സീതാവൃത്താന്തം നന്നെയറിഞ്ഞൊരു വായുപുത്ര
നെപ്രെരിച്ചു നിന്നുതെ । ദെവിസ്ഥായ് ദെവി വാഴുന്ന ദിക്കിനെ
സ്സാദരം നൊക്കിവന്ദിച്ചുമാരുതി ॥ വെദവെദ്യനാം ശ്രീരാമനൊട
പ്പൊൾസാദരം വൃത്തമെവമുണൎത്തിച്ചു । നൂറുയൊജന വിസ്താരമാ

യുള്ളവാരിധിയിന്നു ചാടിയടിയനാം ॥ ജാനകിതന്നെ.യന്വെഷിപ്പാ
നായി മാനനീയമനുവംശരത്നമെ । അവിടെ ലങ്കായെന്നു നഗരി
യുംരാവണനാം ദുരാത്മാവിന്നുണ്ടുതെ ॥ ദക്ഷിണാബ്ധീടെ ദക്ഷിണ
തീരത്തി ലക്ഷിണ ശങ്കെതവാഴുന്നുതൽപുരം । അവിടെ രാവണനാഥ
പുരന്തന്നിൽ ദെവിതന്നെയൻകണ്ടുദെവീശിഖാമണെ ॥ അച്യുതനാം
ഭവാൻ തയ്ക്കൽമാനസം വച്ചുകെവലം ജീവിച്ചിരിക്കുന്നു । മന്ന
വകണ്ടെൻരാക്ഷസി മദ്ധ്യത്തിൽ പിന്നയും പിന്നയുംതജ്യമാനയാ
യ് ॥ വിരൂപികളാം നക്തഞ്ചരികളാൽ പരിരക്ഷിതയായ്പ്രമദാവ
നെ । ദുഃഖായെഗ്യയല്ലാതുള്ളതെദെവി ദുഃഖിച്ചീടുന്നയെത്രയും
ലൊകെശ ॥ രാവണനാഥ പുരന്തന്നിൽരുദ്ധയായ്കെവലമധശ്ശയ്യ
യായ്ദീനയായ് । ഏകവെണീധരയായ്ബ്ബിവണ്ണയായ്ലൊകനാ
ഥഭവാനെ നിരന്തരം ॥ ചിന്തിച്ചസപാന്തന്നിൽ വസിക്കുന്നു
സന്താപത്തൊടെ ദെവശിഖാമണെ । രാവണൻതന്റെ ഘൊര
മാം വാക്കുകൾ ദെവദെവി യും കെട്ടൊരനന്തരം ॥ പ്രാണത്യാഗവുംചെ
യ്വാൻ തുടങ്ങുമ്പൊൾപണിപെട്ടു ഞാൻ മാറ്റുന്നം ചെയ്തുതെ । ഇ
ക്ഷ്വാകുവംശ വിഖ്യാതിയെയപ്പൊളുക്ഷയഞാനും ചൊല്ലിശ്ശനൈശ്ശ
നൈഃ ॥ വിശ്വാസമാകവിശ്വാസമുണ്ടാക്കി വിശ്വാസനായകിയാകിയ
ദെവിക്കു । പിന്നെത്തമ്മിൽ വിശെഷങ്ങൾ ചൊല്ലിതെമിന്നിട്ടും
മൊതിരവും കൊടുത്തുതെ ॥ സൎവ്വവൃത്താന്തത്തെയുമുണൎത്തിച്ചു സ
ൎവ്വലൊകൈകനാഥരഘൂത്തമ । രാമസുഗ്രീവസഖ്യത്തെക്കെട്ടിട്ടു ആ
മൊദം ദെവിക്കെറ്റമുളവായി ॥ ദെവദെവനുസദാചാരങ്ങളും ഭ
വാൻതങ്കൽ സുദൃഢയാം ഭക്തിയും । ദെവിതങ്കൽ സുദൃഢമാ
യുണ്ടുതെയെവം കണ്ടുജനകതനയെ ഞാൻ ॥ ഉഗ്രവിക്രമ തവൽ ഭ
ക്തിയെക്കൊണ്ടു ഉഗ്രമായതപസ്സൊടും കൂടവെ । അഭിജ്ഞാനവും
തന്നുവടിയന അംഭിജ്ഞാചിത്രക്കൂടെത പാന്തികെ ॥ കാകനെക്കുറിച്ചു
ണ്ടായവൃത്തത്തെ ആകവെയരുൾചെയ്തു ജനകജാ । അറിയിക്കെ
ണം വായുസുതനിയ്യും വീരമൌലിയാം ശ്രീരാമൻ തന്നൊട ॥ പര
ചൊടിഫലകണ്ടതശെഷവും വിരചെടുത്തു നൽകുകകാനന । ഇ
ങ്ങിനെ വചനങ്ങൾ പറഞ്ഞുതെ പിംഗാധിപനാം കെട്ടണിരിക്കു
വെ ॥ ഇതുഞാനും തരുന്നെൻ മഹാബലഅതിശൊഭയുള്ളൊരു
ചൂഡാമണി । മനൊയാലകൊണ്ടുള്ള തിലകവും മാനനീയസ്മരിക്ക വ
ഴിപൊലെ ॥ ഒരു മാസം ഞാൻ ജീവൻധരിക്കുന്നെൻ വീര എ
ൻനാഥവിന്നകളെഞ്ഞീടും । ദുഷ്ടന്മാരായിപ്പാപികളായുള്ള രാക്ഷ

സവശയാകിന ഞാൻ നാഥ ॥ ഏവമെന്നൊടരുൾ ചെയ്തു ദെവിയും
രാവണാന്തഃപുരത്തിന്നിൽരുദ്ധയാം । സവ്വവും ഞാനുണത്തിച്ചെൻ
രാഘവസവ്വഥാ സമുദ്രത്തെക്കടെക്കുവാൻ ॥ ക്ഷിപ്രംയത്നത്തെച്ചെ
യ്യുകവെണമെ അപ്രമെയസമസ്തഗുണാംബുധെ । ഇങ്ങിനെയുണ
ത്തിച്ചു ഹനുമാനും മംഗലാംഗനാം രാമനെവന്ദിച്ചു ॥ ചാരുചൂഡാമ
ണിയെയും നൽകിനാൻ വാരിജാക്ഷന്റെ തൃക്കയ്യിൽ മാരുതിദെവനാ
യി മണിരത്നംനൽകീട്ടുദെവീതാനുമരുൾചെയ്തതൊക്കവെ । ആനുപൂ
വ്വ്യണചൊന്നാൻ ഹനുമാനും ഭാനുവംശമഹാ മണിയൊടപ്പൊൾ ॥
വാരിജദളചാരുവിലൊചനൻ ശ്രീരാമൻ ചൂഡാരത്നത്തെ മെടിച്ചു ।
ശൌയ്യഗാംഭീയ്യസാഗരൻരാഘവൻ സൂയ്യപുത്രനൊടെവമരുൾ ചെ
യ്തു ॥ മന്നവൻ ജനകനീമണീരത്നമെന്നുടെ പ്രിയയ്ക്കായിട്ടു നൽകി
നാൻ । എന്റെ വല്ലഭതന്നുടെ മൂദ്ധാവിലൊററം ശൊഭിച്ചീടുന്ന
യീരത്നവും വൃത്രാരിയാഗത്താലെററം തുഷ്ടനായ്ചിത്രമീമണിനൽ
കിജനകന ॥ ഇതുകണ്ടിട്ടു വൈദെഹൻതന്നെയും താതൻതന്നെ
യും കണ്ടതുപൊലെയായ് । ഇന്നവളിഹവന്നതുപൊലെ ഞാ
ൻ മിന്നീടുംമണികണ്ടുനിന്നീടുന്നെൻ ॥ എന്നുരചെയ്തു സീതാഹ
നുമാനെസന്തൊഷകരവാക്കിനെ ചൊല്ലുക । ഇതിലെറെയെന്നു
ള്ളിഹദുഃഖവും സീതതാനും വരാതെജലജമാം ॥ ഈ മണിതാനു
നൊക്കിക്കൊണ്ടന്നതെ സൌമിത്രെമമസൊദരലക്ഷ്മണ । ഏറജ്ജീ
വിച്ചിരിക്കുന്നു വൈദെഹി ഒരുമാസമിരിക്കയെന്നാകിലൊ ॥ ഏണ
ലൊചനയാമവൾ കൂടാതെക്ഷണം ജീവിച്ചിരിക്കയുമെങ്ങിനെ । ഭീരു
ഭീരുതരയാമെൻവല്ലഭാപാരം ഭീതിയെയുണ്ടാക്കീടുന്നൊരുഘൊരന്മാ
രാകും രാക്ഷസർ മദ്ധ്യത്തിൽ ചാരുശീലയിരിക്കുന്നതെങ്ങിനെ ॥
സീതയെന്തു പറഞ്ഞുഹനുമാനെ അതുതത്വമായെന്നൊടു ചൊല്ലു
ക ഇതുകൊണ്ടു ഞാൻ ജീവിച്ചിരിക്കുവനാതുരൻ വൈദ്യത്താലെ
ന്നതുപൊലെ । മഞ്ജുമഞ്ജുളഭാഷിണീഭാമിനീ കഞ്ജലൊചന കുഞ്ജ
രഗാമിനീ ॥ എന്നൊടുവെർപിരിഞ്ഞെന്റെ വല്ലഭാചൊന്നതെ
ന്നൊടുചൊൽക ഹനുമാനെ । ദെവനെവമരുൾചെയ്ത നെരത്ത
പവനാത്മജൻ വന്ദിച്ചുണത്തിച്ചു ദെവിതാനുമിവണ്ണമരുൾചെയ്തു
ദെവദെവശിഖാമണെ കെട്ടാലും ॥ മംഗളാംഗ ഭവാനുമൊരുമിച്ചുമം
ഗളാംഗീ സുഖമായുറങ്ങീട്ടു । മുൻപിൽദെവിയുണന്നൊററ നെര
ത്ത അയ്യൊടെയവിടെ വന്നൊരുകാകൻ ॥ ദെവിതന്നെയുപ
ദ്രവിച്ചീടിനാൻ ദെവിയപ്പൊൾ ഭവാനെയുണത്തിനാൾ । പയ്യാ

യെന്നഭവാൻ ദെവിതന്നങ്കെ വിശ്രമംചെയ്തുറങ്ങുന്നനെരത്ത ॥ കാ
കൻപിന്നയും വന്നവിടെയപ്പൊൾ ലൊകനാഥെടെകൊത്തികുച
ങ്ങളെ । ദാരണം ചെയ്തുചൊരയുംവീണുതെ ചൊരവീണുഭവാനു
മുണന്നുതെദാരിതസ്തനയാല്ലണ്ടു ദെവിയെപ്പാരം ക്രുദ്ധനായ്ചൊ
ന്നാൻഭവാനെവം ॥ ആരുതെമമെയെവം പിളന്നുമാരു പഞ്ച
തലയുള്ള പാമ്പിനാൽ । കളിച്ചീടുന്നഭീതിയും കൂടാതെകളവാണി
കമലദളെക്ഷണെ ॥ ഭവാനെവമരുൾ ചെയ്തുനൊക്കുമ്പൊൾ ദെ
വിതന്നെയും നൊക്കിയിരിക്കുന്ന । ചൊരകൊക്കിലണിഞ്ഞുള്ളകാ
കനെ വീരമൌലെഭവാൻ താനും കണ്ടുതെ ॥ വൃത്രവൈരീസുതൻ
കിലവായസം വിക്രമാം ബുദ്ധിയത്രയും വെഗവാൻ । അവൻത
ന്നുടെ നെരെയന്നുനെരം ഭവാനെത്രയും ക്രുദ്ധനായ്വെഗത്തിൽ ॥
ദർഭയെബ്ഭവാൻകയ്ക്കൊണ്ടുരാഘവദെൽ ബ്രഹ്മാസ്ത്രം യൊജിപ്പി
ച്ചീടിനാൻ । കല്പാഗ്നിപൊലെയെററം ജ്വലിച്ചതെ തൽപക്ഷി
നെരെയപ്പൊൾ തദസ്ത്രവും കാകനുമപ്പൊൾ ത്രാണത്തിന്നായിട്ട
ആകവെ ഗമിച്ചീടിനാൻലൊകങ്ങൾ ॥ ആരുമെരക്ഷിയ്ക്കാഞ്ഞൊരു
നെരത്ത പരിതാപെന വന്നിതുകാകനും । പാദാബ്ജന്തന്നിൽ വീ
ണുഭവാൻ തന്റെ പാദെവീണതുകണ്ടിട്ട കാകനെ ॥ കൊന്നീടാ
ൻ പിഴയുണ്ടവനെങ്കിലും മന്നവകൃപയാപരിപാലിച്ചു । ഊഴി
നായക ബ്രാഹ്മമാമസ്ത്രത്തെപ്പാഴിലാക്കാൻ വഹിയാഴ്കകാരണാ
ൽ ॥ ഒരു കണ്ണുകളഞ്ഞിതുകാകന്റെപാരം പ്രീതനായപ്പൊളവൻ
താനും । രാമചന്ദ്രഭവാനെ നമിച്ചവനാമൊദെനഗമിച്ചാൻ നിജ
ഗൃഹം ॥ എത്രയും ശക്തനായഭവാനിപ്പൊളസ്ത്രം രാക്ഷസരി
ലെന്തയയ്ക്കാത്തു അമരാസുരനാഗഗന്ധർവ്വന്മാർ രാമതെമുൻപി
ൽ ശക്തരല്ലനില്പാൻ ॥ വീരസ്നെഹം ഭവാനെന്നെയുണ്ടെങ്കിൽ
ശരങ്കൊണ്ടാത്തുകൊൽക ദശാസ്യനെ । ഭ്രാതാവിന്റെ നിയൊഗ
ത്തെക്കൈക്കൊണ്ടുയാതുധാനന്മാരെക്കുല ചെയ്യുവാൻ ॥ വീരനാകു
ന്ന ലക്ഷ്മണനുമിപ്പൊൾ വിരവൊടെ വരാത്തതുമെന്തഹൊ । ഇ
നിയ്ക്കൊറവും ദുഷ്കൃതമുണ്ടെന്നു മനതാരിൽ നിനക്കുന്നുസാമ്പ്രതം ॥
ശ്യാമളാംഗനാശ്യാമളനായുള്ള ഭീമവിക്രമൻ രാമൻ നൊക്കായ്കയാ
ൽ । കരുണമായദെവിതടെ ഭാഷിതംവിരവൊടഹം കെട്ടിട്ടുണർത്തി
ച്ചു ॥ സത്യമാണഭവതിടെ ശൊകെന സത്യവിക്രമൻ ദുഃഖിച്ചി
ടുന്നതെ । രാമഭദ്രന്റെ ഖെദത്തെക്കണ്ടിട്ട സൌമിത്രിതാനും ദുഃഖി
ച്ചിടുന്നതെ ॥ കഥഞ്ചിലിന്നുകണ്ടു ഭവതിയെനാഥെയൊട്ടുമെദുഃഖിക്ക

രുള്ളതെ । സുസ്മിതെ രഘുനായകൻ സാനുജൻ ഭസ്മമാക്കുമീലങ്കയെ
നിൎണ്ണയം ॥ ക്രൂരനാകുന്ന രാവണനെക്കൊന്ന പുരിതന്നിൽനയിക്കും
ഭവതിയെ । അഭിജ്ഞാനം തരേണമടിയന അഭിജ്ഞനാഥനിന്നറി
ഞ്ഞീടുവാൻ ॥ അന്നേരംദേവിയെല്ലാ ദിക്കുംനൊക്കി മന്നവച്ചൂഡമണി
രത്നംതന്നുതെ । വീരചൂഡാമണിയെയും മെടിച്ചുപൊരുവാനഹം ഭാ
വിച്ചനെരത്ത ॥ ബാഷ്പത്തൊടെയരുൾചെയ്തു പിന്നെയുമപ്പൊൾ നാ
ഥ അടിയനൊടിങ്ങിനെ । ഭദ്രശ്രീരാമ ലക്ഷ്മണന്മാരൊടും സുഗ്രീവ
നൊടും മന്ത്രിവരരൊടും ॥ ഹരിവീരന്മാരൊടും കുശലത്തെ മാരുതാ
ത്മജ ചൊദിക്കമൽകൃതെ । എന്നെദ്ദുഃഖാംബുധിയിൽ നിന്നെങ്ങി
നെയെന്നുടെ കാന്തൻ താരണംചെയ്തീടും ॥ നിസ്തുതിന്നു പ്രയത്നത്തെ
ച്ചെയ്യേണം വായുനന്ദനബുദ്ധിമതാംവര । എന്നുടെയിക്കഠിനമാംദുഃ
ഖവുമെന്നെ രാക്ഷസർ ഭത്സിച്ചീടുന്നതും ॥ പറയണംശ്രീരാമനെ പ്രാ
പിച്ചു വീരതെ മാൎഗ്ഗമസ്തുശിവമായി । ഇങ്ങിനെതവ ഭാഷ്യമരുൾചെ
യ്തു മംഗളാംഗ വിഷാദത്തൊടുംകൂടെ ॥ ഇതറിഞ്ഞു ഭവാനംവി
ചാരിക്ക സീതാദേവീകുശലമശെഷേണ । പിന്നെയുമെന്നൊടേവമരു
ൾചെയ്തു മന്നവഭവൽസ്നേഹേന ദേവിയും ॥ വാണീടുകയൊരുദിനം
നിസ്തിഹപ്രാണപുത്രനീ വിശ്രാന്തനായിട്ടു । നാളെപ്പൊയീടാമെന്നരു
ൾ ചെയ്തുതെ കളവാണീവികലത്തമെ ॥ സിംഹവിക്രമനിന്നുടെ
സാന്നിദ്ധ്യാൽമുഹൂൎത്തം മമദുഃഖ മൊക്ഷാവഹം । ഇങ്ങിനെയൊരു
സംശയമുണ്ടുമമെ പിശാചാക്ഷീധരിക്ക വഴിപൊലെ ॥ പാരമില്ലാതെ
യുള്ളൊരു വാരിധിഹരിവീരർ കടക്കുന്നതെങ്ങിനെ । ദേവിയെവമ
രുൾചെയ്തനെരത്ത ദെവവന്ദിച്ചു ഞാനുമുണൎത്തിച്ചു ॥ ചാരുശീലെ
ധരിക്ക കപിവരരൊരു ചാട്ടം കൊണ്ടെല്ലാരുംവന്നീടും । എന്നുടെപൃ
ഷ്ഠ തന്നിൽകരെറീട്ടു മന്നവമണിസാനുജൻ വന്നീടും ॥ യാമിനീച
രകുല ദവാഗ്നിയായ് ഭീമവിക്രമനാകുന്ന രാമനെ । ലങ്കാദ്വാരത്തി
ൽ ചാപധരനായിപ്പങ്കജാക്ഷനെ സ്സൌമിത്രിയൊന്നിച്ചു ॥ ക്ഷിപ്രം
കാണുംഭവതിയും ഹൃഷ്ടയായപ്രമെയെയതിന്നില്ലസംശയം । നഖദം
ഷ്ട്രായുധന്മാരായുള്ളൊരു ശാഖാമൃഗവരരുടെനാദവും ॥ ലങ്കയാകെമു
ഴങ്ങുമാർ വെഗത്തിൽപങ്കജാക്ഷി ഭവതിയുംകെട്ടീടും । ക്ഷുദ്രരൌദ്രനാം
രാവണനെ വെഗമുഗ്രവിക്രമൻ രാമൻവധിച്ചീടും ॥ പുരിതന്നിൽ
നയിക്കും ഭവതിയെച്ചാരുശീലെ യതിന്നില്ലസംശയം । വനവാസംക
ഴിഞ്ഞിട്ടയൊദ്ധ്യയിൽ മാനനീയെ ഭവതിയൊടൊന്നിച്ചു ॥ അഭിമാ
നിയായുള്ളതെ കാന്തനെ അഭിഷിക്തനായ്ക്കാണും ഭവതിയും । ഭവാൻ

തന്നുടെ ശോകേന പീഡിതാശിവമാഗമിഷ്ട മായയെൻ വാക്കിനാൽ ॥
സന്തുഷ്ടാമിഥിലാധിപ നന്ദിനീ ശാന്തിമെയതുൾചെയ്തു ജഗന്നാഥ ।
ഹനുമാൻ തന്റെവാക്യത്തെക്കേട്ടിട്ട് ഭാനുവംശമഹാമണി ശ്രീരാമ
ൻ മാനസന്തന്നിലേറ്റം പ്രസന്നനായ്ത്താനിദം നിവർണ്ണമതുൾചെ
യ്തു । അതിദുഷ്കരമെത്രയുമായുള്ളൂ ചെയ്തുകാര്യം ഹനുമാൻ വലുതായ ॥
ഹനുമാനെന്നിയെ മറ്റുള്ളവർക്കൊക്കെ മനസ്സുകൊണ്ടുപോലുമശക്യമാം ।
ചതുരാനനരൗദ്രവരം കൊണ്ട് അതിമത്തരാം നക്തഞ്ചരന്മാരാൽ ॥
പരിപൂർണ്ണയായ് ക്രൂര ദശാസ്യനാൽ പരിരക്ഷിതയായുള്ള ലങ്കയിൽ ।
ആരുവാൻചെന്നുജീവിച്ചു പോരുന്നുവീരവീരനാം മാരുതിയല്ലാതെ ॥
സൂര്യനന്ദനൻ ചെയ്യുന്നസത്യത്തെ വീര്യശാലിസഫലവുമാക്കിതെ।
ഒരുകാര്യത്തെച്ചെയ്യുവാനായിട്ടു പരിചിൽസ്വാമിചൊല്ലിയയച്ചെങ്കി
ൽ ॥ സ്വാമിയെസ്നേഹത്തോടെ യാകാര്യത്തെസ്സാമോദം ചെയ്തിടുന്ന
വനുത്തമൻ । ആരുവാൻപിന്നെകാര്യങ്ങളും ചെയ്തിട്ടു നരപാലന്റെ
പ്രീതിയെച്ചെയ്കില്ല ॥ അവൻമദ്ധ്യമനെന്നു പറയുന്നു അവൻപിന്നെ
നരപതിതന്നുടെ । കല്പനകളെച്ചെയ്യാതിരിക്കുന്ന അല്പബുദ്ധിയവൻ
തന്നെയധമനാം ॥ കാര്യം ചെയ്യുവാൻ ചൊല്ലിയയച്ചിട്ടു വീര്യശാലിയാ
കുന്ന ഹനുമാനും । വീരനാകുന്ന കാര്യങ്ങൾ സാധിച്ചു ശൂരനാത്മ
ലാഘവതാവരുത്തില ॥ ഇനിക്കിങ്ങിനെപ്രീതിയുണ്ടാക്കിന ഹനുമാനി
പ്പോളെന്തിതിൻതുല്യമായ് । ആനന്ദത്തെ വരുത്തേണമെന്നുതൊൻ
നിനച്ചുള്ളിലിവണ്ണമുരച്ചുതെ ॥ സർവ്വഗീർവ്വാണവന്ദിതൻ രാഘവൻ
സർവ്വനാഥനിവണ്ണമരുൾചെയ്തു സർവ്വസ്വഭൂതമാകുംപരിഷ്വംഗാസ
ർവ്വസാക്ഷിതനയതരുന്നേൻഞാൻ॥ പരബ്രഹ്മമിവണ്ണമരുൾചെയ്തുപ
രിഷ്വംഗത്തെച്ചെയ്തു ഹനുമാനെ । ദുഷ്പ്രാപമാകും ബ്രഹ്മപദത്തി
നെ അപ്രമേയൻ കൊടുത്തുഹനുമാന ॥ പൂർണ്ണശക്തിസമന്വഗുണാ
കരനർണ്ണോജോൽഭവതാതൻദയാനിധി । അർണ്ണവശയനയാരമണൻ
വിഭൂപൂർണ്ണവപുരശേഖരൻ ശ്രീരാമൻ ॥ സ്വാത്മദാനവും ചെയ്തു
പ്രസന്നനായാത്മ ജ്ഞാനിവരനാം ഹനുമാന । രാമദേവകൃപാമുഖ്യ
ഭാജന രാമപാദാബ്ജഹംസമഹാബല ॥ ഭീമരാവണദർപ്പവിനാശനയാ
മിനീചരകുലദവാനല । സീതാദേവീ കൃപാമുഖ്യഭാജനവീതഹാലാ
ഹലാമരവന്ദിത ॥ ധൂതഗാന്ധാരിപുത്ര ഹതവീരകൃത സമ്മതദുർമ്മദ
ഭഞ്ജന । വായുപുത്രഹനുമൻനമോസ്തുതേ ആയുരാരോഗ്യ സൌ
ഖ്യംനിദേഹിമേ ॥ പൂർണ്ണബോധഭവാന്റെ ചരിതത്തെ വർണ്ണിപ്പാ
നൊരാം കൌതുകംകൊണ്ടുഞാൻ । വർണ്ണിച്ചുനിതിലുണ്ടു പിഴയെങ്കിൽ

പൂൎണ്ണപ്രജ്ഞാഹനൂമൻ ക്ഷമിക്കേണം ॥ ഹനൂമൻഭവൽ ശ്രീരാമ
സേവയെപ്പാനയായി ഞാൻനിൎമ്മിച്ചതുകൊണ്ടു । പൂൎണ്ണപ്രജ്ഞതെ
പൽകമലസ്ഥിതൻ പൂൎണ്ണവേദപുരേശപരൻ പ്രീയതാം ॥

ശ്രീമദ്രാമായനമഃ ശ്രീഹനൂമതെനമഃ

കരകൃതമപരാധം ക്ഷന്തുമൎഹന്തിസന്തഃ



വെള്ളാരപ്പിള്ളിയിൽ തീപ്പെട്ട മഹാരാജാവിനാൽ
ഉണ്ടാക്കപ്പെട്ട സുന്ദരകാണ്ഡപ്പാന
സമാപ്തം.

ഹരിഃ ശ്രീഗണപതയെനമഃ അവിഘ്നമസ്തു
ശ്രീസരസ്വത്യൈനമഃ ശ്രീഗുരുഭ്യോനമഃ ॥

---

സീതാലക്ഷ്മണഭരത ശത്രുഘ്നവാതപുത്രാദി യുക്തായ ശ്രേഷ്ഠാസനസ്ഥിത പട്ടാഭിഷിക്ത ശ്രീരാമസ്വരൂപധര പൂർണ്ണത്രയീശായ മൽപരദൈവതായ പരബ്രഹ്മണെ നമഃ.

ഓരായിരത്തെഴുപത്തും ശരിയായൊരെട്ടും
തീരക്കഴിഞ്ഞുദിതശോഭകൃദാഖ്യമബ്ദെ
ശ്രീരാമവിക്രമവിരാജിത യുദ്ധകാണ്ഡം
പാരാതിതെഴുതിനെ നിഹപാനയായ്ഞാൻ ॥

മഞ്ജുത്വമുള്ളനിജ വാക്കുകൾകൊണ്ടുലോക
രഞ്ജിപ്പുചെയ്യധിക വിശ്രുതയായ്മരിച്ച
കുഞ്ഞമ്മരാജ്ഞിയുടെ പുത്രിചമച്ചതെല്ലാം
സഞ്ജാതമോദമിഹനൊക്കുക സജ്ജനങ്ങൾ ॥

---

ഹരിഃ॥ വാക്കിന്നുള്ളൊരു ദോഷമശേഷവും നീക്കുവാനായ് ഗണാധിപൻതന്നുടെ തൃക്കഴലിണരണ്ടിലും വീണു ഞാൻ [illegible] ഭക്ത്യാനമസ്കരിച്ചീടുന്നേൻ ॥ ഭൂമിയിലുള്ളസജ്ജനമൊക്കെയും മാമക ഗിരാംകുറ്റമൊഴിപ്പാൻ താമരോൽഭവൻതന്നുടെജായയും പ്രേമപൂർവ്വം കടാക്ഷിപ്പാൻകൂപ്പുന്നേൻ ॥ വേദോപവൃന്ദാം പൂർണ്ണത്രയീശന്റെ പാദസന്താനപല്ലവം തന്നിൽ ഞാൻ മോദാന്തരാഭിലാഷത്തെനൽകുവാൻ സാദരംപതിച്ചീടുന്നേൻസർവ്വദാ ॥ പുരാണാലയനാമപുരത്തിൽ പരിശോഭിച്ചെഴുന്നള്ളീടുന്ന പരദൈവവും നന്നായ് ത്തുണക്കുവാൻ പരിചോടഹം നിത്യംനമിക്കുന്നേൻ ॥ ധരണീസുരമൌലിമണിയാകും ഗുരുനാഥന്റെ കാരുണ്യം കിട്ടുവാൻ ഉരുഭക്ത്യാഞാൻ തൽപദാംഭോജമാസേവിച്ചുനിത്യം നമിക്കുന്നേൻ ॥ ശ്രീമദ്രാമായണം കഥയെ ജഗൽ ക്ഷേമത്തിന്നായുള്ളു ദ്ധിക്കപ്പെട്ടുള്ളൊരു മാമുനികുലനായകൻതന്നെയും നാമിന്നാദരവോടെ നമിക്കുന്നേൻ ॥ ദൈവദൈവജഗന്നാഥരാഘവ താവക ക

ഘോഷവൎണ്ണനം ചെയ്യുവാൻ ഭാവിച്ചീടുമടിയനിൽ കാരുണ്യം ശ്രീവ
ത്സാങ്കഭവാനിന്നു ചെയ്യാലും ॥ പണ്ടുമാമകമാതാമഹീയാകും കൊ
ണ്ടൽവെന്നിയാൾ തന്നുടെമാതുലൻ ഉണ്ടാക്കീട്ടുള്ള കാണ്ഡത്തിൻ
ശേഷം ഞാൻ കൊണ്ടാടിക്കൊണ്ടു വൎണ്ണനംചെയ്യുന്നേൻ ॥ വാത
നന്ദനനേവം വിനീതനായ്സീതാദേവിതൻ വൃത്താന്തമൊക്കയും
പ്രീതികാരുണ്യസംവൃദ്ധിയ്ക്കായ്തന്റെ നാഥൻതന്നോടുണൎത്തിച്ചു
നേരത്ത മോദസമ്പൂൎണ്ണമാനസനായ് രഘുനാഥനത്തരമേവമരുൾ
ചെയ്താൻ ॥ അതിദുൎല്ലഭമെല്ലൊ ഹനൂമാനാൽ കൃതമായൊരുകാ
ൎയ്യം ലോകത്തിൽമതികൊണ്ടു നിനച്ചിടുവാൻപോലും മറ്റിയാക
യില്ലന്യനൊന്നാത്താലും ॥ പക്ഷിരാജൻപവനൻ ഹനൂമാനെന്നി
ത്രിതയമൊഴിച്ചു വിചാരിയ്ക്കിൽ ദുസ്തരമാകും സാഗരംലംഘിപ്പാനി
ത്രിലോകത്തിലന്യനില്ലദ്ധ്രുവം ॥ ദേവാദികൾക്കും ദുൎഗ്ഗമയായുള്ളരാ
വണന്റെ പുരിയിൽചെന്നിവൻ ജീവനോടെമടങ്ങിവന്നീടുവാനെ
വനുണ്ടാകുമിന്നിവനെന്നിയെ ॥ ഉത്തമനായഭൃത്യനാൽ ചെയ്യേണ്ട
കൃത്യമൊക്കയും വായുതനയനാൽ ഭക്തിയോടെകൃതമായതുകൊണ്ടു
സത്യവാനായ്വന്നു സുഗ്രീവനും ॥ തന്നുടെ സ്വാമി കല്പിച്ചതെ
ന്നിയെപിന്നെയും പലകാൎയ്യങ്ങൾ സാധിച്ചു മന്ദമന്യെമടങ്ങി
വഴിപോലെ വന്നീടും ഭൃത്യനുത്തമനാകുന്നു ॥ നാഥൻ ചൊന്നതി
നെക്കാളധികമായ് സാധിപ്പാനുള്ള ശക്തിയുണ്ടായിട്ടും ഔദാസീന്യ
ത്താൽ ചൊന്നതുമാത്രമായ്ചെയ്തീടും ഭൃത്യൻമദ്ധ്യമനാകുന്നു ॥ സാ
മൎത്ഥ്യം വഴിപോലെയുണ്ടായിട്ടും സ്വാമി ചൊന്നൊരുകാൎയ്യത്തെ
ച്ചെയ്യാത്ത പാമരപൂരുഷനെപ്പറയുന്നു ഭൂമിതന്നിലധമനെന്നിങ്ങി
നെ ॥ ഇത്ഥംമൂന്നു വിധത്തിൽ കഥിയ്ക്കുന്ന ഭൃത്യന്മാരിൽവച്ചുത്തമ
നാകയാൽ ഭൎത്തൃശാസനമൊക്കയും ചെയ്താത്മസത്വത്തെയും പ്രകാ
ശിപ്പിച്ചിന്നിവൻ ॥ ബാലിവധത്തിന്നൊന്നും വരാതെകണ്ടാഗമിയ്ക്കയാൽ
സുഗ്രീവനെത്രയും ഭാഗ്യഗോചരമായസന്തോഷവും ലോകത്തിൽ
പരം കീൎത്തിയുമുണ്ടായി ॥ എന്നതന്നെയല്ലല്ലൊ ജനകജാ തന്നെ
കണ്ടു ഹനൂമാൻവരികയാൽ ഇന്നു ഞാനും സഹജനാം വംശവു
മൊന്നൊഴിയാതെ രക്ഷയെപ്രാപിച്ചു ॥ ഇക്കണക്കെന്റെ ചിത്തം
തെളിപ്പിച്ച സൽഗുണമുള്ള വായുപുത്രനായി തക്കതായി പ്രതിക്രിയ
ചെയ്വാനൊക്കിലൊന്നു മില്ലിഹഭുവനത്രയെ ॥ ആയതുകൊണ്ടി
ൻ സൎവ്വസ്വമാകുന്ന കായത്തോടുള്ള ഗാഢപരിഷ്വംഗംവായുനന്ദ
നനായിക്കൊടുക്കുന്നേൻ മായംകൂടാതെ സന്തോഷത്തോടെഞാൻ ॥

പെട്ടന്നെവമരുൾചെയ്തു ഗാഢമാശ്ലേഷിച്ചെത്തു പിടിച്ചു ഹനുമാനെ വൃഷ്ടമൊടാം പുണൎന്നിട്ടുപിന്നയും ശ്രേഷ്ഠൻരാഘവനെവമരുൾചെയ്യാൻ ॥ ജാനകീതന്നെക്കണ്ടെന്ന കെൾക്കകൊണ്ടാനന്ദിച്ചോരുമാനസം പിന്നയും നൂനംസാഗരലംഘന വൈഷമ്യം ഞാനിന്നൊൎക്കയാൽ ദീനമായീടുന്നു ॥ വയ്മ്പരെങ്കിലും വാനരരെല്ലാരും ഗാംഭീരമാകും സിന്ധുവിന്നക്കരെ സാമ്പ്രതം പാരവാനുള്ളമാൎഗ്ഗവുമയ്മ്പിലൊൎത്തിട്ടും കാണുന്നില്ലൊന്നുമെ ॥ ഇത്ഥംവായുതൻപുത്രനൊടന്നെരമാൎത്തനായിട്ടരുൾ ചെയ്തു പിന്നയും എത്രയും ധ്യാനതൽപരനായ്ത്തന്നെ ശത്രുസൂദനൻ രാമൻ മരുവിനാൻ ॥ ഏവം ശൊകപരിതനായ്മേവുന്ന ദെവനെക്കണ്ടു സുഗ്രീവനെത്രയും സാവധാനമായ്പാരം വിനീതനായ് ഭാവഗൎഭംവിണ്ണ മുണൎത്തിച്ചാൻ ॥ എന്തയ്യൊ ബഹുമൂഢരെപ്പൊലിഹ നിന്തിരുവടി സന്താപിച്ചീടുന്നു സന്ത്യജിച്ചാലും സങ്കടമൊക്കയും ഹന്തഹന്തദശരഥനന്ദന ॥ തെല്ലുപൊലും ഭവാനിന്നുദുഃഖിപ്പാനുള്ള കാലമല്ലല്ലൊ വിചാരിക്കിൽ മല്ലാക്ഷിയാകുംസീതതൻവാൎത്തകളെല്ലാം മെല്ലവെകെട്ടില്ലയൊ ഭവാൻകള്ളനാകുംരിപുതൻ നിലയവുമുള്ളന്നന്നിലറിഞ്ഞില്ലെ രാഘവ ॥ ബുദ്ധിശക്തിയും ജ്ഞാനവുംവിദ്യയുമെത്രയുമുള്ള മുഖ്യനാകും ഭവാൻ ഇത്ഥം പ്രാകൃതഭാവമകലത്തായ്സത്വരം ത്യജിച്ചാലും രഘൂത്തമ ॥ മൊക്ഷമാൎഗ്ഗം വിരൊധിക്കും ബുദ്ധിയെബ്ഭിക്ഷുദൂരെത്യജിക്കുന്നതുപൊലെ ലക്ഷ്മണാഗ്രജസൎവ്വാൎത്ഥ ദൂഷണലക്ഷണമാകും ശൊകംകളഞ്ഞാലും ॥ തിമിനക്രാദിസങ്കുലമാകയാൽ സമുദ്രമതി ഗാഭീരമെങ്കിലും സമസ്തഹരിസൈന്യത്തെയുമഹം ശ്രമംകൂടാതെ തന്നെകടത്തുവൻ ॥ ലങ്കയിൽചെന്നു രാവണൻതന്നെയും ശങ്കകൂടാതെ നിഗ്രഹിച്ചീടുവൻ സങ്കടമിതുമൂലം ഭവാനുള്ളിലങ്കുരിക്കരുതൊട്ടും രഘുപതെ ॥ നിരുത്സാഹനായ്ദീനനായ്പുന്നെന്നാലൊരുകാൎയ്യവും സാധിക്കില്ലെന്നല്ല പരം ദുഃഖവും മെൽക്കമെൽകിട്ടുമെന്നറിവും ഭവാനില്ലെരഘൂത്തമ ॥ എല്ലാവാനരയൂഥപതികളും നല്ലശൌൎയ്യാദിസംയുക്തരാകയാൽ തെല്ലും സംശയം കൂടാതെതിഷ്ഷിലും മെല്ലച്ചാടിടും തവൽപ്രീതിക്കിന്നിവർ ॥ എങ്ങിനെയായാൽ ശത്രുവധം ചെയ്തിട്ടിങ്ങു സീതയെക്കൊണ്ടുനാം വന്നീടും അങ്ങിനെഭവാനുത്സാഹയുക്തനായ്ക്കുഞാതെ ഭവിച്ചാലും മഹാമതെ ॥ ഏതുപായത്താൽ സെതുബന്ധിച്ചുനാം യാതുധാനെശമന്ദിരം പ്രാപിക്കും നാഥനാകും ഭവാനതിന്നുള്ളൊരു സാധുവായിടും മാൎഗ്ഗംനിന

ച്ചാലും ॥ വാരിധിയിൽചിറയിന്നു കെട്ടാതെ പാരംപ്രാപിപ്പതിന്നും രിപുപുരാദാരണം ചെയ്യതിന്നും വിചാരിച്ചാലാരാലും കഴിവുണ്ടാ യ്യരാദ്ധ്യാ ॥ പെട്ടന്നചിറവാരിധിമദ്ധ്യത്തിൽ കെട്ടിയാലത്തമൂല മരികുലം നഷ്ടമായ്യതമായതിനാൽ മൌനാ വിട്ടിന്നുത്സാഹയുക്ത നായിട്ടുക ॥ ശൊകവും പുമാനുള്ളൊരുധീരതചമാകവെ നശിപ്പി ക്കുമതൊത്തിപ്പൊൾ ആകുലതചം വെടിഞ്ഞതി ധീരനായ്യെശാ കാൎയ്യം സാധിപ്പാൻമുതൃന്നാലും ॥ ബുദ്ധിമാനായശെഷശാസ്ത്രജ്ഞ നായ്സത്യസന്ധനായുള്ള ഭവാനിപ്പൊൾ മദചിധരാകും വാ നരവീരരൊടൊത്തു ശത്രുസംഹാരത്തെച്ചെയ്യാലും ॥ കരത്തിൽ വി ല്ലെടുത്തു ഭവാനിപ്പൊൾ ശരത്തെയും തൊടുത്തുരണാങ്കണെ പെ രുത്തരൊഷം കയ്ക്കൊണ്ടു നിന്നെന്നാലൊരുത്തനുണ്ടൊ നെരിട്ടുനിൽ ക്കുവാൻ ॥ സഹായിപ്പതിന്നായിട്ടടിയനുംസഹവാനരസെനയൊടും മുദാഉഹസന്നദ്ധനായിട്ടുനിൽക്കുമ്പൊൾ നാറിശൊകത്തിന്നുള്ളൊ രവകാശാ ॥ സാഗരത്തെക്കടന്നു ഭവാനതി വെഗത്തിൽതന്നെ ദെവിയെകണ്ടിട്ടും ശൊകംബാഹ്ലജന്മാക്കു വിചാരിക്കിൽ രാഘവ ബഹുഭീതിമെല്ലായൊ ॥ സിന്ധുവെക്കടപ്പാനിന്നു നല്ലതായെന്തൊരു മാൎഗ്ഗമെന്നു വഴിപൊലെമന്ത്രികളാകും ഞങ്ങളൊടൊത്തുടൻ മന്ത്രാ ലൊചനചെയ്യാലും മന്നവ ॥ എപ്പൊൾസാഗരം സൈന്യങ്ങളൊ ക്കയും നിഷ്പ്രയാസമായ്ത്തന്നെതരിച്ചിട്ടും അപ്പൊൾത്തന്നെ രി പുവുാജിതനായെന്നുൾപ്പൂവ്വിൽ ദൃഢനിശ്ചയംചെയ്യാലും ॥ കാമരൂ പികളല്ലെകപികളും ക്ഷെമന്മാരുമിന്നല്ലെ രണാങ്കണെ സചാമിൻ ശൈലാദിവഷിച്ചു ശത്രുവെത്താമസംചിനാ കൊന്നിടുംനിൎണ്ണയം ॥ എന്തിന്നെവാവള്ളരെപ്പൊറയുന്നു ചിന്തവെണ്ടജയിക്കുംഭവാനിപ്പൊൾ ഹന്തകാണുന്നു നല്ലനിമിത്തങ്ങൾ സചാന്തവുംമമ സന്തുഷ്ടമാകു ന്നു ॥ യുക്തിയുക്തമായ്സുഗ്രീവനീവണ്ണം ഭക്തിയൊടുരചെയ്യതു കെട്ടപ്പൊൾ തദചചനത്തെക്കയ്ക്കൊണ്ടുടൻ വായുപുത്രനൊടരുൾ ചെയ്യാൻ ജഗന്നാഥൻ ॥ സാഗരജലംശൊഷണംചെയ്യിട്ടൊ വെ ഗത്തിൽ സെതുബന്ധനം ചെയ്യിട്ടൊ യൊഗാദികൊണ്ടൊ വാ രിധിബന്ധിപ്പാൻ രാഘവനാകും ഞാൻ മതിയായിട്ടും ॥ ശ ത്രുവിൻശ്ലാഘ്യമാകും പുരത്തിലെത്ര ദുൎഗ്ഗസ്ഥലമുണ്ടെന്നുള്ളതും വി സ്തരിച്ചനി ചൊല്ലുകകെൾക്കുവാനുൾത്താരിൽ പാരമുണ്ടല്ലൊകൌതു കം ॥ കണ്ണുകൊണ്ടുഞാൻ കാണുന്നതുപൊലെ വൎണ്ണിച്ചിടെണംസ ൎവ്വവും മാരുതെ തിൎണ്ണംശത്രുബലത്തിൻപരിമാണ നിൎണ്ണയത്തെയും

നന്നാസ്സുഥിക്കനി ॥ പുരിതന്നുടെരക്ഷയ്ക്കായിട്ടുള്ള പരിഖാദികളെ
ത്രയുണ്ടെന്നതും പുരദ്വാരമുറപ്പിച്ചിട്ടുള്ളതുമരചെയ്യാലും തത്വമായ്ക്കാ
രുതെ ॥ സൎവ്വരാക്ഷസവാസസ്ഥലങ്ങളും സൎവ്വവുംകണ്ടറിഞ്ഞവനാ
കയാൽ നിൎവ്യാജംസകലത്തെയും ചൊല്ലുവാൻ സൎവ്വഥാനീസമൎത്ഥ
നാകുന്നുദൃഢം ॥ ഏവമാഘവകല്പനകെട്ടപ്പോൾ കോവിദനാകുംമാ
രുതിചൊല്ലിനാൻ ദേവദേവസമസ്തവും കെൾപ്പിക്കാം സാവധാന
മനസ്സായിക്കെട്ടാലും ॥ ഏതൊരുവിധം ദുൎഗ്ഗകൎമ്മംകൊണ്ടായാതുധാ
നെശമന്ദിരം ഗുപ്തമായ്ബാധതെല്ലും വരാതെരക്ഷിപ്പതും മാതിരി
കളും സൎവ്വസമൃദ്ധിയും ॥ രക്ഷൊനാഥന്റെ തെജസ്സുകൊണ്ടല്ലൊ രാ
ക്ഷസന്മാരും തങ്ങളിൽതങ്ങളിൽ പക്ഷഭെദമൊരല്പവും കൂടാതെ ശി
ക്ഷയിലെകചിത്തരായ്വാഴ്വതും ॥ നന്നായെതെല്ലാംദിക്കിൽ ചതുരംഗ
സൈന്യവുംവിഭജിച്ചുനിൽപ്പെന്നതും പിന്നസ്സാഗരത്തിന്റെ വലി
പ്പവും സന്ദെഹംവിട്ടുവാഹനസംഖ്യയും എന്നുവെണ്ട സകലവും
ചൊല്ലിടാം മന്നവകുലമാണിക്യരത്നമെ ॥ മത്തവാരണസങ്കുലയാ
യിട്ടുമുത്തമരഥസംപൂൎണ്ണയായിട്ടും എത്രയുംശൌൎയ്യമുള്ളൊരുരാക്ഷസ
സത്തമന്മാർ നിറഞ്ഞുള്ളതായിട്ടും ॥ നിത്യവുംമൊദസങ്കുലയായിട്ടും
നിസ്തുല വാജിസമ്പന്നയായിട്ടും ശത്രുക്കൾക്കെറ്റം ദുൎഗ്ഗമയായിട്ടുമി
ത്തരം ശ്ലാഘ്യയാകുന്നു തൽപുരി ॥ കെട്ടാവൂട്ടംതഴുത്തും ദൃഢമായിക്കൊ
ട്ടാംകൂടാതുറപ്പിച്ചുകൊണ്ടതി ശ്രെഷ്ഠമായ്ശത്രുഭീകരമായുള്ള കൊട്ടവാ
തിലുംനാലുണ്ടു ലങ്കയിൽ ॥ നാലുഭാഗത്തുമുണ്ടു കിടങ്ങുകളാലൊചി
ക്കിലതൊക്കയും ദുൎഗ്ഗമാചാലവെ ശിലാബാണാദിയന്ത്രങ്ങൾ നാലു
വാതുക്കലുമുണ്ടറിഞ്ഞാലും ॥ ശത്രുസൈന്യമവിടെച്ചെന്നെന്നാകിൽ
തത്രത്യങ്ങളാം യന്ത്രങ്ങൾകൊന്നീടും കീൎത്തിച്ചാലിന്നവസാനമില്ലാ
ത്ത ശസ്ത്രജാലം പലതരംരാക്ഷസർ പുത്തനായ്തീൎത്തിടാനിം പുരിയു
ടെകൊത്തളാന്തൊറം വച്ചുവസിക്കുന്നു ॥ പൊന്നുകൾകൊണ്ടു നിൎമ്മി
ച്ചിടക്കിടെമിന്നും രത്നവുംചെൎത്തപ്പുരന്തന്നിൽ അന്യന്മാൎക്കധിരൊഹി
പ്പാൻ വയ്യാത്തൊരുന്നതമായ സംഖ്യാമതിലുണ്ടു ॥ ചുറ്റുമുള്ളകിട
ങ്ങുകൾ നാലിലുംകുറെറ വിട്ടുള്ളയന്ത്രപ്പാലങ്ങളിൽ ഊറ്റംഭാവിച്ചു
ശത്രുക്കൾ കെറിയാൽ തെറ്റന്നുപൊട്ടി വെള്ളത്തിൽവീണിടും ॥ ഉ
പയൊഗവും പാലംകൊണ്ടെന്തന്നാൽ രിപുനാശവുംചെയ്യുമതുത
ന്നെകപടമറിയാതതിൽ കെറിയാൽ സപദിജലെവീണു മരിച്ചീടും ॥
ഉത്തരദ്വാരത്തുള്ളൊരു പാലവുമെത്രയുംദൃഢം ശത്രുഭയങ്കരംതത്രഗു
ഢമായ് രക്ഷ ചെയ്യുന്നൊരു ഭൃത്യവാസസ്ഥലവുമുണ്ടത്ഭുതം ॥ കെ

ല്ലെഴാസെനാരക്ഷാപരന്മായിട്ടുൾപൂൎവ്വിൽ ബഹു ധൈൎയ്യന്മനിത്യ
വും അപ്പുരന്തന്നിൽ യുദ്ധൊന്മുഖനായിട്ടു പ്രമത്തനായ്വാഴുന്നു രാ
വണൻ ॥ പൎവ്വതാജലം കാടന്നിവകൊണ്ടും നിൎവ്വിശങ്കാകപടപ്പണി
കൊണ്ടുചൊവ്വൊടെപരദുൎഗ്ഗമസമാനവുമുൎവ്വീശനാലുണ്ടിവണ്ണം ലങ്ക
യിൽ ॥ ധന്യമാകും ത്രികൂടശിഖരത്തിൽ നന്നായ്നിൎമ്മിച്ചിരിക്കുമാല
ങ്കയിൽ ചെന്നുകെറുവാൻപൊലും സമൎത്ഥരായ്വന്നീടാ നൂനമിന്ദ്രാ
ദിമുഖ്യരും ॥ പിന്നയുണ്ടാപുരിയെത്തകൎക്കുവാനന്യരാലെളുതാ
കുന്നരാഘവ സുന്ദരത്വവും സ്വൎഗ്ഗസമംപുരിക്കെന്നൊറിഞ്ഞാലും സ
ന്ദെഹമില്ലമെ ॥ ചതുരംഗ സൈന്യങ്ങളും നൽസെനാപതിമാരും
നിശാചരവീരരും സതതംനാലു കൊട്ടവാതുക്കലും ശിതശസ്ത്രങ്ങ
ൾ കയ്ക്കൊണ്ടുനില്ക്കുന്നു ॥ പിന്നെ മദ്ധ്യമഗുല്മത്തിലുമെവം ത
ന്നെസന്നദ്ധരായിനിന്നീടുന്നു എന്നതുകൊണ്ടു ശത്രുക്കൾക്കെത്ര
യും ദുന്നിരീക്ഷ്യയെന്നാകിലുമപ്പുരി ॥ ത്വൽകൃപകൊണ്ടടിയനതി
നെയും മിക്കവാറും തകൎത്തിരിപ്പുബലം വെക്കംനാലിലൊന്നിപ്പൊൾ
ഹനിച്ചുവന്നൊരുകലത്തിൽ നന്നായറിഞ്ഞാലും ॥ അന്തമില്ലാ
ത്ത വാനരസെനകളെന്തുപായംകൊണ്ടെങ്കിലും വെഗത്തിൽസിന്ധു
വെത്തരിച്ചപ്പുരിഭഞ്ജനം ബന്ധാക്കൂടാതെചെയ്തീടും നിൎണ്ണയം ॥
വാനരാധിപബാലീതനയനും സെനാനാഥനും മൈന്ദദ്വിവിദരും
മാനിയാം ജാംബവാനുംപനസനും ദീനഭാവമില്ലാത്തനളൻതാനും ॥
ഊറ്റക്കാരാകുമിന്നിവരുള്ളപ്പൊൾ മാറ്റുള്ളബലംകൊണ്ടെന്തുപയൊ
ഗം തൊറ്റന്നാജ്ഞയിവൎക്കകൊടുത്താലും മുറ്റമപ്പുരിഭഞ്ജനം ചെ
യ്യുവാൻ ॥ ദുൎമ്മയായിരിക്കുമാലങ്കയിലിക്കപികളയത്നമായ്ചെന്നു
ടൻ വിഗ്രഹംചെയ്തു രാവണമന്ദിരമൊക്കയും നശിപ്പിക്കുമസംശ
യം ॥ ഇദ്ദിനത്തിൽ മുഹൂൎത്തവുമുണ്ടല്ലൊയാത്രചെയ്വാൻ നമുക്കഖി
ലെശപരസത്വരമതുകൊണ്ടു ഗമനത്തിന്നുദ്യൊഗം ഭവാൻചെയ്തു
കൊണ്ടിടുക ഇത്തരമുണൎത്തിച്ചു ഹനൂമാനും തത്രവന്ദനംചെയ്തു
നിന്നീടിനാൻ ॥ കപടംവിട്ടനിലജൻ ചൊന്നൊരുരിപു മന്ദിരവൃ
ത്താന്തമൊക്കയുംസപദികെട്ടുതുഷ്ടനായ് രാഘവൻ കപിരാജനൊടെ
വമരുൾചെയ്താൻ ॥ ശിക്ഷയിലനിലാത്മജൻ വൎണ്ണിച്ച രാക്ഷസെ
ശ്വരൻതന്നുടെ ലങ്കയെ ഇക്ഷണന്തന്നെ സംഹരിച്ചീടുവൻ ലക്ഷ്മ
ണാഗ്രജനാകുമീരാഘവൻ ॥ മാൎത്താണ്ഡപ്രിയപുത്രനമുക്കിപ്പൊൾ
യാത്രചെയ്വാൻ ശുഭമായിരിക്കയാൽ യുദ്ധത്തിന്നായ്പുറപ്പട്ടാലിദ്ദിനം
ശത്രുസംഹാരംചെയ്തിടും നിൎണ്ണയം ॥ എവിടെപ്പൊയൊളിച്ചാലുമ

ന്നുകൊണ്ടുവന്ന ഞാനശങ്കം ഹനിക്കുവൻ സവിധത്തിലെന്നാഗ
മനത്തെയും ശ്രവിച്ചെന്നാലതുകൊണ്ടുസീതക്കും ഭവിക്കുംഹൃദിജീവനി
ലാഗ്രഹം രവിനന്ദനവാനരാധീശ്വര ॥ വിജയാഖ്യമുഹൂൎത്തമിന്നാ
കയാൽ വിജയം കിട്ടുമിപ്പൊൾ പുറപ്പെട്ടാൽ നിജസൈന്യമുതുക്കൂ
ട്ടിവെഗത്തിൽ വ്രജിച്ചീടണം നാമതിനാൽസഖെ ॥ നല്ലതായ്പുറയു
ന്നനിമിത്തങ്ങളെല്ലാം കാണുന്നുണ്ടായതുകൊണ്ടുഞാൻ കില്ലകൂടാ
തെരാവണനെക്കൊന്നു വല്ലഭയെലഭിച്ചീടുംനിൎണ്ണയം ॥ ഇങ്ങിനെര
ഘുനാഥനരുൾചെയ്തു മംഗലതരവാക്കുകൾ കെട്ടപ്പൊൾ തിങ്ങുംഭ
ക്തികലൎന്നൊണ്ടു സഹജനുമംഗദൻ തൻപിതൃവ്യനുമെത്രയും ഭംഗ്യാ
പൂജിച്ചു നിന്നൊരനന്തരമിങ്ങിനെ രാമൻപിന്നെയുംചൊല്ലിനാൻ ॥
സൈന്യത്തിന്നഗ്രഭാഗത്തു പൊകെണമിന്നുനീലനും മാൎഗ്ഗങ്ങൾനൊ
ക്കുവാൻ സന്നദ്ധരായിട്ടായിരം വാനരരൊന്നിച്ചിപ്പൊൾ ഗമിക്കെ
ണംസുഗ്രീവ ॥ ഫലമൂലാദിയുള്ളൊരുമാൎഗ്ഗെണവലനംചെയ്തുകൊള്ളെ
ണം സൎവ്വരും ചിലശത്രുക്കൾ മാൎഗ്ഗത്തിൽവഞ്ചിപ്പാൻ ബലത്തൊ
ടാഗമിച്ചുവെന്നാകിലൊ നലമൊടവരെക്കൊന്നു വാനര കുലസംര
ക്ഷചെയ്തുകൊണ്ടീടണം ॥ അല്പവീൎയ്യരാകുന്നവരൊക്കയുമിപ്രദെശ
ത്തുതന്നെവസിക്കട്ടെ ഉൾപൂവ്വിൽ ധൈൎയ്യദാൎഢ്യമുള്ളാളുകൾ ക്ഷി
പ്രയാത്രക്കൊരുങ്ങി നിന്നീടട്ടെ ॥ സാമ്പ്രതംഗജൻതാനും ഗവാക്ഷ
നും വയ്മ്പനാകുംഗവയനുംവെഗെന കമ്പംകൂടാതെ വാനരസെന
തൻമുൻപിലായ്ദ്രുതം യാനംചെയ്തീടട്ടെ ॥ പരിചിൽഗന്ധമാദന
നും പിന്നെപ്പരഭീഷണനാകുമൃഷഭനും പരംധീരതയൊടിന്നുസൈന്യ
ത്തിന്നിരുഭാഗവും രക്ഷചെയ്തീടണം ॥ ജാംബവാനുംസുഷെണനു
മെത്രയുംസമ്മതനാകും വെഗദശിതാനും ഇമ്മഹാസൈന്യം തന്നു
ടെപിമ്പുറം ചെമ്മെരക്ഷണം ചെയ്തുഗമിക്കണം ॥ വാനരസെന
യ്ക്കൊക്കയുമുൾക്കാമ്പിലാനന്ദത്തെ വളൎത്തിക്കൊണ്ടങ്ങിനെ മാനമെ
ടിന്ദ്രനൈരാവതമാകുമാനയിൽ ക്കെറിപ്പൊകുന്നതുപൊലെ ഞാനും
വായുസുതന്റെ മുകളെറിയാനം ചെയ്തീടാമ്മദ്ധ്യഭാഗത്തൂടെ ॥ നീലദി
ഗ്ഗജത്തിന്റെ മുകളെറിച്ചാലവെ പൊകുംയക്ഷെശനെപ്പൊലെ ബാ
ലീപുത്രന്റെ പൃഷ്ഠെകരയെറി ബ്ബാലൻലക്ഷ്മണൻതാനും ഗമിക്ക
ട്ടെ ॥ ഇപ്രകാരംമനുജെശ്വരൻതന്റെ കല്പനകെട്ടനെരം കപീശ്വ
രൻതൽപ്പദം കൂപ്പി പ്പിന്നക്കപികളൊടൊപ്പമെല്ലാവരൊടും നിയൊ
ഗിച്ചാൻ ॥ രാമകല്പനകെട്ടില്ലയൊ നിങ്ങൾധീമാന്മാരാകും വാനര
വീരരെ സ്വാമിചൊന്നതതിക്രമിച്ചീടാതെ താമസംവിനാഗമ്യതാം

ഗമ്യതാം ॥ ഹരിസൈന്യത്തോടെവം നിയോഗിച്ചുകരംകൂപ്പി ദിന
കരനാദനൻ അരികിൽവന്നു ലക്ഷ്മണയുക്തനായ്പുരിപ്രീത്യാനമിറ്റപ്പു
കണ്ടപ്പൊൾ ॥ തൽക്ഷണന്തന്നെ രാഘവൻമൊദെന ലക്ഷ്മണനൊ
ടും സുഗ്രീവൻതന്നൊടും ഋക്ഷവാനരസൈന്യത്തൊടും കൂടിദ്ദക്ഷിണ
ദിക്കുനൊക്കിപ്പുറപ്പെട്ടാൻ ॥ മന്ദംമന്ദംരഘുപതി പൊകുമ്പൊൾപി
ന്നിലായിട്ടാവാനരവീരരും നന്ദിച്ചെത്രയുമുത്സാഹയുക്തരായ്ത്തന്നെ
ചെന്നനുയാത്രചെയ്തീടിനാർ ॥ വട്ടത്തിൽചിലരൊടിക്കളിച്ചിട്ടുംപെ
ട്ടന്നങ്ങിനെ മെൽപ്പൊട്ടുചാടീട്ടും ഒട്ടെറഭീമനാദങ്ങൾചെയ്തിട്ടും തുഷ്ട
രായ്മധുപാനാദിചെയ്തിട്ടും ॥ വൃക്ഷങ്ങൾതൊറുമുള്ള ഫലങ്ങളെഭക്ഷി
ച്ചും മരാതട്ടിത്തകൎത്തിട്ടും വക്ഷസ്സന്യൊന്യം ചെൎത്തിട്ടുമായവർ പക്ഷ
മൊരൊന്നു തങ്ങളിൽചൊല്ലിനാർ ॥ ലങ്കയിൽചെന്നു ഭീതികൂടാതെ
ഞാൻ പങ്ക്തികണ്ഠനെക്കൊന്നിഹവന്നീടാം വങ്കരാകുന്നരാക്ഷസന്മാ
രെയും ശങ്കവിട്ടുഹനിച്ചു വരാമെന്നും ॥ ശത്രുമന്ദിരമെത്രയും വെഗെ
നഹസ്തങ്ങൾകൊണ്ടടിച്ചു പൊടിയാക്കിസത്യമായിട്ടും ഞാനിന്നുവ
ന്നീടാംപാൎത്താലും മമവീൎയ്യമെന്നുംചിലർ പ്രീത്യാതമ്മിൽപ്പറഞ്ഞും
കൊണ്ടെല്ലാരും യാത്രയുംചെയ്താർ നാഥന്റെപിന്നാലെ ॥ മാൎഗ്ഗശൊ
ധനക്കായി നിയൊഗിച്ചമൎക്കടങ്ങളുമെത്രയും വെഗത്തിൽ അഗ്രഭാ
ഗെഗമിച്ചു വഴികളിലൊക്കെയും പരിശൊധനവുംചെയ്താർ ॥ മദ്ധ്യ
ഭാഗത്തിലൂട ദശരഥപുത്രന്മാരും ദിനകരപുത്രനും ശത്രുപീഡവരാ
തെ തൻസൈന്യത്തെക്കാത്തു തന്നെഗമിച്ചുകൊണ്ടീടിനാർ ॥ ജാഗ്ര
തയൊടതിബലനെന്നുള്ള മൎക്കടെവുംശതവലിയുംപിന്നെ അൎക്കനും
കെസരിയും പനസനുമഗ്ഗജനു മപ്പാൎശ്വത്തെരക്ഷിച്ചാർ ॥ അംബുജ
ബന്ധുപുത്രനൊടും കൂടിജ്ജാംബവാനും സുഷെണനും പിൻഭാഗംസ
മ്മതരാകുമൃക്ഷങ്ങളൊത്തുടൻ ചെമ്മെരക്ഷിച്ചുയാത്രചെയ്തീടിനാർ ॥
സെനാനായകനാകുന്നനീലനും വാനരന്മാരെപ്പാലിച്ചും മാൎഗ്ഗത്തിൽ
ഊനംകൂടാതെ ദൃഷ്ടിവച്ചുഗ്രതാ ദിനംകൂടാതെ യാനംചെയ്തീടിനാൻ ॥
ദരിവക്ത്രപ്രജംഘരഭസരെന്നുരചെയ്യുന്ന വാനരരെത്രയും ത്വരയാ
യ്ഗമിച്ചീടെണമെന്നെവം പറഞ്ഞുംകൊണ്ടതിവെഗം പൊയിനാ
ർ ॥ ബലാൽകൊണ്ടതിദൎപ്പത്തൊടായവർ ബലരക്ഷയുംചെയ്തുകൊണ്ട
ങ്ങിനെ പലദിക്കുംകടന്നുടനെ സഹ്യമലയെക്കണ്ടാരെല്ലാവരുംമു
ദാ ॥ മധുപുഷ്പാദിസമ്പൂൎണ്ണമെങ്കിലുമതിലെങ്ങുമതിക്രമംചെയ്യാതെ
കൊതി ഭക്ഷിപ്പാനുണ്ടെന്നിരിക്കിലും പതിതൻഭാവം നൊക്കിനട
കൊണ്ടാർ ॥ ഗുരുശുക്രരൊടൊത്തു വസിക്കുന്ന തരുണാദിത്യചന്ദ്ര

ന്മാരെപ്പോലെ ഹരിപ്പൃഷ്ഠത്തിലൊറം ദശരഥ നരപാലസുതന്മാരും ശൊഭിച്ചാർ ॥ അംഗദന്റെ പുറത്തു കരെറിക്കൊണ്ടങ്ങിനെ ഗമിച്ചീടുന്നലക്ഷ്മണൻ മംഗലകരമാകുംവചനങ്ങളിങ്ങിനെ രഘുനാഥനൊടൊതിനാൻ ॥ സമരത്തിൽഭവാനിന്നു ശത്രുവെശ്രമമെന്യെവധിച്ചിട്ടയൊദ്ധ്യയിൽ സമൃദ്ധാൎത്ഥനായ്ഭാൎയ്യാസമെതനായ്ഗമിച്ചീടുമതിന്നില്ലസംശയം ॥ അഭയത്തെപ്പറയുന്നതുപൊലെ ശുഭസൂചകവായുക്കൾ വീശുന്നുഉപരിതവ വന്നുശബ്ദിക്കുന്നുവപാതെ നല്ലപക്ഷികളൊക്കയും ॥ ദിക്കുകളുംപ്രസന്നകളാകുന്നുണ്ടുക്കനും ബഹുനിൎമ്മലനാകുന്നു ശുക്രനംപരംശൊഭിതനായ്ത്തന്നെ നിൽക്കുന്നുണ്ടനുകൂലനായാകാശെ ॥ നല്ലനല്ലമൃഗങ്ങളഖിലവും മെല്ലവെവലംവച്ചുനടക്കുന്നു ഉല്ലസിച്ചിതാസപ്തൎഷി നക്ഷത്രമെല്ലാമാകാശെ നന്നായിക്കാണുന്നു വിശ്വാമിത്രനൊടൊത്താത്രിശങ്കുവും വിശ്വനായകശൊഭിച്ചുകാണുന്നു നിശ്ശങ്കംശുഭം സൂചിപ്പിച്ചാകാശ മാശ്രയിച്ചുധ്രുവനാവിളങ്ങുന്നു ॥ നമ്മുടെകുലകൂടസ്ഥനാകുന്ന നിൎമ്മലനാകുമിക്ഷ്വാകുതന്നെയും സൌമ്യനായ്വിശാഖത്തൊടൊരുമിച്ചു ചെമ്മെ നിൽക്കുന്നതും ഭവാൻകണ്ടാലും ॥ ജയവുംതവവന്നീടുമെന്നതും നിയതമായുറപ്പിച്ചുകൊണ്ടാലും ഭയംവെണ്ടൊട്ടും ലക്ഷണമൊക്കയും തവയിമംഗലാശംസികളാകുന്നു ॥ രക്ഷൊനാശത്തെസൂചിപ്പിച്ചീടുന്നനക്ഷത്രങ്ങളുദിച്ചു നിൽക്കുന്നതും വീക്ഷണംചെയ്തുകൊണ്ടാലും താവകപക്ഷത്തിൽ ജയംവന്നീടുംനിൎണ്ണയം ॥ ജ്യെഷ്ഠനാകുന്ന രാമനെലക്ഷ്മണൻ ശ്രെഷ്ഠമാകും വചനങ്ങൾകൊണ്ടെവം പെട്ടന്നാശ്വസിപ്പിച്ചുടൻ പിന്നെയുംകൊട്ടംകൂടാതെ ചൊല്ലിത്തുടങ്ങിനാൻ ॥ കണ്ടാലും ഭവാനെത്രയും വെഗെനമണ്ടീടുന്നൊരു വാനരസൈന്യയാൽ ഉണ്ടാക്കപ്പെട്ടീടുന്ന പൊടികളെക്കൊണ്ടു സൂൎയ്യപ്രഭയെമറച്ചതും ॥ അംബരന്തന്നിലെത്രയും വെഗത്തൊടംബുദങ്ങൾ ഗമിക്കുന്നതുപൊലെ നമ്മുടെസൈന്യം തെക്കെദ്ദിക്കൊക്കയും സമ്മൊദെന മറച്ചിതാപൊകുന്നു ॥ കപിവീരന്മാരെല്ലാവരും നിജചാപലത്വത്തെ സ്പഷ്ടീകരിച്ചിതാ ഗഭീരനദീതൊയത്തിൽ നീന്തുമ്പൊൾ വിപരീതപ്രവാഹത്തെയുംകാണ്ക ॥ ഉത്സാഹത്തൊടിതാ ചിലരൊടുന്നു മത്സരിച്ചു ചിലരിതാചാടുന്നു നിസ്സന്ദെഹം കിലികിലാശബ്ദവും ഭത്സനവുംചിലർതമ്മിൽചെയ്യുന്നു ॥ യൌവ്വനത്തിൻതിളപ്പുകൊണ്ടെത്രയും ഗൎവ്വിതരായുരംപരത്തീട്ടിതാപൎവ്വതങ്ങളും വൃക്ഷങ്ങളുംതല്ലിസ്സൎവ്വവുംതകൎത്തീടുന്നിതുചിലർ ॥ വൃഷരാമെല്ലെയിളക്കുന്നിതു ചിലരുച്ച

ത്തിൽ ചിലർശബ്ദത്തെച്ചെയ്യുന്നു തമ്മിൽകളിയ്ക്കുന്നിതു ചില രാശ്ചര്യത്താൽ ചിരിക്കുന്നിതുചിലർ ॥ എന്തിനുബഹുഭാഷണംചെയ്യുന്നു നിന്തിരുവടിതന്നുടെകാര്യത്തിൽ സന്തോഷത്തോടെ ജീവനെയുമിവർ ചിന്തചെയ്യാതെ യത്നിച്ചീടുംദൃഢം ॥ കാണ്കരാഘവ സൎവ്വക്കും സുഗ്രീവൻതയ്ക്കലുള്ളൊരു ഭക്തിയെയുംഭവാൻ ശൃംഖലപൊട്ടിച്ചുള്ളഗജംപോലെലങ്കയെനോക്കിപ്പാഞ്ഞിതാപോകുന്നു॥ യുദ്ധംചെയ്യുവാനാഗ്രഹിച്ചേത്രയും ബദ്ധപ്പെട്ടുള്ളയാനത്തിൻഭംഗിയും പൃത്ഥ്വീമണ്ഡലമിക്കപിവൃന്ദത്താലാസ്തൃതമായിരിപ്പതുംകണ്ടാലും॥ ഇത്ഥമഗ്രജൻതന്നോടവനോരോ വൎത്തമാനങ്ങൾചൊല്ലിക്കൊണ്ടങ്ങിനെസതാരംപലകാട്ടുംമലകളുംപാൎത്തുകണ്ടുകൊണ്ടെല്ലാവരും കൂടിയാത്രചെയ്തു മഹേന്ദ്രാചലന്തന്നിലെത്തിനാർ രാമലക്ഷ്മണന്മാർമുദാ ॥ അപ്പൊൾതന്നെഹരിഗളംതന്നിൽ നിന്നൊപ്പംരാഘവ ശ്രേഷ്ഠരിരിവരും ഉൾപ്രമോദമിറങ്ങിസ്സഖാവാകുമപ്രമെയദിനേശസുതനോടും ॥ അല്ലരല്ലാത്തവാനരന്മാരോടും ക്ഷിപ്രമൊത്താമഹേന്ദ്രശിഖരത്തിൽ സുപ്രസന്നരായ്തന്നെ കരയേറിത്തൽപ്രദേശത്തിൽ നിന്നുനൊക്കീടുമ്പോൾ ॥ മുന്നിലങ്ങിനെ ഘോരമകരാദിവൃന്ദസങ്കുലമായ വരുണൻെറ മന്ദിരത്തെയുംകണ്ടു രഘുപതിചൊന്നാനാദിത്യ പുത്രനൊടീവണ്ണം ॥ ഇന്നിവിടത്തിൽ സേനാനിവേശവും നന്നായ്ചെയ്താലും സൂൎയ്യസുതഭവാൻ പിന്നെമന്ത്രവിചാരവും വാനരരൊന്നിച്ചത്ര നമുക്കുചെയ്യീടണം ॥ മുന്നമാലൊചിച്ചുള്ള വഴികളിന്നൊന്നും കൂടിദൃഢമായുറപ്പിച്ചു തന്നെവെണം സമുദ്രംകടക്കുവാനെന്നറിഞ്ഞാലും ബാലീസഹോദര ॥ ഉപായംകൂടാതിന്നു സമുദ്രത്തെക്കപിരാജ കടക്കുന്നതെങ്ങിനെ സപദിഭവാൻ സൎവ്വരൊടുംകൂടി ശുഭമാൎഗ്ഗങ്ങളാലൊചിച്ചീടുക ॥ ശത്രുബാധാവരാതെവഴിപോലെ കാത്തുകൊള്ളണം സൈന്യത്തെയുംഭവാൻ തത്രതത്രമറഞ്ഞുരിവുകളെംപാൎത്തീടുമതുമാലൊചിച്ചീടണം ॥ അരുളപ്പാടിവണ്ണംശ്രവിച്ചപ്പൊളുരുഭക്തികലൎന്നൊരുകപീശനുംഹരിജാതിപലവിധമെങ്കിലുംമൊരുമചെൎത്താജ്ജാതിയെയൊക്കയും ॥ വെറെവെറെയിരുത്തി രക്ഷിക്കുവാനൊരൊരൊനാഥന്മാരെയുമെല്പിച്ചു പാരം പ്രീതനായ്ശ്രീരാമചന്ദ്രൻെറ ചാരത്തങ്ങിനെ ചെന്നുനിന്നീടിനാൻ ॥ ഉഗ്രശാസനനായിട്ടിരിക്കുന്ന സുഗ്രീവനെ വാചൊന്നതുകെട്ടപ്പൊൾ അക്കപികളുമാദരിച്ചുവണ്ണം സൽക്കാരം ചെയ്തിരിക്കുംദശാന്തരെ ॥ സാഗരത്തെയും കണ്ടീടനാരവരാകാശത്തൊടുതുല്യമായങ്ങിനെ മെഘനാദംകണക്കതി ഗംഭീരമാകുംശബ്ദ

വും സിന്ധുവിൽകെറുകുന്നു ॥ ഔന്നത്യമുള്ള കല്ലോലജാലത്തിൽ ചന്ദ്രനുംഗ്രഹനക്ഷത്രസംഘവും എന്നുവെണ്ട ഗഗനത്തിൽ കാണുന്നതൊന്നൊഴിയാതെ സൎവ്വവുംകാണുകയാൽ ॥ ഇന്നുസാഗരമെതെന്നുമാകാശംപിന്നെയെതെന്നും വെർതിരിച്ചീടുവാൻ നന്നയുണ്ടുവിഷമമെന്നിവണ്ണം മന്ദതവിട്ടുതങ്ങളിൽചൊല്ലിയും ॥ അംകരെല്ലുഗമിക്കുവാനെത്രയുമാഗ്രഹത്തൊടും വാനരവീരന്മാർ അക്കടലിൻറവക്കത്തെല്ലാവരും സൌഖ്യമായ്ത്തന്നെ വാണുകൊണ്ടീടിനാർ ॥ വാരിധിതീരെ സെനാനിവെശവും വീരൻരാഘവൻ ചെയ്തിട്ടനന്തരം വാരിജാക്ഷിയായീടുംപ്രിയയുടെ ചാരുസൌന്ദൎയ്യമൊൎത്തു ദുഃഖെന ചാരത്തങ്ങിനെ നിൽക്കുമനുജനൊടൊരൊന്നീവണ്ണം ചൊല്ലിത്തുടങ്ങിനാൻ ॥ ജനകൻറതനുജയെ കാണാഞ്ഞിട്ടനുജ മമസന്താപമങ്ങിനെ ദിനംതൊറുംവളൎന്നുവന്നീടുന്നുമനസ്സുംപരംഭ്രാന്തമായീടുന്നു॥ കാന്താദൂരത്തെന്നുള്ളിൽനിനച്ചിട്ടും ഹന്തശത്രുബലവാനെന്നീവണ്ണം ചിന്തിച്ചിട്ടും വ്യസനമില്ലൊട്ടുമെ ബന്ധുവായികപീശനുണ്ടാകയാൽ ॥ ഗതമായൊരുയൌവ്വനം പിന്നൊക്കുംപ്രതിയാനംചെയ്കില്ലെന്നു നിൎണ്ണയം അതുമാത്രംനിനക്കുമ്പൊൾ സങ്കടമതിമാത്രംവളരുന്നുമാനസെ ॥ മല്ലാക്ഷിയാകുംസീതയെ കട്ടിട്ടാക്കള്ള രാക്ഷസൻകൊണ്ടുപൊയീടുമ്പൊൾ വല്ലഭനാഥപാഹിമാമെന്നവൾ ചൊല്ലിയമൊഴിയെന്നെയുംകൊല്ലുന്നു ॥ പിന്നദ്ദക്ഷിണദിക്കിൽ നിന്നങ്ങിനെ വന്നീടുന്നൊരു മന്ദവാതത്തൊടായ് ചൊന്നാനെത്രയു മൎമ്മത്തനെപ്പൊലെ നിന്നുദുഃഖം സഹിയാതെരാഘവൻ ॥ സീതാദെഹത്തിൽ സ്പൎശിച്ചുപൊരുന്ന വാതമാമകഗാത്രത്തിലുംഭവാൻ വീതസംശയംസ്പൎശനംചെയ്താലും ഖെദത്തെയും കുറച്ചാലുമല്പംനീ ॥ ഏവമൊരൊരൊഭ്രാന്തുപറകയും രാവുംപിന്നപ്പകലുമൊരുപ്പൊലെ ദെവിതൻ വിരഹാഗ്നിയാലെറവും ദെവൻതൻദെഹം കത്തിജ്വലിക്കയാൽ ആവിലതപംകലൎന്നുള്ളവാക്കുകളീവണ്ണം കഥിച്ചീടിനാൻപിന്നയും ॥ കീൎത്തിപ്പെട്ടദശരഥൻതന്നുടെ പുത്രഭാൎയ്യയായിട്ടുംജനകൻറപുത്രിയായിട്ടും മാമകപ്രെമത്തിൻപാത്രമായിട്ടും ശൊഭിച്ചജാനകീ ॥ പാൎത്താലെങ്ങിനെ രാക്ഷസീമദ്ധ്യത്തിലാൎത്തിപൂണ്ടുകിടപ്പാൻ കഴിവരുംശത്രുസംഹാരംചെയ്തു ഞാനെന്നായ്ക്കൊധാത്രീപുത്രിതൻ ദൎശനംപ്രാപിക്കും ॥ ചന്ദ്രബിംബമുഖിയാകും സീതതൻസുന്ദരമാകും പ്രെമാൎദ്രദൃഷ്ടിയെ എന്നുകണ്ടുഞാൻമാനസ സന്താപമൊന്നൊഴിയാതെദൂരക്കളഞ്ഞീടും ॥ ഏകയായ്ശത്രുപീഡിതയായ്പരം സുഖഹീനയായ്മേവുമെൻ വല്ലഭാശൊ

കസാഗരത്തിൽ മുഴുകുമ്പൊൾഹാകഷ്ടം മമപൌരുഷതാവൃഥാ ॥ ഇങ്ങിനെപല സങ്കടവാക്കുകൾ മഹാശീലനാകുംരാമൻ പറയുമ്പൊൾസംഗതിചെയ്തു ലക്ഷ്മണനൊരൊരൊ ഭംഗിവാക്കുകൊണ്ടാശ്വസിപ്പിച്ചുടൻ ॥ സന്ധ്യാവന്ദനവുംചെയ്തിരുവരും ബന്ധുവാകുന്നസുഗ്രീവൻതന്നൊടും അന്തമില്ലാത്ത വാനരന്മാരൊടും സിന്ധുതീരത്തിലൊത്തുവാണീടിനാർ ॥ നക്തഞ്ചാരികൾക്കീശനാകും ദശവക്ത്രനും തൻെറലങ്കയിൽ വന്നൊരുമർത്ത്യദൂതൻ പ്രവൃത്തിച്ചതൊക്കയുമൊത്തു പിന്നയുംപിന്നയുമങ്ങിനെ സത്രപനായിത്തൻെറ ശിരസ്സല്പംതാഴ്ത്തി ഭൃത്യരൊടീവണ്ണംചൊല്ലിനാൻ ॥ ഒരുവാനരൻവന്നഹൊ നമ്മുടെപുരിയിൽക്കടന്നെന്നല്ല സീതയെപരിചിൽക്കണ്ടു ഗൂഢവൃത്താന്തങ്ങൾ പരിഭാഷണംചെയ്തുടൻ പിന്നയും ॥ ഒരുശങ്കയുംകൂടാതവൻ മമഗിരികാനനചൈത്യാദിയൊക്കയും ഉരുകൊപെനഭഞ്ജിച്ചു ലങ്കയെക്കരിയാക്കിച്ചമച്ചതും കൂടാതെ ॥ ഘൊരവിക്രമമുള്ളൊരു രാക്ഷസവീരന്മാരെയും കൊന്നതുമൊർത്തിപ്പൊൾ ശൂരന്മാരെപറഞ്ഞാലും ശൊഭനാപാരാതെന്തൊന്നു ചെയ്യാൽഭവിച്ചീടും ॥ ശ്രെഷ്ഠരെ നിങ്ങൾചൊന്നാലും യുക്തമായ്പൂത്തെന്നിപ്പൊൾ നാംചെയ്യേണ്ടതെന്തെന്നും ഒട്ടുംസംശയംവെണ്ട പലരുമായ്ക്കൊട്ടും വിട്ടാലൊചിക്കാതെ കാര്യങ്ങൾക്കറിവുള്ളവരിഹചെയ്യയില്ലിഷ്ടമുള്ളൊരു മന്ത്രിപ്രവരരെ ॥ ഉത്തമന്മാരൊടൊത്തു പരമൈക മത്യത്തൊടെവിചാരിച്ചു കൃത്യങ്ങൾ പാർത്ഥിവന്മാർ വഴിപൊലെചെയ്യുന്നാ ലിത്തിരിപൊലും ദൊഷംഭവിക്കുമൊ ॥ രാമനുംമുദാ സംഖ്യവിട്ടെത്രയും കെമന്മാരാകും വാനരരൊന്നിച്ചു താമസമിപ്പൊളല്ലാഞ്ഞുകൂടാതെ മാമകപുരെ വന്നീടും നിർണ്ണയം ॥ അതുകൊണ്ടിന്നിനിയ്ക്കും പുരത്തിന്നും മതിമാന്മാരെ നിങ്ങൾക്കൊസെനക്കും ഹിതംമെലിൽ ഭവിപ്പാനൊരുവഴി കഥിച്ചീടുക നീതിജ്ഞരെ നിങ്ങൾ ॥ ഈവണ്ണംനീതിയുക്തമായുള്ളൊരു രാവണൻതൻെറ വാക്കുകൾകെട്ടപ്പൊൾ സാവധാനത്തിൽ കൈകൂപ്പിത്തങ്ങടെ ദെവനൊടുണർത്തിച്ചാരതിൽചിലർ ॥ ലൊകരാവണദെവഭവാനൊട്ടും വ്യാകുലത്വം ഭവിപ്പാനിടയുണ്ടൊ നാകപൃഷ്ഠംതൊട്ടുള്ളൊരുലൊകങ്ങളാകവെ ജയിച്ചിങ്ങിനെ വാഴുമ്പൊൾ ഭീകരനായിട്ടിന്നൊരുമാനുഷനാഗമിക്കുമൊ നമ്മുടെലങ്കയിൽ ॥ പുഷ്പകമെന്നുചൊല്ലുംവിമാനത്തെ നിഷ്പ്രയാസം ലഭിച്ചവനല്ലയൊ സർപ്പഭൂഷണനാകും ശിവങ്കൽനിന്ന പ്രകാരമീ ചന്ദ്രഹാസത്തെയും കെല്പെഴുംഭവാനിന്നുലഭിച്ചപ്പൊളല്ലനെഞ്ചുണ്ടൊപെടിപ്പാൻസംഗതി

ദാനവെന്ദ്രനംതന്നുടെപുത്രിയെ മാനിച്ചെല്ലൊ ഭവാനിഷാതന്നെത്തും
വാനരന്മാർ നിരൂപിച്ചാൽതാ ക മാനഹാനിക്കെള്ളെതായ്വന്നീടുമൊ ॥
അന്തകൻതന്നെപ്പോരിൽജ്ജയിച്ചോരു പങ്ക്തികണ്ഠനായിട്ടുന്നനിന്നു
ടെ അന്തംചെയ്വാൻ മനുജന്മാൎക്കാകുമൊ ഹന്തരൽഗത ചിന്തകള
ഞ്ഞാലും ॥ പൂൎവ്വദിഗ്ജയംചെയ്തു നടന്നപ്പൊൾ സൎവ്വക്ഷത്രിയ
വീരരെയുംഭവാൻ ദിവ്യാജ്ഞാജയിച്ചില്ലയൊരാമനൊ ഗൎവ്വമവ്വണ്ണംത
ന്നെകളഞ്ഞിടാ ॥ മെഘനാദനായിട്ടുന്നനിൻസുതനൊകനല്ലയൊ
സംഗരത്തിൽപുരാ പാകശാസനൻതന്നെജ്ജയിച്ചതി വെഗാകൊ
ണ്ടുവന്നുബന്ധിച്ചതും ॥ പത്മസംഭവൻതന്നെഭവതീയ സത്തമാ
കുംലങ്കയിൽവന്നൊട്ടും ഛന്ദനാകൂടാതെ സന്ധ്യപാകയാ ലാത്തമൊ
ഷനാ പ്രാപിച്ചാനിന്നും ॥ ഇന്നിവണ്ണംപരാക്രമിയാകുന്നൊരിന്ദ്ര
ജിത്തിനെ ത്തന്നെയയച്ചാലും എന്നാലായവൻ വാനരന്മാരൊടു
മൊന്നിച്ചങ്ങിനെ രാഘവന്മാരെയും കൊന്നുവെഗത്തിൽ താവക
സന്നിധൌ വന്നീടുന്തനാഖെദംകളഞ്ഞാലും ॥ സാമാന്യന്മാരായ

തെരിപുഭഞ്ജനം ചെയ്യാൻകഴിവരാ ॥ കാമരൂപംധരിക്കുവാനെത്ര യും സാമൎത്ഥ്യമുള്ളരാക്ഷസരിൽ ചിലർരാമപാൎശ്വത്തിൽചെന്നുമനുജന്റെ നാമരൂപസമേതന്മാരായ്പരം പ്രേമഭാവം നടിച്ചുസംഭ്രാന്തരായ്ശ്യാമളാംഗനാടെവാകഥിക്കട്ടെ ॥ ഭരതാജ്ഞകൊണ്ടിന്നടിയങ്ങൾ നിൻതിരുമുൻപാകെ വന്നെന്നറിഞ്ഞാലും ഉരുക്കുട്ടിപ്പടജ്ജനത്തെദ്രുതംവരുംകൈകെയീപുത്രനമിത്തിങ്കൽ ॥ ഇത്ഥമൊരൊന്നു ചൊല്ലിട്ടുദശരഥ പുത്രനുൾക്കാമ്പിൽ വിശ്വാസമുണ്ടാക്കിസത്വരം വഞ്ചിച്ചെല്ലാജ്ജനത്തെയുമസ്സു ജീവാക്കിട്ടമവരെന്നാൽ ॥ കുംഭകൎണ്ണതനയൻനികുംഭനാം സംഭ്രമംവിട്ടനന്തരമീവണ്ണം ജംഭാരിജിത്തിൻ താതൻറപാദത്തെക്കുമ്പിട്ടെത്രയും കൊപത്തൊടൊതിനാൻ ॥ നിങ്ങളെല്ലാരും രാജസമെതരായ്ക്കംഗളത്തൊടിവിടെ വസിച്ചാലും അങ്ങുഞാൻ ചെന്നുരാഘവന്മാരെയും ചെങ്ങാതിമാരായ്മെവുന്നവരെയുംഭാഗ്യമൊട്ടും വരാതെ വധിച്ചുകൊണ്ടിങ്ങുവന്നിടാം സന്ദെഹമില്ലമെ ॥ പിന്നെവജ്രധനുസ്സുമിത്രപൊലെതന്നെനക്തഞ്ചരെശനൊടൊതിനാൻ ഇന്ദ്രജിത്തഥ യജ്ഞഘ്നൻ സുപ്തഘ്നൻവഹ്നികെതുരഭസൻരവിരിപു ॥ എന്നതൊട്ടുള്ള വീരനിശാചരരൊന്നൊഴിയാതെശസ്ത്രധരരായി നിന്നുകൊണ്ടതികൊപെനരാക്ഷസ വൃന്ദനാഥനൊടെ വമന്നത്തിച്ചാർ ॥ അടിയങ്ങളിന്നെല്ലാവരും കൂടി വിടകൊള്ളട്ടെ വൈരിയെക്കൊല്ലുവാൻ വടിവൊട്ടടൻ രാഘവന്മാരെയുമടിച്ചങ്ങിനെ സുഗ്രീവൻതന്നെയും മടികൂടാതെലങ്കയെച്ചുട്ടുള്ള തടിയെറുന്ന വായുസുതനെയും പിടിച്ചൊന്നിച്ചുകൊന്നടൻ ചൊരയും കുടിച്ചിങ്ങു വന്നീടാമരക്ഷണാൽ ॥ ഇത്ഥമൊരൊന്നു ചൊല്ലിപ്പരിഘാദി ഹസ്തത്തിൽ ധരിച്ചങ്ങിനെനിൽക്കുന്ന ഭൃത്യന്മാരെത്താനൊക്കത്തെടുത്തുകൊണ്ടുത്തമൊത്തമനാകും വിഭീഷണൻ ഭക്തിജ്ഞാനവിനയാദി സമ്പൂൎണ്ണനെത്രയും നീതിശാസ്ത്രാൎത്ഥതത്വജ്ഞൻ തത്ത്വയുക്തമായുള്ള വചനത്തെസ്സത്വരം കഥിച്ചീടിനാനന്നെരം ॥ ജ്യെഷ്ഠഭ്രാതാവെമദ്വചനത്തെയും കെട്ടാലും ഭവാനിന്നുവഴിപൊലെ ഒട്ടുംസംശയമില്ലിതുചെയ്യുന്നാൽ കിട്ടീടുംതവസൌഖ്യവുംമെൽക്കുമെൽ ॥ സാമദാനഭെദങ്ങളാലിക്കാലം രാമനെജ്ജയിച്ചീടാൻകഴിവരാ സ്വാമിൻ യുദ്ധത്തിലും ജയം കിട്ടുവാൻ കാഴ്മാനില്ലല്ലൊമാൎഗ്ഗം നിനക്കിൽ ॥ ഭാഗ്യഹീനരിലും വിഷയാദിയിലാഗ്രഹിച്ചു വലയുന്നവരിലും വിഗ്രഹമാകുനാലാമുപായത്താൽ നിഗ്രഹം ലഭിച്ചീടുമസംശയം ॥ അന്ധാളിത്തമില്ലാത്തവനായിട്ടും ഹന്തയുദ്ധത്തിന്നു ദ്യുക്തനായിട്ടും

സ്വാന്തസാഭൃതരോഷാദി ദോഷത്തെ സ്സന്തതം ജയിച്ചുള്ളവനായി ട്ടംമരുവീടുന്ന രാമനെക്കൊല്ലുവാനൊരു പൂരുഷനുണ്ടൊ ജഗത്തിങ്കൽ കുരങ്ങന്മാരിലെകൻ സമുദ്രത്തെ തരണംചെയ്തു ഭീതിയെന്നെ്യ പുരാ ॥ സുരന്മാരാലും ദുഷ്കരകമ്മങ്ങളരിമന്ദിരെനിർഭയം ചെയ്തില്ലെ്യ പരസൈന്യത്തിൻ വീയ്യമറിയാതെ പരിഹാസവചനം പറകൊല്ല ॥ ഊററമെറും ഭവാനൊടു രാഘവൻകുററം പണ്ടൊന്നുംചെയ്തിട്ടുമില്ലല്ലൊ കാറക്കാർവെണിസീതയെ നിന്നുടെമിററത്തുകൊണ്ടുവാനെന്തഹൊസംഗതി ॥ ഖരാദിവധംചെയ്തതും തന്നുടെ ശരീരത്തിന്റെ രക്ഷയ്ക്കെന്നൊർത്താലും ഒരു ദൊഷവുമിങ്ങൊട്ടു ചെയ്യാത്ത പുരുഷന്റെ സതിയാകുംഭാൎയ്യയെ ॥ പരംവഞ്ചിച്ചു പഹരിച്ചിന്നു നിൻ പുരം പ്രാപിപ്പിച്ചുള്ളൊരവസ്ഥയെ നിരൂപിക്കുകിൽ ദുഷ്കീൎത്തി ക്കുംഭവാൻ ദുരിതത്തിന്നും പാത്രമായ്വന്നീടും ॥ ആയുസ്സുംതപകൊശവും രാജ്യവും പ്രായെണനശിച്ചീടുമിതുമൂലം ന്യായമൊകുലനാശത്തെച്ചെയ്യുവാനായിട്ടിന്നു ഭവാൻതുടരുന്നതും ॥ ധമ്മതല്പരനായിട്ടിരിക്കുന്ന നിമ്മലനാകും രാമന്റെപത്നിയെ ഇമ്മഹീതലന്തന്നിലിരുത്തിയാൽ നമ്മുടെകുല നാശംഭവിച്ചീടും ॥ അതിനാൽകൊടുത്തീടുകസീതയെ വിധിപൊലെ രഘുപതിക്കായിട്ടു മതിയിലാശവച്ചുനീ ഗൎവ്വുകൊണ്ടുതകാതിരുന്നെന്നാകിൽശ്രീരാമൻ ശിതബാണങ്ങൾകൊണ്ടുനിന്മന്ദിരം ശതധാതകത്തീടുമെന്നൊൎത്താലും ॥ സുസമൃദ്ധികുലത്തിന്നുണ്ടാകുവാൻ പ്രസാദിപ്പിച്ചീടുന്നെൻഭവാനെഞാൻ അസൽസംഗവുംകൊപവും ദൂരത്തായ്വിസൎജ്ജിച്ചാലും ലങ്കാധിനായക ॥ കൊപംധമ്മസുഖയശൊനാശനം പാപവദ്ധനമെന്നുമറിഞ്ഞിട്ടൊൾ ഭൂപതെ കീൎത്തിസൌഖ്യാദി വദ്ധിപ്പാൻ ശൊഭനധമ്മമാലംബിച്ചീടുക ॥ യുക്തിചെൎത്തിട്ടിവണ്ണം വിഭീഷണൻ യുക്തംപൊലെവണക്കത്തിൽചൊന്നൊരു സത്യവാക്കുകൾ കെട്ടഥരാവണൻ ഭൃത്യന്മാരെയുമൊക്കപ്പിരിച്ചുടൻ രാത്രിയാകയാൽതന്നുടെ സുന്ദര പത്തനത്തിൽ പ്രവെശിച്ചു മെവിനാൻ ॥ കാലത്തെകൃത്യംചെയ്തുവിഭീഷണനാലൊചിക്കുവാൻ പിന്നെയുംജ്യെഷ്ഠന്റെ ശൈലശൃംഗസമാനമുയൎന്നുള്ളൊ രാലയത്തിലെയ്ക്കായി പുറപ്പെട്ടാൻ ॥ ഗന്ധവ്വാവാസം പൊലെയുമഗ്നിതൻ ബന്ധുതന്റെഭവനത്തെപ്പൊലെയും കാന്തഭൊഗവതീപുരീപൊലെയും ചന്തമുള്ളൊരു രാവണമന്ദിരെ ॥ ചെന്നനെരം വരമാകുമാസനം തന്നിൽനക്തഞ്ചരന്മാരാലാദരാൽ വന്ദിതനായ്മരുവുന്നൊരഗ്രജൻ തന്നെക്കണ്ടുവണങ്ങിവിഭീഷണൻ ॥ മന്ത്രിമാ

രൊട്ടമൊന്നു വിജനത്തിൽ മന്ത്രാലൊചന ചെയ്തുവസിക്കുന്നെ പങ്കതി
കണ്ഠൊന്നരികത്തു ചെന്നതി ബന്ധുതകലൎന്നിങ്ങിനെ പിന്നെയും ॥ ഹി
തമായിട്ടും ഹെതുമത്തായിട്ടു മതിസാന്ത്വമായിട്ടും പലവിധംസ്തുതി
പൂൎവ്വമായിട്ടുംദശാനന പംക്തിപ്പി പ്പറഞ്ഞുതുടങ്ങിനാൻ ॥ ഏതൊ
രുദിനംതന്നെവന്നഗ്രജ സീതയുമിപ്പുരത്തിന്നകത്തായി ഖെദസൂചക
ദുൎന്നിമിത്തങ്ങളും ജാതമായ്വന്നിതന്നുതൊട്ടിങ്ങിനെ ॥ നെയ്യുകൊരി
യൊഴിച്ചാലുമൊട്ടുമെ തിയ്യുകത്താതെ തന്നെപുകയുന്നു അയ്യൊഗ
വ്യങ്ങളിൽവന്നുറമ്പുകൾ പയ്യപ്പയ്യെ വിലസിനടക്കുന്നു ॥ ആന
കൾക്കുമദമില്ലാതാകുന്നു ദീനദീനം നദിക്കുന്നിതശ്വങ്ങൾ നാനാദി
ക്കിലുംകൂട്ടമായ്പ്പായസ മൂനാസൂചിപ്പിച്ചൊറങ്കരയുന്നു ॥ രണ്ടുസന്ധ്യ
യ്ക്കുംവന്നുഗൊമായുക്കളിണ്ടലെന്നിയെ ശബ്ദത്തെച്ചെയ്യുന്നു കണ്ടിട്ടു
ന്നുവിമാനങ്ങളിൽതവ കൊണ്ടാടിഗൃദ്ധ്രംവന്നിരിക്കുന്നതും ॥ ഏവ
മൊരൊരൊദുൎന്നിമിത്തങ്ങളും താവകപുരെകാണുകകാരണാൽ ആ
വിലന്തവ ചെരാതിരിക്കുവാൻ ദെവിയെക്ഷിപ്രം രാമന്നുനൽകുക ॥
ഇന്നുസീതയെ നൽകാതിരുന്നെന്നാൽ വന്നീടുംനമുക്കൊക്കെയുംദു
ഷ്ടം ഏന്നുവെണ്ടകുലവുംനശിച്ചിടും നന്നായാലൊചിച്ചാലുംഭവാ
നിപ്പൊൾ ॥ മന്നവഭവാൻ മന്മൊഴികെൾക്കകിൽ സന്ദെഹംവിട്ടു
കിട്ടുംശുഭാതവ അന്യഥാചെയ്യാൽ നാശംവന്നിടും പിന്നെനിന്മ
നംപൊലെചെയ്തിടുക ॥ അക്കാലത്തുരച്ചുണ്ടഗുണദൊഷ മൊക്കെ
യുംപരിപൂൎണ്ണമായുള്ളൊരു വാക്കുകെട്ടൊരുനെരം ദശമുഖനിക്കണെ
ക്കുപറഞ്ഞുതുടങ്ങിനാൻ ॥ ഒട്ടുംഭീതിയില്ലെന്നുടെമാനസെ ശ്രെഷ്ഠ
യാകുമിവളെക്കൊടുക്കുമൊ നാട്ടിലാരുമില്ലെന്നെജ്ജയിക്കുവാൻ ധാ
ൎഷ്ട്യമൊന്നുംപറയെണ്ടനിസ്സിപ്പൊൾ ॥ തനിക്കിഷ്ടംവരുവാൻപറഞ്ഞു
ള്ളൊരനുജൻതന്നെധിക്കരിച്ചീവണ്ണം മനതാരിൽ പലവിധചിന്ത
യൊടനങ്ങാതെ ദശാനനൻമെവിനാൻ ॥ കുറച്ചാലൊചിച്ചന്നെ
രംരാവണൻ പിരിച്ചീടിനാൻ സൎവ്വജനത്തെയും പുരത്തിൽചെന്നു
സീതയെചിന്തിച്ചു പരിക്ഷീണമനസ്സൊടവൻപിന്നെ ॥ അക്കാല
ത്തുതാൻചെയ്യെണ്ടകൃത്യങ്ങ ളൊക്കയുംമാപ്പൊരൊന്നുനിനച്ചുടൻ ശീ
ഘ്രംശ്രെഷ്ഠരഥത്തിൽകരയെറി നിൎഗ്ഗമിച്ചാൻ സഭയ്ക്കായിപ്പിന്നെയും
ശസ്ത്രപാണികളായത്തദാരാവണ ഭൃത്യന്മാരുമനെകം പുരൊഭാഗെ
ആൎത്തുഘൊഷിച്ചുകമ്പടിയായ്പ്പല വാദ്യഘൊഷസമെതം നടകൊ
ണ്ടാർ ॥ ഛത്രചാമരശംഖാദിയെച്ചിലർ ഹസ്തന്നിലെടുത്തുകൊ
ണ്ടങ്ങിനെ പാൎത്ഥിവെന്ദ്രന്റെ പിന്നാലെയുംബഹു ഭക്തികൈക്കൊണ്ടു

യാനം ചെയ്തീടിനാർ ॥ വെൺകൊറ്റക്കുടവന്നൊരു രാക്ഷസൻ പൊൻകി
രീടത്തിന്മെലിൽ പിടിച്ചുയും ലങ്കേശന്നിരുഭാഗെനിന്നന്യന്മാർ ശ
ങ്കവിട്ടഥചാമരം വീശിയും ॥ ഏവം രാക്ഷസ സംഘത്താലെത്രയും
രാവണൻ പരിപൂജിതനായ്ത്തദാ ദെവശില്പികൃതസഭയിൽ ബഹു
സാവധാനത്തിൽ ചെന്നുകരെറിനാൻ ॥ പിന്നെക്കാൎയ്യങ്ങളാലൊ
ചിപ്പാനവൻ തന്നുടെമന്ത്രിമാരെവരുത്തുവാൻ സന്ദെഹംവിനാദൂ
തരെവിട്ടുതൻ സന്നിധൌവരുത്തീടിനാൻവെഗത്തിൽ ॥ പ്രഹസ്താ
ദികളെല്ലാവരുംവന്നു സഹസ്താകൂപ്പിനില്പതു കണ്ടപ്പൊൾ മഹാരാ
ജാവുംതന്നുടെപാൎശ്വത്തിൽ ബഹുമാനിച്ചവരെയിരുത്തിനാൻ ॥ ത
ത്രവെഗം വിഭീഷണനാതന്റെ ചിത്രമാകുംരഥത്തിൽകരയെറി എ
ത്തിജ്യെഷ്ഠന്റെ പാദാഭിവന്ദനംഭക്തിയൊടുടൻചെയ്യൊരനന്തരം ॥
അഗ്രജനാകും രാവണനാൽബഹുസൽകൃതനായിത്തന്നെയവിടത്തി
ൽ നിഷ്കളങ്കനായിട്ടുമവൻബഹു ജാഗ്രതയൊടിരുന്നാൻ വരാസനെ ॥
മാനിച്ചെല്ലാവരെയുംയഥാക്രമമൂനംകൂടാതിരുത്തിദ്ദശാനനൻവാനവ
ർമദ്ധ്യെദെവെശനെപ്പൊലെ താനംശൊഭിച്ചാനസ്സഭാമദ്ധ്യത്തിൽ ॥
ദശകന്ധരനെല്ലാജ്ജനത്തെയും പ്രശംസിച്ചുവസിപ്പിച്ചനന്തരം കശ
ലാ തനിക്കുണ്ടായ്വരുവാനായ് ഭൃശം ധീരതയൊടെവംചൊല്ലിനാൻ ॥
അല്ലയൊ പ്രഹസ്താദികളെനിങ്ങളെല്ലാരും മമബന്ധുക്കളൊകയാൽ
നല്ലപൊലെ വിചാരിച്ചുവെഗത്തിൽ ചൊല്ലീടെണം ഹിതമാകുംമാ
ൎഗ്ഗത്തെ ॥ ഓരൊരൊജനം തന്നുടെപക്ഷത്തെ വെറെവെറതിരിച്ചു
ചൊല്ലീടണം ആറുമാസമായ്നിദ്രചെയ്തീടുന്ന വീരനാകുമനുജനും
രാമന്റെ ദാരപ്രാപ്തിയറിഞ്ഞിട്ടില്ലായതും ചാരത്തായ്നിന്നു കെൾ
ക്കെച്ചൊല്ലീടാം ॥ ജനകന്റെസുതയാകുംസീതയെ മനുജശിശുവാ
യൊരുരാമനെ ഘനമൊദംചതിച്ചുഞാൻദണ്ഡക വനാന്തത്തിൽനി
ന്നാനയിച്ചീടിനെൻ ॥ ഇത്രകാലമായിട്ടുമവളെന്നൊടൊത്തിരിക്ക
വാനിച്ശിക്കുന്നില്ലൊട്ടും തത്തുല്യയായി വെറെയൊരുത്തിയു മിത്രി
ലൊകത്തിലില്ലെന്നും നിൎണ്ണയം ॥ ശാരദെന്ദുസമാനമുഖാംബുജാ സാ
രസെക്ഷണാ സൎവ്വാംഗസുന്ദരീ പാരാതിന്നിവളെക്കണ്ടുമാരന്റെ മാ
രികൾക്കൊരു ലാക്കായിത്തീൎന്നുഞാൻ ॥ ഉപെക്ഷിക്കുവാനാളല്ല സീ
തയെ ശുശ്രൂഷാചെയ്യുൻവത്സരമായുസ്സും ശുഭഗാത്രിതൻ ചിന്തയാ
ശ്രാന്തനായ് സഭയനായ്വസിക്കുന്നൊൻസൎവ്വദാ ॥ സാഗരത്തെത്ത
രിച്ചിന്നു ശത്രുക്കളൊഗമിപ്പതു മെക്കുകിൽദുൎഘടം ഭാഗധെയവുംവൈ
വെശ്മ്യയുംതന്റെ യൊഗവുംപാൎക്കിലാൎക്കറിയാമിഹ ॥ വാനൊർനാ

ഥനൊക്ഷിപ്രംജയിച്ചൊരു മാറ്റിയാകുമിനിക്കവിചാരിക്കിൽ മാനുഷ
ന്മാരെക്കൊണ്ടുളവാകുമൊ ദീനതനിങ്ങൾ ചിന്തിച്ചുചൊല്ലുക ॥ സീ
തയെക്കൊടുക്കാതെതന്നെരഘു നാഥനെനിങ്ങൾ ചെന്നുകൊന്നീട
ണം ബാധകൂടാതതിന്നുള്ളമാൎഗ്ഗങ്ങൾ സാധുവാംവണ്ണമാലൊചിച്ചീ
ടുക ॥ പഞ്ചബാണശരാൎത്തനായീവണ്ണം മഞ്ജുമഞ്ജും മുഖമുള്ളരാവ
ണൻ വാഞ്ഛയാനുരൂപംചൊന്നതുകെട്ടപ്പൊളഞ്ചാതെകുംഭകൎണ്ണനുര
ചെയ്താൻ ॥ കഷ്ടംകഷ്ടമീമന്ത്രവുംസീതയെ ക്കട്ടീടാൻഗമിച്ചീടുമ്പൊ
ൾചൊന്നുണ്ടെ ഒട്ടുംസംശയമില്ലിവൾകാരണം കെട്ടുപൊകുംനിൻ
പട്ടണമൊക്കയും ॥ അങ്ങെന്നൊട്ടും സദൃശമല്ലിത്തൊഴിൽ ഭാഗിചൊ
ല്ലുന്നവനല്ലഞാനിഹ എങ്ങുംന്യായം തെററാതെനടക്കുകിൽ മംഗ
ളംവരും സന്ദെഹമില്ലമെ ॥ ന്യായമീവണ്ണമെങ്കിലുംനിന്നുടെ മായാ
മൊഹമനുസരിച്ചിന്നുഞാൻ സായുധനായ്ഗമിച്ചു രിപുകുല കായ
നാശംവരുത്തിത്തന്നീടുവൻ ॥ രാമലക്ഷ്മണന്മാരെഹനിച്ചുഞാൻ സാ
മൊദംഹരി സൈന്യത്തെത്തിന്നുംവൻ കാമംപൊലിന്നുമദ്യംകുടിച്ചി
ഹ സ്വാമിൻവാണാലും വിജ്വരനായ്ത്തന്നെ രാമനാശത്തെകെൾ
ക്കുമ്പൊൾ സീതയും താമസംവിനാസ്വാധീനയായ്വരും ॥ മഹാരാ
ജാവതിക്രുദ്ധനെന്നതും മഹാപാൎശ്വനറിഞ്ഞിട്ടനന്തരം മുഹൂൎത്തംനെ
രംചിന്തിച്ചുനാഥനെ സ്വഹസ്തൌകൂപ്പി വന്ദിച്ചുണൎത്തിച്ചാൻ ॥ വി
ശ്വനാഥഭവാനെ ജയിക്കുവാൻ വിശ്വത്തിൽ പാൎത്താലെവനുണ്ടാ
യ്വരും കാൎയ്യഭാവംപൊടിഞ്ഞിഹ സീതയെവശ്യയാക്കിസ്സുഖെന ര
മിച്ചാലും ॥ സ്വാധീനയായി വന്നില്ലവളെങ്കിലാധിവിട്ടു ബലാൽ
കരിച്ചിങ്ങിനെ പാദംരണ്ടുംപിടിച്ചുമൎത്താക്കാമബാധ തീരുമാറെററം
രമിച്ചാലും ॥ മാരസങ്കടംതീൎന്നന്നാൽ ശത്രുക്കൾനെരെ വന്നാലവ
രുടെ വിക്രമംസാരമില്ലാതെയാക്കിയയക്കുവാൻ ധീരനാകുംഭവാനു
ണ്ടൊദൃഢം ॥ സ്വസ്ഥനായ്ഭവാനത്ര വസിച്ചാലും ശത്രുസംഹാ
രങ്ങൾചെയ്തീടുവൻ ഇത്തരംമഹാപാൎശ്വൻ പറഞ്ഞപ്പൊളുത്ത
രം ദശകന്ധരൻ ചൊല്ലിനാൻ ॥ അല്ലയൊമഹാപാൎശ്വ നിൻവാക്കു
കളെല്ലാമെത്രയുന്നല്ലതെന്നാകിലും കള്ളാവിട്ടെന്റെ പൂൎവ്വവൃത്താന്ത
ത്തെച്ചൊല്ലാം ഗൂഢമെന്നാകിലുംകെട്ടാലും ॥ പുഞ്ജികസ്ഥലിയെന്നു
പെരായുള്ളമഞ്ജുവാണിയായീടുംസുരസ്ത്രീയെരഞ്ജിപ്പെന്യെവഴിക്കുബ
ലാൽക്കരിച്ചുഞ്ജസാ ഞാൻചെന്നാംഗീകരിക്കയാൽ ॥ ബ്രഹ്മദെവനു
തൊക്കയെറിഞ്ഞെന്നിൽ ചെമ്മെകൊപിച്ചു ശാപത്തെനൽകിനാൻ
സമ്മതംകൂടാതിന്നിമെൽനിയ്യൊരുപെണ്മണിയെച്ചെന്നംഗീകരിച്ചെ

ന്നാൽ നിൎമ്മൎയ്യാദിയാകും നി.ൻതലന്മാരായമ്മഹീതലെപൊട്ടി വീണി ടട്ടെ ॥ ഇപ്രകാരമായുള്ളൊരു ശാപമെന്നുൾപ്പൂവ്വിൽ സദാ ചിന്തിക്കകാരണാൽ അപ്പതിവ്രതയാകുന്ന സീതയെ ത്തപ്പെ ചെയ്യവാനി ച്ശിക്കുന്നില്ലുഞാൻ ॥ അതുകൊണ്ടാദ്ദശരഥൻ തന്നുടെ സുതനാകുന്ന രാമനെ ഞാൻതന്നെ ശിതബാണങ്ങൾവഷിച്ചുവെഗെന വധിച്ചിട്ടി വളെ വശത്താക്കവൻ ॥ ഭൂതനാഥസഖാവിൻ സഹജൻെറ നീതി ശാസ്ത്രവിരുദ്ധവചനത്തെ സൊദരനാംവിഭീഷണൻ കൊട്ടവം സാ ദരംജ്യെഷ്ഠൻ താന്നൊടുണൎത്തിച്ചാൻ ॥ ഹിതംകിട്ടുവാനുള്ളതല്ലിന്നു നീ കഥിച്ചിടുന്നതൊന്നും ദശാനന കഥം സീതയാകുന്നൊരു സപ്പ ത്തെ രതിക്കായ് ഭവാനാഗ്രഹിച്ചീടുന്നു ഇതുഹെതുവായ് നമ്മുടെ വംശവും ഹതമായ്വരുമില്ലൊരുസംശയം ॥ പൎവ്വതൊപമന്മാരാകും വാനരർ സൎവ്വദിക്കും വളയുന്നതിൻമുൻപിൽ ഗൎവ്വെന്യെരാമനാക്കൊണ്ടു സീതയെസ്സൎവ്വഥാ കൊടുത്താലും മടിക്കാതെ ॥ രാക്ഷസശിരസ്സൊക്ക യും രാമൻെറ തീക്ഷ്ണശസ്ത്രങ്ങൾ ഖണ്ഡിച്ചീടും മുൻപിൽ രക്ഷൊനായ കരാമന്നു നൽകുക ലക്ഷണവതിയാകുന്ന സീതയെ ॥ കുംഭകൎണ്ണനു മിന്ദ്രജിത്തുംപിന്നെ വയ്മ്പനാകുംഭവാനും പ്രഹസ്തനുംകുംഭനുംമഹാ പാൎശ്വനും വയ്മ്പരിൽമുൻപനാകുംമഹാകായനന്തഥാ ॥ ജൃംഭനാ കുംമഹൊദരനും പിന്നെക്കുംഭകൎണ്ണസുതന്മാരും വജ്രനും ഇന്നിച്ചൊന്നവരാരുംദശരഥ നന്ദനൻ തൻെറമുന്നിൽനിന്നീടുവാൻ സന്ദെഹമില്ലശക്തരായ്വന്നിടാ പിന്നെമററുള്ളവർമതിയാകുമൊ ॥ ദെവദെവ നാകുന്നൊരുരാഘവൻ രാവണഭവാൻ തന്നെക്കണ്ടെന്നാകിൽ ജീവ ഹാനിവരുത്തുമെന്നൊൎത്തുനീ ദെവിയെരാമനാക്കൊണ്ടുനൽകുക ॥ ഉത്തമനാകുംസൊദരനസ്സഭാ മദ്ധ്യെനിന്നുകൊണ്ടേവം പലവിധാ യുക്തി യുക്തമായ് ചൊന്നതു കെട്ടപ്പൊ ളുത്തരമാപ്രഹസ്തനുര ചെയ്താൻ ॥ യക്ഷകിന്നര ഗന്ധൎവ്വദെവതപക്ഷിപന്നഗ ജാതികളൊക്കയുംരാക്ഷസരെഭയപ്പെട്ടിരിക്കുമ്പൊൾ ശിക്ഷിപ്പാനിന്നു മൎത്ത്യനാളാകുമൊ ॥ രാജാവിന്നൊട്ടും ശ്രെയസ്സല്ലാതുള്ള വ്യാജയുക്തപ്രഹസ്ത വചനത്തെപ്പൂജിക്കാതെവിഭീഷണൻ പിന്നെയുംഭ്രാജമാനവചനമുരചെയ്താൻ ॥ പ്രഹസ്ത നീയും രാക്ഷസരാജനും മഹാപാൎശ്വാദി നക്തഞ്ചരന്മാരും മഹാനാകുംരഘുപതിയെക്കുറിച്ചിഹ ചൊല്ലിയതെല്ലാം വൃഥാതന്നെ ॥ രാമനെരണന്തന്നിൽ ജയിക്കുവാൻ നാമിന്നൊരുത്താൽ കഴിവരാനിൎണ്ണയം സ്വാമിക്കുെററമനൎത്ഥകരമാകും വാമവാക്കുര ചെയ്യുതുംനന്നല്ല ॥ തൊണികൂടാതെ വാരിധിക്കപ്പുറം പൊണമെന്നുനി

നച്ചാൽ കഴിവരാ നാണിയ്യേണ്ടതുപൊലെയാകും രാമ പ്രാണഹാനി
വരുത്തുവാനിച്ഛിച്ചാൽ ॥ ധൎമ്മനിഷ്ഠയും മന്ത്രശസ്ത്രാദിതൻ സമ്യക്കാ
യുള്ളറിവും പടുത്വവും സന്മാൎഗ്ഗംതെറാതുള്ള ഗമനവും ചെമ്മെയു
ള്ളവർ യുദ്ധത്തിൽ തൊല്ക്കുമൊ ॥ ഇങ്ങിനെയുള്ള സൎവ്വഗുണങ്ങളും
മംഗലനാകുംരാമനുണ്ടാകയാൽ ഭംഗമപ്പുറത്തുണ്ടാകുവാനൊട്ടും സം
ശതിവരാദുൎമ്മന്ത്രചിന്തയാ ॥ ആൎത്തിപൂണ്ടുമരുവുന്നനാഥന്റെകീൎത്തി
യെക്കെടുത്തിടുവാനായിഹ മിത്രരൂപെണവാഴുന്നനിങ്ങളും ശത്രുവാ
യ്ത്തന്നെവന്നീടും നിൎണ്ണയം ॥ ശത്രുപക്ഷത്തിൻ വൃദ്ധിക്ഷയാദിയും
നിത്യവുംനിജവൃദ്ധിക്ഷയാദിയുംബുദ്ധ്യാചിന്തിച്ചുചൊല്ലുന്നവനെല്ലൊ
ഭൎത്താവിൻഹിതം ചൊല്ലുന്നമന്ത്രിയും ॥ ആയതുകൊണ്ടിന്നെല്ലാജ്ജന
ത്തിന്നും കായനാശം വരാതെയിരിപ്പാനും ശ്രെയസ്സെറെറംഭവിപ്പാനും
സീതയെ ന്യായമായ് ദ്രുതം രാമന്നുനൽകുക ॥ ഇന്ദ്രദെശികതുല്യമതി
യാകും തന്നുടെ പിതൃവ്യൻചൊന്നവാക്കുകൾ ഒന്നൊഴിയാതെകെട്ടു
ഥകൊപത്തൊടിന്ദ്രജിത്തെവം ചൊല്ലിത്തുടങ്ങിനാൻ ॥ താതസൊ
ദരനിൎമ്മലലന്തന്നിൽ ജാതനായൊരു പൂരുഷനല്ലയൊ ഭൂതപൂൎവ്വ
മല്ലെല്ലൊമനുജരെ ഭീതിപൌലസ്ത്യ വംശജൎക്കൊക്കമെ ॥ ബലവീൎയ്യ
പരാക്രമശൌൎയ്യാദി ജ്വലിച്ചുംകൊണ്ടിരിക്കുന്നനമ്മുടെ കുലന്തന്നി
ലിന്നെകൻവിഭീഷണനലംഭീരുവായ്പന്നുജനിച്ചല്ലൊ ॥ ഹന്തഭീരുത
യെറംഭവാനിപ്പൊളെന്തിന്നാണെവം ഭീതിപ്പെടുത്തുന്നു ചിന്തിച്ചാ
ലെകരാക്ഷസനാൽത്തന്നെ ഹന്തവ്യന്മാരായ്പന്നിടും ശത്രുകൾ ॥ ഗീ
ൎവ്വാണെശനെ യുദ്ധത്തിൽവെന്നുഞാൻ ഗൎവ്വംതീൎത്തുപറഞ്ഞയച്ചില്ലു
യൊ പൎവ്വതംപൊലുള്ളൈരാവതത്തിന്റെ സൎവ്വദന്തത്തെയും പറി
ച്ചില്ലയൊ ॥ വിക്രമമെവമുള്ളൊരിനിയ്ക്കിപ്പൊൾ മൎക്കടത്തെയുംമൎത്ത്യ
നെയുംകണ്ടാൽ ഉൾക്കാമ്പിൽഭയമുണ്ടാകുമൊഭവാ നിക്കണെക്കുവിക
ത്ഥനാചെയ്യേണ്ട ॥ പാകവൈരിജിത്തെവംപറയുന്ന മൊഘവാക്കു
കൾ കെട്ടുവിഭീഷണൻ വെഗമുത്തരം ചൊല്ലിനാൻജ്യെഷ്ഠന്റെഭാഗ
ധെയംനശിക്കാതിരിക്കുവാൻ ॥ ബാലനാകുംനിനക്കിന്നുണ്ടൊമന്ത്രമാ
ലൊചിക്കുവാനുള്ളൊരുപാടവം കാലദെശാദ്യവസ്ഥയറിവാനും ശീ
ലംകെട്ടൊരു നീമതിയാകുമൊ ॥ അതിബാലനായ് സാഹസശീല
നായ്മതിഹീനനായ് ദുൎമ്മാൎഗ്ഗവൎത്തിയായ് കദനപ്രിയനായ്മെവും നി
ന്നെയീ സ്സദസ്സിൽവരുത്തിച്ചവനുംശഠൻ ॥ ഇന്നുനിന്നെയുമായവൻ
തന്നെയും കൊന്നാലന്യന്മാൎക്കൊക്കെ ശുഭംവരും അന്യഥാചെയ്യാ
ലിക്കുലമിവകദുൎന്നയംകൊണ്ടു തന്നെക്ഷയിച്ചീടും ॥ ബ്രഹ്മദണ്ഡ

സമ്മമാകുംരാമന്റെ വന്മഹാസ്ത്രസമൂഹാതടുക്കുവാൻ ഇമ്മഹീതലെ ാത
ന്നിലിന്നാരുമില്ലൊമ്മചെയ്യുകൊണ്ടാമൃംവഴിപൊലെ ॥ അതുകൊണ്ടി
ന്നുരാക്ഷസെശഭവാ നതുലംകാഷ്ഠദ്രവ്യത്തൊടുംകൂടിസതിയാകുംജന
കജയെരഘുപതിപാദാബ്ജെവച്ചാൽശുഭംവരും ॥ ജ്യെഷ്ഠന്നെറവും ഹി
താവഹ്വാനെവം ശിഷ്ടനാകുംവിഭീഷണൻചൊന്നൊരു ശ്രെഷ്ഠവാ
ക്കുകെട്ടെത്രയും കൊപത്തൊടിഷ്ടംവിട്ടുപറഞ്ഞാൻ ദശമുഖൻ ॥
സപ്പമൊന്നിച്ചും ശത്രുക്കളൊന്നിച്ചു മിപ്രദെശെവസിയ്ക്കാമൊരുവി
ധാ ഇപ്രകാരം കഥിക്കുന്ന നിന്നൊടൊത്തല്പനെരം വസിക്കുകയി
ല്ലിനീ ॥ ആധിനാശാദി ജ്യെഷ്ഠനുണ്ടായ്‌വന്നാൽ പ്രീതിതന്നെസഹ
ജന്മാക്കെന്നതും ജ്ഞാതിതന്റെ സ്വഭാവമെന്നുള്ളതുംബൊധമുണ്ടെ
ന്നുതൊന്നിനക്കിഹ ॥ ജാതിയിലെകൻ ശ്രെഷ്ഠനായങ്ങിനെ ജാ
തനായ്‌വന്നു കണ്ടുവെന്നാകിലൊ ഭെദിപ്പിച്ചു ചതിക്കുവാനിവണ്ണമൊ
തിടുന്നതും തത്സ്വഭാവന്തന്നെ ॥ വൃലക്കാരിൽനിന്നുള്ളഭയംപൊലെ
വലുതായ്പിന്നെ മറ്റൊരുഭീതിയും ഉലകിൽപാത്ഥലക്കുമില്ലെന്നതും
പലക്കുംബഹുസമ്മതമല്ലയൊ ॥ ബ്രാഹ്മണരിൽഭയയുംതഥാസദാ
പെണ്മണിമാരിൽ ചാപല്യവുംപിന്നെ തമ്മിൽജ്ഞാതിയാൽ ഭീതിയും
കാണ്മതു മിമ്മഹിയിൽ സ്വഭാവമെന്നൊക്കണം ॥ അതുകൊണ്ടുഞാ
ൻ സവ്വരെയുംജയിച്ചധികംശൊഭിച്ചത്രവസിപ്പതും സതതംകണ്ടരി
കത്തുനില്ക്കുമ്പൊൾ ഹൃദിസൌഖ്യം നിനക്കുഭവിക്കുമൊ ॥ കഷ്ടമീ
വണ്ണമുള്ളൊരുവാക്കുകൾ ജ്യെഷ്ഠനൊടന്യൻ ചൊല്ലുമൊനിയ്മെന്യെ
നിഷ്ഠുരനിന്നൊടുള്ളമമതയെ വിട്ടുഞാനിന്നുതൊട്ടെന്നറിഞ്ഞാലും ॥
ഇന്നിവണ്ണമനിഷ്ടംപറയുന്ന നിന്നെക്കൊല്ലുകതന്നെഞാൻചെയ്യെ
ണം എന്നിരിക്കിലുംസൊദരവാത്സല്യ മൊന്നുതൊന്നുകകൊണ്ടുമടി
ക്കുന്നെൻ ॥ ക്ഷണനെരംനിയ്യത്രവസിക്കൊല്ല പ്രണയംനിന്നിലുള്ള
തുംതീന്നുമെ ഗുണഹീനനായീടുന്നനിന്നൊട്ടിണങ്ങീടുക യുക്തമ
ല്ലൊട്ടുമെ ॥ ഏവംധിക്കരിച്ചപ്പൊൾ വിഭീഷണൻ ഭാവമാറിഗ്ഗദാ
പാണിയാസ്ത്തദാ ആവാസസ്ഥാനത്തെയും വെടിഞ്ഞുടൻ രാവണ
ൻതന്നൊടൊതിനാൻ പിന്നെയും ॥ ലങ്കെശഭവാൻ ചൊല്ലുന്നതൊ
ക്കയും ശങ്കവിട്ടുഞാൻകെട്ടുകൊണ്ടീടുവൻസങ്കടമില്ലപൂജ്യനാകുംഭവാ
നെങ്കലിന്നെന്തുചെയ്യുവെന്നാകിലും ॥ എല്ലാനെരവു മിഷ്ടംപറയു
വാനുള്ളവരിഹധാരാളമുണ്ടല്ലൊ തെല്ലനിഷ്ടവും പത്ഥ്യവുംചൊല്ലു
ന്നൊർ ദുല്ലഭംഭുവികെൾപ്പവരുംതഥാ ॥ കാലദെശഗുണങ്ങളറിഞ്ഞു
നിൻ മാലകററുവാനായ്ഞാൻപറഞ്ഞതും ആലൊചിക്കാതിരിപ്പ

ത്തുനിന്നുടെ കാലപാശവശതയെന്നോൎത്താലും ॥ രാമബാണംതാ
ച്ചുമരിച്ചുനീ ഭൂമിതന്നിൽശയിപ്പതുകാണാതെ ക്ഷെമമാവാഴ്വതുകാണ്മാ
ൻകഥിച്ചതും വാമമെങ്കിലാരെന്തൊരവപൊരുത്താലും ॥ ഗാത്രവുംനിൻ
കുലവുംവഴിപൊലെ കാത്തുകൊണ്ടാലുമെങ്ങിനെയെങ്കിലും സ്വാസ്ഥി
യുംഭവിക്കട്ടെഞാൻപൊകുന്നെൻ മദപിയെഗെന്താൽ സൌഖ്യമാ
സ്വാഗ്ഗ്നീ ॥ ഇത്ഥംജ്യെഷ്ഠനൊടൊതീട്ടവൻനാലു ഭൃത്യരൊത്തുടനാ
കാശമാൎഗ്ഗെണ പാൎത്ഥിവെന്ദ്രസുതന്മാർവസിക്കുന്ന പാത്തലൊപ
രിചെന്നുനിന്നീടിനാൻ ॥ കാളമെഘനിറമൊത്തരാക്ഷസർമൊളിൽ
വന്നുനിരന്നതുകണ്ടപ്പൊൾ ഗൊലാംഗുലാദിമാക്കീശനായിട്ടും ബാ
ലീസൊദരനീവണ്ണം ചിന്തിച്ചാൻ ॥ കുറച്ചാലൊചിച്ചായവൻ വാ
നര വരന്മാരെ വിളിച്ചുചൊല്ലീടിനാൻ കരത്തിലായുധത്തെയെടു
ത്തിതാ നിരത്തിച്ചിലശത്രുക്കൾനിൽക്കുന്നു ॥ അരിപ്രെഷിതരായിട്ടി
ഹനമ്മെ ത്തരംനൊക്കിച്ചതിക്കുവാനായ്ത്തന്നെ പരുങ്ങിപ്പാൎക്കു
ന്നെന്നുംമനതാരിൽ ധരിച്ചീടുക വാനരശ്രെഷ്ഠരെ ॥ സുഗ്രീവനെ
വംചൊന്നതുകെട്ടപ്പൊളുഗ്രരാകും കപികളഖിലരുംശീഘ്രംവൃക്ഷംപ
റിച്ചെടുത്തുത്സാഹം കയ്ക്കൊണ്ടിങ്ങിനെചൊല്ലിത്തുടങ്ങിനാർ ॥ വെഗം
കൊല്ലുവാൻ കല്പിച്ചാലുമിവരാകെച്ചത്തു പതിക്കട്ടെഭൂമിയിൽ വാഗി
തിഘൊഷിക്കുന്നതുകെട്ടിട്ടും വ്യാകുലമെന്യെ തന്നെവിഭീഷണൻ ॥
ഗംഭീരസ്വരത്തൊടെ സുഗ്രീവന്റെ മുൻപിൽമൊളിൽനിന്നെവമുര
ചെയ്യാൻ കുംഭകൎണ്ണദശമുഖന്മാരുടെ തമ്പിയാകും വിഭീഷണനെ
ന്നൊരുന്ന സാംപ്രതം വഴിപൊലെധരിച്ചാലും വയ്മ്പനാകുന്നബാ
ലീസഹൊദര ॥ മടിയന്യെമൽജ്യെഷ്ഠൻസമരത്തിൽ ജടായുതന്നെ
ക്കൊന്നുടൻസീതയെ വടിവൊടിപ്പൊൾ രാക്ഷസിമാരുടെ നടുവിൽ
പാൎപ്പിച്ചീടുംവൃത്താന്തവും ॥ ആതുരതപം കലൎന്നുവസിക്കുന്ന സീത
യെരാമനായ്ക്കൊണ്ടുനൽകുവാൻ ഹെതുചെന്നു വചനംവളരെഞാ
നൊതീട്ടുമവൻകൈക്കൊണ്ടില്ലെന്നല്ല ॥ പാരമെന്നെപ്പരുഷവചന
ത്താൽദൂരത്താട്ടിപ്പാൎപ്പിച്ചവെന്നതും ദാരാദിസുഖ മെല്ലാമുപെക്ഷിച്ചു
വീരമൌലിയായീടുന്നരാമന്റെ ॥ തിരുപ്പാദകമലത്തിൽവീണുഞാൻ
ശരണംപ്രാപിപ്പാനായ്ദ്രുതമിഹ പരിചൊടിപ്പൊൾ വന്നുനിൽക്കു
ന്നെന്നുമറിയിച്ചാലും രാഘവനൊടുനീ ॥ അഭിവാദനപൂൎവ്വം വിഭീ
ഷണനു പരിസ്ഥലെനിന്നുചൊല്ലീടുന്ന കപടലെശമില്ലാത്തവാക്കി
നെക്കപിനാഥൻ ശ്രവിച്ചൊരനന്തരം ॥ രാക്ഷസൻചൊന്ന വൃത്താ
ന്തമൊക്കെയും ലക്ഷ്മണാഗ്രജൻ തന്നൊടുണൎത്തിച്ചുതൽക്ഷണം കപി

നായകനാത്മീയ പക്ഷത്തെയുമുണത്തിച്ചാനിവണ്ണം ॥ ശത്രുസൊദര നാകയാലിന്നിവനത്ര വിശ്വാസയൊഗ്യനായ്വന്നീടാപാത്താലും ഭ വാനിപ്പൊളിവൻ തന്നൊടൊത്തുവാഴകിൽ നിത്യഭയന്തന്നെ ॥ തരന്നൊക്കിച്ചതിപ്പാനായ്ത്തന്നെ യിന്നരിയാകുമിവനിഹ വന്ന തും ഒരുസംശയംവെണ്ട ഭവാനിപ്പൊൾ പരനാകുമിവനെവധിച്ചാ ലും ॥ സ്നെഹത്തൊടെവം സുഗ്രീവൻചൊല്ലുന്ന മൊഹനവചന ത്തെ ശ്രുവിച്ചപ്പൊൾസാഹസ ലെശമില്ലാത്തരാഘവൻ വ്യാഹരി ച്ചാൻ കപികളൊടിവണ്ണം ॥ കെട്ടില്ലെനിങ്ങൾ സുഗ്രീവൻതന്നുടെ ശ്രെഷ്ഠശീരുകളെല്ലാം വഴിപൊലെ ഒട്ടുംവൈകാതെ വെവ്വെറെനിങ്ങ ൾക്കമിഷ്ടമെന്തെന്നാലായതും ചൊല്ലുക ॥ ഇപ്രകാരംരഘുപതി തന്നു ടെ കല്പനയെശ്രുവിച്ചൊരനന്തരം തൽപദംകൂപ്പി വാനരവീരന്മാ രൊപ്പന്തന്നെ പറഞ്ഞുതുടങ്ങിനാർ ॥ അറിവുള്ളഭവാനൊടടിയങ്ങ ളറിയിക്കെണ്ടതൊന്നുമില്ലങ്കിലും പരീക്ഷിക്കാതെസ്വീകരിച്ചീടുക ശ രിയല്ലന്നടിയങ്ങടെ പക്ഷം ॥ വാനരന്മാരിവണ്ണം പറഞ്ഞപ്പൊൾ ഭാനുവംശമണിയാകും രാമനെ സ്വാനന്ദ്രുപംനമിച്ച ഹനുമാനുമാ നന്ദത്തൊടു ണത്തിച്ചാനിവണ്ണം ॥ ഒരുദൊഷവുമുള്ളവനല്ലിവനറിവു ണ്ടിനിക്കിന്നിവൻ വൃത്താന്തംസ്വരവും മുഖശൊഭാദിയുംഭവാൻ ത രസാനൊക്കിക്കണ്ടുകൊണ്ടീടുക ॥ ദുഷ്ടലക്ഷണമൊന്നുമില്ലന്നല്ല ശിഷ്ട ലക്ഷണം സവ്വവുംകണ്ടാലും ഒട്ടുംശങ്കിക്കവെണ്ട നമുക്കിപ്പൊൾ കൂ ട്ടത്തിൽക്കൂട്ടിച്ചെത്തുവസിക്കുവാൻ ॥ വിദ്വാനാകുമിവനംതവ ബല വൃദ്ധിയെയും നിജസഹജൻതന്റെ വൃത്തിദൊഷവും ബാലിവധ ത്തെയും തത്രസുഗ്രീവൻ തന്നഭിഷെകവും ॥ ചിത്തതാരിൽവിചാ രിച്ചലങ്കാധി പത്യം കിട്ടുവാനാഗ്രഹത്തൊടിപ്പൊൾ സത്യസന്ധൻ വിഭീഷണൻ വന്നുവെന്നുൾത്താരിൽ പരംനിശ്ചയംചെയ്യുന്നെൻ ॥ ശരണാഗതന്മാരെ ത്യജിപ്പതും ശരിയല്ലല്ലൊരാഘവന്മാക്കൊട്ടും പ രമെന്തിനി വെണ്ടതെന്നാലതും നിരൂപിച്ചുഭവാൻ തന്നെചെയ്യാലും॥ വാതജനെവം ചൊന്നതുകെട്ടപ്പൊൾ പ്രീതനായ്രഘുനാഥനരുൾ ചെയ്യാൻ ചെതസിമമ സന്ദെഹമില്ലൊട്ടും സാധുതന്നെയാകുന്നു വി ഭീഷണൻ ॥ വല്ലന്നാലുംശരണാഗത നായാലില്ലസംശയം രക്ഷചെ യ്തീടുവാൻ തെല്ലുമിന്നിവനൊക്കൊണ്ടു ഭീതിയെന്നുള്ളിലുത്ഭവിച്ചീടുന്ന തുമില്ല ॥ കാക്കൽവീഴുന്നവരുടെ രക്ഷണമിക്കുലധമ്മമാകുന്നതു കൊ ണ്ടും നൊക്കിയാലിവനിന്നൊരു ദൊഷവു മുൾക്കമെലത്തിൽ തൊന്നാ ത്തതുകൊണ്ടും ॥ സഖ്യന്തന്നെയിവനൊടു ചെയ്യുവാനൊക്കന്നെന

ഹമെന്നരുൾ ചെയ്തപ്പൊൾ സുഗ്രീവാദികളൊക്കയു മാഗ്ഗിരംനിഷ്കള
ങ്കമനമൊദിച്ചീടിനാർ ॥ രാമഭാഷിതമീവണ്ണം കെട്ടപ്പൊൾ യാമിനീ
ചരനാഥസഹൊദരൻ ഭൂമിതന്നിലിറങ്ങി ഭഗ വാന്റെകൊമളമാകും
പാദസരൊജത്തിൽ ॥ ചെന്നുവീണുനമസ്കരിച്ചന്തികെ നിന്നുകൈ
ക്കൂപ്പി വന്ദിച്ചുപിന്നെയും തന്നുടെസവ്വവൃത്താന്തവും രഘുനന്ദനനൊടു
ണത്തിച്ചാനീവണ്ണം ॥ ലങ്കാനാഥനാൽ ധിക്കൃതനാകയാൽ ശങ്കവിട്ടവ
നെയും വെടിഞ്ഞുഞാൻ സങ്കടങ്ങളകലുവാൻ നിൻപദപങ്കജങ്ങ
ളവലംബിച്ചീടുന്നെൻ ॥ ഭാഗ്യവുംമമരാജ്യവുംജീവനും ഭൊഗ്യവസ്തു
ക്കളെന്യങ്ങളുള്ളതും ത്വൽഗതമെന്നറിഞ്ഞു ഭവാനിപ്പൊളാഗ്രഹം മമ
സാധിപ്പിച്ചീടുക ॥ സന്ധിയ്ക്കിച്ഛിച്ച രാവണസൊദരൻ ചന്തമൊ
ടെവം ചൊന്നതുകെട്ടപ്പൊൾ സന്തൊഷത്തൊടെ രാമനവനെയും
സാന്ത്വനം ചെയ്തിവണ്ണമരുൾചെയ്താൻ ॥ ഭീതിവെണ്ട വിഭീഷണ
നിശ്ശിഹഖെദംവിട്ടു സുഖിച്ചുവസിച്ചാലും സാധുവാംവണ്ണം തന്നെ
പറഞ്ഞുനീ ബൊധിപ്പിച്ചാലും ശത്രുബലമെല്ലാം ॥ ഇതിരാമ വച
സ്സുകൾ കെട്ടപ്പൊളധികം പ്രീതിയൊടെ വിഭീഷണൻ അതിദുഷ്ടനി
ജസഹജൻ ബലമതുലതരമായുള്ളതൊക്കയും കൃതസൌഹൃദനാകുന്ന
രാമനെസ്സ്മിതപൂവ്വമിവണ്ണം ധരിപ്പിച്ചാൻ ॥ നരവാനര രല്ലാതെൻ
ജ്യെഷ്ഠനെമരിപ്പിപ്പാൻ മററാരാലുംവയ്യന്നും വരംപത്മജൻ തന്നൊ
ടു മെടിച്ചുമരുവീടുന്നു ഗവ്വത്തൊടിന്നവൻ ॥ അയ്മ്പൊടായവ
ൻ മന്ത്രിമാരുംബഹു വയ്മ്പന്മാരെന്നും നന്നായ്ധരിച്ചാലും ഉമ്പ്ര
കൊൻതന്നെപ്പൊരിൽ ജയിച്ചൊരു ഗാഭീരസുതൻ താനുമുണ്ടന്തികെ॥
പത്തുകൊടിസ്സഹസ്രം നിശാചരരുത്തമ ബലമുള്ളവരാകുന്നു ശത്രു
സംഘമൊട്ടുക്കിയത്തു മിവരൊത്തുതന്നെയാകുന്നു ലങ്കെശ്വരൻ ॥ വി
ശ്വകണ്ടകനാകുമവൻതന്റെ ദുശ്ശീലബലകൊശാദിവൃദ്ധിയെ വി
ശ്രവസ്സിൻസുതനെവം ചൊല്ലുമ്പൊളാശ്വസിപ്പിച്ച വനൊടരുൾ
ചെയ്താൻ ॥ പെടിവെണ്ടനിനക്കവനെ ദ്രുതമാടലെന്യെ ഹനിച്ചാ
പ്പുരന്തന്നിൽ മൊടിയൊടഭിഷെകം ഭവാനെയിപ്പൊടവമുള്ള രാമൻ
ഞാൻ ചെയ്തീടാം ॥ ബന്ധുപുത്രാദിയൊന്നിച്ച വനിപ്പൊളന്തത്തെ
വരുത്തീടാതെഞാനെന്റെ സ്വന്തരാജ്യാംശമിയ്ക്കില്ലറിഞ്ഞാലും ഹന്ത
സൊദരന്മാരാണിതുസത്യം ॥ ക്ലിഷ്ടകമ്മങ്ങൾ ചെയ്യാത്തരാമന്റെ
ധൃഷ്ടതപൊരുത്തീടുന്ന വാക്കുകൾകെട്ടനെരം വിഭീഷണൻപിന്നെയും
കൊട്ടംകൂടാതിവണ്ണമുണത്തിച്ചാൻ ॥ ജീവനെക്കളഞ്ഞിട്ടും ഭവാനി
പ്പൊൾ രാവണവധംചെയ്വാൻ സഹായത്തെദെവദെവ ഞാൻചെ

യ്തീടുമെന്നതും താവകമനതാരിൽ ധരിച്ചാലും ॥ ശപഥമെവംകെട്ടപ്പൊളെത്രയും കൃപയൊടാശ്ലെഷത്തെയും ചെയ്തുടൻ നൃപനന്ദനൻ ലക്ഷ്മണനെവിളിച്ചു പരിവെണ്ടകാൎയ്യത്തെചൊല്ലിനാൻ ॥ ഉണ്ണിലക്ഷ്മണലങ്കാധിപനാക്കിപ്പുണ്യശീലനായീടുമിവനെനീ പൂൎണ്ണകുംഭമെടുത്തഭിഷെകത്തെത്തിണ്ണംചെയ്താലും സുഗ്രീവസന്നിധൌ ॥ രാമകല്പനകെട്ടപ്പൊൾ തൽക്ഷണം സൌമിത്രിചെന്നഭിഷെകവും ചെയ്തു പ്രെമമൊടഥ സുഗ്രീവനുംപിന്നെ സ്വാമിഭക്തരിൽ മുൻപൻഹനുമാനും ആമൊദെന വിഭീഷണൻതന്നുടെ ശ്യാമഹസ്തം പിടിച്ചുചൊല്ലീടിനാർ ॥ ശ്രമംകൂടാതെ സൎവ്വജനങ്ങളും സമുദ്രത്തെകടപ്പാനൊരുവഴി സുമതെഭവാനാലൊചിച്ച നമ്മുടെ സംഭ്രമം തീരുമാറിന്നുരചെയ്താലും ॥ ഇത്ഥമായവർ ചൊന്നതുകെട്ടപ്പൊളുത്തരമെവമായവൻചൊല്ലിനാൻ ഓൎത്താൽസിന്ധു രഘുവംശജന്മാരാൽ വൎദ്ധിതമായ്ഭവിക്കയാൽ വെഗത്തിൽ ॥ വരുണാലയത്തെച്ചെന്നു രാഘവൻ ശരണം പ്രാപിപ്പാനായുറഞ്ഞാലും സരസമിതികെട്ടപ്പൊൾ സുഗ്രീവനറിയിച്ചാൻ വിഭീഷണപക്ഷത്തെ ॥ രാഘവൻതാനുമവ്വണ്ണമാഗ്ഗിരംസ്വീകരിച്ചു സമുദ്രത്തിൻതീരത്തിൽ വെഗാദൎഭവിരിച്ചതിലങ്ങിനെ സാഗരത്തെയും വന്ദിച്ചുമെവിനാൻ ॥ ശാൎദ്ദൂലനെന്ന രാക്ഷസനക്കാലം തദ്ദിക്കിൽവന്നാവാനര സെനയെപാൎത്തുകണ്ടുമടങ്ങീട്ടവൻ ദശവക്ത്രനൊടാവിവരം പറകയാൽ ॥ ശുകനെവിളിച്ചിപ്രകാരം ദശമുഖനപ്പൊൾപറഞ്ഞുതുടങ്ങിനാൻ സഖെ സുഗ്രീവനൊടെന്റെ വാക്യകളഖിലത്തെയും നീചെന്നുചൊല്ലണം ॥ കാട്ടിൽചെന്നിട്ടാരാമന്റെഭാൎയ്യയെ കട്ടുകൊണ്ടിഹ വന്നതിനാലിപ്പൊൾ കഷ്ടംനിന്നൊടുഞാനെന്തു തെററുകൾ കാട്ടിയെന്നതും നീതന്നെപാൎത്താലും ॥ നിന്നാലുമന്യ വാനരന്മാരാലുമിന്നു ശക്യയല്ലിപ്പുരിമട്ടിപ്പാൻ എന്നതുകൊണ്ടുപൊക തിരിച്ചുനീയെന്നീവണ്ണം മൽകല്പന ചൊല്ലുക ॥ രാക്ഷസെന്ദ്രന്റെശാസനംകെട്ടുടൻ പക്ഷിവെഷം ധരിച്ചു ഗമിച്ചവൻ തൽക്ഷണംതത്രചെന്നുസുഗ്രീവനെ വീക്ഷണംചെയ്തു മെളിൽനിന്നിങ്ങിനെ ॥ നാഥൻചൊന്നതുപൊലെ സുഗ്രീവനൊടൊത്തന്നെരമവനെക്കരങ്ങൾകൾ ഭൂതലത്തിൽപതിപ്പിച്ചു മുഷ്ടികൊണ്ടെത്തും വൈകാതിടിച്ചപ്പൊളായവൻ ॥ വെദനസഹിയായ്കയാൽരാമനൊടാതുരനായിട്ടീവണ്ണംചൊല്ലിനാൻ ദൂതനെക്കൊല ചെയ്യൊല്ലരാഘവസാധുശീലഭവാനിപ്പൊളെന്നുടെ ॥ കായമെല്ലവെ രക്ഷിച്ചുതന്നാലു മായതിന്നായ്ഭവൽപദംകൂപ്പുന്നെൻ വായവിട്ടുകരഞ്ഞുകൊണ്ടീവണ്ണമായ

വൻപറയുന്നതുകെട്ടപ്പൊൾന്യായമായിട്ടഭയപ്രദാനത്തെമായമെന്യെ
കൊടുത്താൻദയാനിധി ॥ അഭയത്തെ ഭഗവാൻകൊടുത്തപ്പൊൾകപി
വീരരാൽമുക്തനായിട്ടവൻ ഉപരിഭാഗെനിന്ന സുഗ്രീവനെസ്സപദിവി
ളിച്ചീവണ്ണമൊതിനാൻ ॥ അവിടെച്ചെന്ന ചൊല്ലെണ്ടതായുള്ള തവ
സന്ദെശംചൊന്നാലും സുഗ്രീവ അവനെവം പറഞ്ഞൊൻ സുഗ്രീവ
നിവണ്ണം ശുകനൊടുമുരചെയ്യാൻ ॥ ഋക്ഷവാനരനാഥനാകുന്നഞാൻ
രാക്ഷസെശന്റെ ബന്ധുവാകില്ലന്നും പക്ഷീന്ദ്രങ്ങളവനെയും ബാലി
യെശ്ശിക്ഷിച്ചപൊലെചെയ്യുമെന്നുംചൊൽക ॥ എന്തിന്നായിട്ടധികം
പറയുന്ന ബന്ധുരാംഗിജനകജാഹെതുവായ് അന്തംനിങ്ങൾക്കു വ
ന്നീടുമെന്നും നിശ്ചയമാകുമവനൊടുചൊല്ലുക॥ പാരാതീവണ്ണം ചൊ
ന്നതുകെട്ടപ്പൊൾ നെരിട്ടംഗദനപ്പൊനൊടൊതിനാൻ ചാരനാകുന്നദൂ
തനല്ലായതുകാരണാൽ ദൊഷമില്ലിവൻനിഗ്രഹെ ॥ പിടിച്ചാലുമിവ
നെയെന്നംഗദൻ ചൊടിച്ചുംകൊണ്ടുരച്ചതുകെട്ടപ്പൊൾ അടുക്കൽച്ചെ
ന്നവനെകപിവരരടിച്ചുകെട്ടിഭൂമിയിലാക്കിനാർ ॥ താഡനംകൊണ്ടാ
രാക്ഷസനും പരംപീഡിതനായിപ്പിന്നയും രാമനെഗാഢവെദനയൊ
ടെവിളിച്ചെവമാടൽതീരുവാനൊതിത്തുടങ്ങിനാൻ ॥ അയ്യൊരാഘവ
വാനരന്മാരെന്റെകണ്ണുംകാലുംപിടിച്ചൊടിച്ചീടുന്ന പൊയ്യല്ലിന്നിവർ
കൊല്ലുന്നതിൻ മുൻപെനിയ്യെൻ ദെഹത്തെരക്ഷിച്ചതന്നാലും ॥ വാ
ട്ടംപൂണ്ടവൻ ചൊല്ലുന്നവാക്കെവം കെട്ടനെരം ഭഗവാനരുൾ ചെയ്തു
കെട്ടഴിച്ചാലുമക്കരെച്ചെന്നുടൻ വിട്ടുകൊണ്ടാലും നിങ്ങളിദ്ദുഷ്ടനെ ॥
എന്നവാരൊടരുൾചെയ്താ ദൎഭമെൽത്തന്നെ മൂന്നുദിവസം മുഴുവനും
വന്ദനംചെയ്തിരുന്നിട്ടും സാഗരംമുന്നിൽ പ്രത്യക്ഷനായി വരാഞ്ഞയാ
ൽ വന്നുദിച്ചൊരു കൊപെന രാഘവൻതന്നുടെ തമ്പിതന്നൊടരുൾ
ചെയ്യാൻ ॥ വണക്കത്തൊടിരുന്നിട്ടിവനൊട്ടുമിണക്കം വരുന്നില്ലതു
കൊണ്ടുഞാൻ പിണങ്ങിത്തന്നെ ബാണമയച്ചിപ്പൊൾ ക്ഷണംലക്ഷ്മ
ണമാൎഗ്ഗമുണ്ടാക്കുവൻ ॥ വില്ലുംബാണവും കൊണ്ടുവന്നാലുനീ തെ
ല്ലുംവൈകാതെ സാഗരവെള്ളത്തെ എല്ലാംവാറിച്ചുകൊള്ളുവൻ ല
ങ്കയിൽചെല്ലട്ടെ കാൽനടയായിട്ടിന്നിവർ ॥ എന്നുംചൊല്ലിധനുസ്സി
നെ മെടിച്ചമന്നവാത്മജൻ ക്രൊധാനലിതനായി നിന്നനെരംയുഗാ
ന്താഗ്നിയെപ്പൊലെ തന്നെരാമനെത്തൊന്നി സകലൎക്കും ॥ ദീൎഘ
ശ്വാസവും ചെയ്തുതികൊപെന മാൎഗ്ഗണത്തെ വിടുവാൻ തുടന്ന
പ്പൊൾ നിൽക്കുകെല്ലും ക്ഷമയൊടെന്നും ചൊല്ലിശീഘ്രം വില്ലുപിടി
ച്ചാൻ സഹൊദരൻ ॥ അപ്പൊൾശ്രീരാമൻ സാഗരത്തെവിളിച്ചി

പ്രകാരം കുപിതനായ്ചൊല്ലിനാൻ ഇപ്പൊൾത്തന്നെ നിൎശൊ
ഷത്തെച്ചെയ്യുവൻ ക്ഷിപ്രം കണ്ടാലും നീമമവിക്രമം ॥ ഇത്ഥംഭാഷി
ച്ചു തിട്ടതം ബ്രഹ്മാസ്ത്രം ഹസ്തത്തിൽ ധരിച്ചാകൎഷണം ചെയ്യാൻ
തൽസമിതികണ്ടനെരം യുഗാന്തത്തിന്നൊത്തപൊലെ ദിക്കുകളും
ക്ഷൊഭിച്ചു ॥ സാഗരവുമധികം ഭയത്തൊടെരാഘവന്റെ സമീപ
ത്തന്നെരം വെഗത്തിൽ ദിവ്യവെഷം ധരിച്ചുകൊണ്ടാഗമിച്ചിട്ടിവ
ണ്ണമുണൎത്തിച്ചാൻ ॥ ഭാനുവംശതിലക മഹാമതെ ഞാനിന്നൊ
രുതൊറുകൾചെയ്യാലും സാനുജഭവാൻ സൎവ്വംക്ഷമിക്കുവാൻ മാ
നംവിട്ടു നിൻപാദത്തിൽവീഴുന്നെൻ ॥ വാനരന്മാരീവെള്ളത്തിൽ നീ
ന്തീട്ടൊ ദീനനാഥനടന്നൊ ചിറയിട്ടൊ നൂനമെങ്ങിനെപൊകെണ
മെന്നു നിൻ മാനസമെന്നാലവ്വണ്ണം ചെയ്യുവൻ ॥ ഭയത്തൊടെവം
ചൊല്ലുന്നകെട്ടപ്പൊൾ ദയയെറുന്നരാമനരുൾ ചെയ്യാൻ നിയത
മിന്നമൊഘമാമിശ്ശരമയക്കെണ്ടുന്ന ദിക്കെനിചൊല്ലുക ॥ അരുളിചെ
യ്തീവണ്ണംകെട്ടപ്പൊൾ കരുണാകരനൊടവൻ ചൊല്ലിനാൻ മരു
കാന്താരം തന്നിലെക്കായ്ത്തവ ശരത്തെ പ്രയൊഗിച്ചാലുംരാഘവ ॥
ഉദധിചൊന്ന ദിക്കിലെക്കാശ്ശരം വിധിപൊലെ ഭഗവാനയച്ചുടൻ
ഉതകിവരം തദ്ദിക്കു നന്നാവാനതുമൂലമാക്കാട്ടും ശിവമായി ॥ അംബു
ധിതാനുരചെയ്തു പിന്നയുമംബുജദള നെത്രനൊടീവണ്ണം നിൎമ്മലാ
കൃതെ കെൾക്കഭവാൻ വിശ്വകൎമ്മ പുത്രനായിട്ടു മീവാനരൻ ॥ വെ
ള്ളത്തിൽകരംകൊണ്ടിട്ടും വസ്തുക്കളെല്ലൊളംപൊലും താണുപൊകി
ല്ലെന്നും ഉള്ളത്തിൽധരിച്ചായവൻ കൎമ്മാൎന്നിമെല്ലവെ ചിറകെട്ടിച്ചു
കൊണ്ടാലും ॥ എന്നുചൊല്ലിസ്സമുദ്രം മറഞ്ഞപ്പൊൾ പിന്നസ്സാദരം
വിശ്വകൎമ്മാവിന്റെ നന്ദനനാകും വാനരൻ ദെവനെവന്ദനം ചെ
യ്തിവണ്ണമുണൎത്തിച്ചാൻ ॥ പിതൃകാരുണ്യമെങ്കലുണ്ടാകയാലുദധിമ
ദ്ധ്യെസെതുബന്ധിച്ചീടാം അതിന്നുള്ളൊരു സാമാനത്തെ ഭവാനുതകി
ട്ടുകസത്വരംരാഘവ ॥ നളനെവം പറഞ്ഞതുകെട്ടപ്പൊൾ വലീവക്ത്ര
രൊടായിട്ടരുൾചെയ്യാൻ ബലമുള്ളൊരു നിങ്ങൾ ചെന്നൊരൊരൊ
മലവൃക്ഷാദികൊണ്ടു വന്നീടുക ॥ നരശ്രെഷ്ഠൻരഘുപതിയീവണ്ണമരു
ളിച്ചെയ്തു കല്പനകെട്ടപ്പൊൾ ഹരിവീരന്മാർ കാട്ടുതൊറുംചെന്നു മരം
പാറമുതലായ സാമാനം ॥ ഉരുക്കൂട്ടികൊടുത്താർ നളൻതന്റെ ക
രത്തന്നിലുടനെ മിട്ടുക്കെറും സുരശില്പിസുതനംസമുദ്രത്തിൽ ചിറ
കെട്ടിത്തുടങ്ങിനാ നാദരാൽ ॥ കൊലെടുത്തളന്നീടുന്നിതു ചിലർ
ചാലവെ സൂത്രം നൊക്കുന്നിതുചിലർ താലസാലാശ്വകൎണ്ണാദിവ

ന്മരജാലമാനയിച്ചീടുന്നിതു ചിലർ ॥ പത്തുയൊജനവീതിയുമായ
തിൽ പത്തിരട്ടിച്ച നീളവുമായ്മുദാസത്വരം നളൻതാനുമാസ്സാഗ
ര മദ്ധ്യത്തിൽ ചിറകെട്ടിനാൻ ഭംഗിയിൽ ॥ മുഴുവൻപണിതീ
ൎന്നപ്പൊൾ സുഗ്രീവൻ തൊഴുതുംകൊണ്ടുണൎത്തിച്ചാനീവണ്ണം ക
ഴിഞ്ഞുസെതുബന്ധനം വെഗത്തിലെഴുന്നള്ളു വാനാരംഭിച്ചീടുക ॥
സുഗ്രീവനെവം ചൊന്നപ്പൊൾ സെനതന്നഗ്രഭാഗെ സഹജ
നൊടുംകൂടി ഉഗ്രവിക്രമൻ രാമനുംയുദ്ധത്തിന്നാഗ്രഹത്തൊടെയാ
നം ചെയ്തീടിനാൻ ॥ സാഗരത്തിൻെറതെക്കെക്കരയതിൽ ഭാഗ
ധെയാംഭൊരാശിവിഭീഷണൻ വ്യാകുലംവിട്ടു മന്ത്രിമാരൊത്തതി ശ്രീ
കലൎന്നുഗദാപാണിയായ്നിന്നാൻ ॥ ചിലരാസ്സെതുമദ്ധ്യെ ഗമിക്ക
യും ചിലർവക്കത്തുകൂടി ഗ്ഗമിക്കയും ചിലരാകാശെചാടിഗ്ഗമിക്കയും
ജലെനീന്തിക്കൊണ്ടും ചിലർപൊയിനാർ ॥ ഇപ്രകാരമാത്തെക്കെ
സ്സമുദ്രത്തിന്നപ്പുറത്താക്കപികൾ ചെന്നങ്ങിനെ തൽപ്രദെശെ ദശ
രഥപുത്രൻെറ കല്പനയെപ്രതീക്ഷിച്ചു മെവിനാർ ॥ ഓൎക്കുവാൻപൊ
ലുമന്യൎക്കുവയ്യാത്ത ദുഷ്കരതരമാകും ശ്രീരാമൻെറ തൽക്കൎമ്മംകണ്ടു
നെരത്ത മരാദിവൎഗ്ഗമൊക്കയും രാമനെപ്പൂജിച്ചാർ ॥ ഉത്സാഹാന്വി
തനാകുന്ന രാഘവൻ തൽസമീപെ മരുവുമനുജനെ വാത്സല്യംക
ലൎന്നാലിംഗനം ചെയ്തിട്ടൌത്സുക്യത്തൊടിവണ്ണമരുൾ ചെയ്താൻ ॥
യുദ്ധത്തെക്കഥിക്കുന്ന നിമിത്തങ്ങളത്രയു മിഹകാണുകയാൽ ലക്ഷ്മ
ണകൃത്യം നൊക്കിനിച്ചെയ്യെണ്ടതൊക്കയു മൊൎത്തുകൊണ്ടാലും ജാ
ഗ്രതയൊടിപ്പൊൾ ॥ ഇരുഭാഗത്തുമുള്ളൊരു കക്ഷിക്കാരൊരൊതുമിച്ചുള്ള
യുദ്ധന്നിമിത്തമായ് ഹരിരാക്ഷസ ദെഹസമൂഹത്താൽ നിറയപ്പെട്ടു
മിപ്രദെശം ദ്രുതം ॥ ഗരുഡവ്യൂഹമായിട്ടു നമ്മുടെഹരി സൈന്യത്തെ
വ്യൂഹിച്ചുനിൎത്തെണം പരിചൊടിപ്പൊളെല്ലാവരും കൂടിപ്പുരമന്ദിര
ത്തിന്നിൽക്കടക്കണം ॥ ഇത്തരമരുൾചെയ്തു രഘൂത്തമൻ യാത്രചെയ്വ
തിന്നാരബ്ധനായപ്പൊൾ ഉൾത്തൊഷംപൂണ്ടാ വാനരരുംപരമുദ്യുക്ത
ന്മാരായ് സിംഹനാദാദിയാൽ പാൎത്ഥിപാത്മജൻ തൻെറമനതാരി
ലെത്രയും പരിതൊഷം വരുത്തിനാർ ॥ ശത്രുമന്ദിരന്തന്നിലതുകാലം
വാദ്യഘൊഷങ്ങൾ ഘൊഷിപ്പിയ്ക്കുന്നതും അട്ടിശിവാഴും വാനരർകെട്ട
പ്പൊളുച്ചത്തിലവരൊക്കശ്ശബ്ദിച്ചാർ ॥ മിത്രവംശജൻ ദാശരഥി
താനും രാത്രിഞ്ചാരികൾക്കീശ്വരൻതന്നുടെ നിസ്തുലമന്ദിരംകണ്ടനു
ജനൊടിത്തര മരുൾചെയ്തുതുടങ്ങിനാൻ ॥ കാണുകലക്ഷ്മണ രാവണ
ൻതന്നുടെ ലങ്കാമന്ദിരകാന്തി വിശെഷത്തെ ശങ്കയില്ലസുരാധീശമന്ദി

രമെങ്കിലു മിതിന്നൊപ്പമായ്വന്നീടാ ॥ ഉന്നതതരസൌധങ്ങളാകാശ
ത്തിന്നിൽ സ്പൎശിക്കുന്നുണ്ടെന്നുതൊന്നുന്നു ഇന്ദ്രശില്പിപ്രവരൻ മനസ്സി
നാൽ തന്നെനിൎമ്മിച്ചതെന്നും നിനക്കുന്നെൻ ॥ വെള്ളത്തമെഘജാല
ങ്കൊണ്ടാകാശം വിളങ്ങീടുന്നതു പൊലെലങ്കയും വള്ളുരെശ്ശൊഭയുള്ള
വിമാനത്തിൻ കുലകൊണ്ടെറ്റമുജ്ജ്വലിച്ചീടുന്നു ॥ പുഷ്പിതവരവൃക്ഷങ്ങ
ളെക്കൊണ്ടു മത്തുതഫല ജാലങ്ങളെക്കൊണ്ടും എപ്പൊഴുമുള്ള പക്ഷി
രവംകൊണ്ടു മിപ്പുരംസദാ രമ്യതമംതന്നെ ॥ ഉദ്യാനങ്ങളും പൊയ്കക
ളുംപല മദ്യപാന സ്ഥലവുമങ്ങാടിയും ഇത്യാദ്യാപൂൎണ്ണയാകുമിലങ്ക
യൊടൊത്തിട്ടന്യ പുരിയില്ല നിൎണ്ണയം ॥ ദശകണ്ഠന്റെ മന്ദിരമീവ
ണ്ണം പ്രശംസിച്ചിട്ടനന്തരം രാഘവൻ ഭശംതന്റെ ബലത്തെയുറപ്പി
പ്പാൻ സശരാസനനായിട്ടുരുൾ ചെയ്യാൻ ॥ ഗരുഡവ്യൂഹമായ്ത്ത
ന്നെവ്യൂഹിച്ചു നിരന്നുമരുവുന്ന സൈന്യത്തിന്റെ ഉരസ്ഥാനത്തുനീ
ലനൊടൊന്നിച്ചു മരുവീടണം ബാലിതൻനന്ദനൻ ॥ ശിരസ്ഥാനെ
ഞാൻ വില്ലുംകുലയെററിശ്ശരത്തെയും തൊട്ടുനിന്നീടുവൻ പരി
ചൊടാജ്ജഘന പ്രദെശത്തെ ഹരിരാജനും കാത്തുനിന്നീടണം ॥ ഗ
ന്ധമാദനൻതാനു മൃഷഭനു മന്ധാളിത്തത്തിൻ ലെശവുംകൂടാതെ സ
ന്തതമിരു ഭാഗവും രക്ഷിച്ചു സന്തൊഷാനചിതന്മാരായ്വസിക്കണം ॥
ഋക്ഷരാജൻ സുഷെണാദിയൊന്നിച്ചാകുക്ഷി സ്ഥാനത്തെക്കാത്തുകൊ
ണ്ടീടണംരാക്ഷസെശൻവിഭീഷണൻപിൻഭാഗാശിക്ഷയിൽ ഭൃത്യരൊ
ത്തുരക്ഷിക്കണം ॥ വ്യൂഹിച്ചീവണ്ണം രാഘവൻതന്നുടെ വാഹിനി
യെയും നിൎത്തീട്ടനന്തരം ദ്രൊഹിച്ചുള്ള ശുകനെയും മൊചിപ്പിച്ചാഹ
വൊദ്യുക്തനായ്ത്തന്നെ മെവിനാൻ ॥ അന്നെരംശുകൻതാനും ര
ഘുപതി തന്റെകൃപകൊണ്ടുമരിക്കാതെ ഖിന്നതപൂണ്ടുരാക്ഷസരാജ
ന്റെമുന്നിൽചെന്നുതൊഴുതുനിന്നീടിനാൻ ॥ ആൎത്തഭാവെന മുന്നിൽ
നിന്നീടുന്ന ഭൃത്യനെക്കണ്ട നെരം ദശാനനൻ കൈത്തലംകൊട്ടിപ്പ്പാ
രം ഹസിച്ചുകൊണ്ടിത്തരമവനൊടുരിയാടിനാൻ ॥ ചിത്രാചിത്രമിതെ
ന്തു ശുകനിന്റെ ഗാത്രവുംവ്രണപ്പെട്ടിഹ കാണുന്നു താഴ്ത്തീടുന്നു മുഖ
വും കുരങ്ങിന്റെ ഹസ്തത്തിൽപെട്ടുപൊയൊപറഞ്ഞാലും ॥ ഇത്ഥം
ഭൎത്തൃഗിരത്തെ ശ്രവിച്ചപ്പൊളുത്തരം ഭീതിപൂണ്ടവൻചൊല്ലിനാൻ
നക്തഞ്ചാരികൾക്കീശ ഭവനി ചൊന്ന വൎത്തമാനമവിടത്തിൽ ചെന്നു
ഞാൻ ॥ മാൎത്താണ്ഡാത്മജൻ തന്നൊടു ചൊല്ലുമ്പൊൾ ക്രുദ്ധരാം കുര
ങ്ങന്മാർപിടിച്ചെന്നെ കുത്തിമാന്തിയടിച്ചടിച്ചെന്നുടെ പത്രംരണ്ടും
പിടിച്ചൊടിച്ചീടിനാർ ॥ അരുളിച്ചെയ്യുതൊക്കെയവിടത്തിൽ പറ

വാനിടവന്നില്ലതിൻമുൻപിൽ പരംകൊപത്തൊടെന്നെ വധിപ്പാനാ യൊരുമ്പെട്ടാരവരെന്നറിഞ്ഞാലും ॥ വിരാധനെന്നു ചൊല്ലുന്നവ നെയും ഖരനെയുംവധിച്ചോരു രാഘവൻചിറയിട്ടു സമുദ്രംകടന്നു നിൻപുരം പ്രാപിച്ചാനെന്നുംധരിച്ചാലും ॥ വെണ്ടതെന്തെന്നാൽസീ തയെരാമനാക്കൊണ്ടു ദാനംചെയ്തീടണമല്ലങ്കിൽ ശണ്ഠയിട്ടുപൊരുതെ ണം വെഗെന രണ്ടിലൊന്നിഹ നിശ്ചയംചെയ്യാലും ॥ അതിദീനത യൊടാശുകനെവം ഗദിച്ചീടുന്നവാക്കുകൾ കെട്ടപ്പൊൾ അധികം കൊപത്തൊടെ ദശാനനനധിക്ഷെപവുംചെയ്തുചൊല്ലിടിനാൻ ॥ ഇ ന്ദ്രദാനവദെവ ഗന്ധൎവ്വാദി വൃന്ദമൊന്നിച്ചു രാമൻവരികിലും സന്ദെ ഹംവിട്ടവരെ ഞാൻവെന്നിട്ടും മന്ദബുദ്ധെ കൊടുത്തീടാസീതയെ ॥ ഈററപ്പാമ്പിൻ വിഷംപൊലെ ദെഹത്തിന്നെററം പീഡയെച്ചെയ്യു മെന്നസ്ത്രങ്ങൾ ഏററീടുന്നെരം രാമനും സെനയുംപാററയെപ്പൊലെ തൊററ പാഞ്ഞീടും ॥ ലൊകപാലന്മാർ പൊലുമിന്നെൻബാണവെ ഗത്തെസ്സഹിച്ചീടുകില്ലൊട്ടുമെലൊകരാവണനായിട്ടു മെൻപുരൊഭാ ഗെ രാഘവൻനിൽക്കുന്നതെങ്ങിനെ ॥ ദീനനാകുന്ന രാക്ഷസനൊടെ വം മെനിയുംപരം ചൊല്ലീട്ടനന്തരം വാനരബലതത്വമറിയുവാൻ മാനിയാകും ദശമുഖൻപിന്നെയും ഊനമില്ലാത്തസാരണൻ തന്നൊ ടും മാനിച്ചിട്ടാശുകനൊടും ചൊല്ലിനാൻ ॥ ജവമൊടതി ഗൂഢമായ് നിങ്ങളിന്നവിടത്തിൽചെന്നാരുമറിയാതെ പ്രവരരതിലെവരെന്നുള്ള തു മവൎക്കുള്ള ബലത്തിൻെറ സംഖ്യയും ॥ സെനാനായകന്മാരെന്നും ശൌൎയ്യാദി വാനരൎക്കെല്ലാമെത്രയുണ്ടെന്നതും ഭാനുവംശജനാകുന്നരാ മൻെറ മാനസത്തിലെ നിശ്ചയമെന്തെന്നും ॥ സൎവ്വത്തെയുമറഞ്ഞി ഹ വെഗത്തിൽ നിൎവ്യാജം നിങ്ങൾവന്നുകൊണ്ടീടണം ചൊവ്വൊ ടെനിൎഗ്ഗമിച്ചാലുമെന്നെവം ഗൎവ്വൊടാജ്ഞാപിച്ചീടിനാൻരാവണൻ ॥ അരുളപ്പാടിവണ്ണം ശ്രവിച്ചപ്പൊളുരു ഭക്തിയൊടായവർ വെഗെ ന മരഞ്ചാടി സ്വരൂപം ധരിച്ചുകൊണ്ടുരി സൈന്യത്തിന്നുള്ളിൽ പ്രവെശിച്ചാർ ॥ പിന്നെബ്ഭീകരമാകുന്നവാനര സൈന്യത്തിൽ ക്കു ടിസ്സഞ്ചരിച്ചീട്ടമ്പൊൾ ഉന്നതഗിരിജാലമൊരുമിച്ചുവന്നു ഭൂമിയിൽ നിൽക്കുന്നതുപൊലെ ॥ പൊണ്ണന്മാരാകും വാനരന്മാർ നിരന്നെ ണ്ണവുംകൂടാതൊരൊരൊ സ്ഥലങ്ങളിൽ തിണ്ണം കൂട്ടമായ്പാൎക്കുന്നതു കണ്ടിട്ടെ ണ്ണുവാനവരാരംഭിക്കുന്നതും ॥ ധന്യനാകും വിഭീഷണൻ കണ്ടവർ തന്നുടെ പരമാൎത്ഥമറിഞ്ഞുടൻ ചെന്നവരെപ്പിടിച്ചു രഘുപതി ത ന്നരികിൽ ചെന്നെവമുണൎത്തിച്ചാൻ ॥ രാമരാവണ മന്ത്രിമാരാകു

ന്നയാമിനീചര വീരരാകുന്നിവർ ഈ മഹാബലമെല്ലാമറിയുവാൻ
സ്വാമിൻചാരരായ്വന്നെന്നറിഞ്ഞാലും ॥ രാവണാനുജനാകും വി
ഭീഷണനീവണ്ണം പറയുന്നതുകെട്ടപ്പൊൾ ജീവനാശംവരുത്താതിരി
ക്കുവാൻ ദെവനെത്തൊഴുതായവർ ചൊല്ലിനാർ ॥ അല്പനല്ലാത്തരാ
വണൻതന്നുടെ കല്പനപ്രകാരത്താലടിയങ്ങൾ ത്വൽബലത്തിന്റെ
തത്വമറിയുവാനി പ്രദെശത്തിൽ വന്നെന്നറിഞ്ഞാലും ॥ പെടിപൂ
ണ്ടെവം വന്ദിച്ചുചൊല്ലുന്ന കെടകന്നവചനത്തെക്കെട്ടഥ ആടൽതീ
ൎന്നമാറീവണ്ണംരാഘവൻ മൂഢരാകുമവരൊടരുൾചെയ്യാൻ ॥ യാതു
ധാനെശ ഭൃത്യരെയാതൊരു ഭീതിയുംവെണ്ട നിങ്ങടെമാനസെ ദൂത
ന്മാരെക്കൊലചെയ്കയില്ലെന്നും ബൊധിച്ചീടുക നീതിജ്ഞനാകുംഞാൻ ॥
കാട്ടിത്തന്നീടും മൽബലംനിങ്ങടെ കൂട്ടക്കാരനായീടുംവിഭീഷണൻ
ഒട്ടുംവൈകാതെ കണ്ടുപരിജ്ഞാനം പെട്ടന്നുണ്ടാക്കി ക്കൊണ്ടുപൊ
യ്ക്കൊണ്ടാലും ॥ അവിടെച്ചെന്നു രാക്ഷസെശൻതന്നൊടിവണ്ണംക
ഥിച്ചീടെണംനിങ്ങളും തവവൈരിയായീടുന്നരാഘവൻ സവിധ
ത്തിലെത്തിയെന്നുംപിന്നെ ॥ നാളക്കാലത്തുരാവണനിൻപുരെ മാ
ലുകൂടാതെ ഞാനുംസഹജനും സാലതാലാദി ഹസ്തരായ്മാമകഗൊ
ലാംഗൂലാദി വൃന്ദവുംവന്നീടും ॥ മൎയ്യാദവിട്ടുകാട്ടിൽവന്നെന്നുടെ ഭാ
ൎയ്യയെക്കട്ടതിന്റെഫലത്തെയും നിയ്യനുഭവിച്ചീടുമെന്നുംമമ കയ്യൂക്കും
കാണുമെന്നുംകഥിക്കുക ॥ ഇത്ഥംരാഘവ കല്പനകെട്ടപ്പൊൾ സത്വ
രംബലംകണ്ടവർരാമന്റെ കാൽത്തളിരിണവന്ദിച്ചു രാവണ പത്ത
നംനൊക്കി യാത്രചെയ്തീടിനാർ ॥ തൽപുരത്തിൽകടന്നുചെന്നായ
വർ കെല്പെഴുംരാമവിക്രമമൊക്കയും സ്വപ്പതിസമനാകുന്നനാഥനൊ
ടിപ്രകാരംപറഞ്ഞുതുടങ്ങിനാർ ॥ രാമ ലക്ഷ്മണ സുഗ്രീവന്മാരിവർ
സാമാന്യക്കാരല്ലെന്നറിഞ്ഞീടുക നാമിന്നൊത്താലിവരൊടെതിൎക്കുവാ
ൻ സ്വാമിൻ ശക്തരായ്വന്നീടാനിൎണ്ണയം ॥ നിന്തിരുവടിതന്റെ
സഹജനും സന്തൊഷത്തൊടെരാഘവൻതന്നുടെ ചിന്തിതമൊക്ക
സ്സാധിപ്പിപ്പാനൊററം ബന്ധുവായ്ത്തന്നെ സന്തതംമെവുന്നു ॥ നാഥ
ഞങ്ങളെക്കണ്ടുപിടിച്ചതാസ്സൊദരനാകുമായവനാകുന്നു വീതപ്രാണ
രാവാതിഹവന്നതും സാധുരാഘവകാരുണ്യത്താൽതന്നെ ॥ പൊരി
ന്നായ്രഘുനായകൻതന്നുടെ നെരെചെന്നെതൃത്തീടുവാനൊക്കുകിൽ
ഈരെഴുലൊകവാസികളിൽവച്ചിന്നാരും ശക്തരായ്വന്നീടാനിൎണ്ണയം
എന്നതുകൊണ്ടു സീതയെരാഘവന്നിന്നുനീ കൊടുത്തീടുകവെഗത്തിൽ
എന്നാൽസ്വസ്തിഭവിക്കുമെന്നുംചൊല്ലി പ്പിന്നെശ്രീരാമസന്ദെശവും

ചൊന്നാർ ॥ തദ്വാക്യംകെട്ടധികംകുപിതനായ്നെത്രമെല്ലാംചുമപ്പി
ച്ചുനെരം ഭൃത്യനാകുന്ന സാരണനെവിളിച്ചിത്തരമുരചെയ്യാൻ ദ
ശാനനൻ ॥ കുരങ്ങിൽകടികൊണ്ടിവനെത്രയും പരിത്രസ്തനായ്ചൊ
ല്ലും വചനത്തെ പരമാൎത്ഥമെന്നൊൎക്കുന്നില്ലൊട്ടുമെ ററരിസൈന്യ
ത്തെ ഞാനൊന്നുനൊക്കട്ടെ ॥ എന്നുരചെയ്തെഴുന്നിലമാളികാ ത
ന്നുടെമുകളെറി നൊക്കുംവിധൌ കുന്നുപൊലെ നിരന്നൊരുകൂട്ടമായ്
നിന്നീടുന്ന കപികളെക്കണ്ടുടൻ തന്നുടെമന്ത്രിയാകുന്ന സാരണൻ
തന്നൊടിവണ്ണം ചൊദ്യംതുടങ്ങിനാൻ ॥ സാരണനിശ്ശിവരിൽ വ
ച്ചെത്രയും ശൂരരായിട്ടുള്ളാളുകളാരെന്നും നെരൊടെയൂഥയൂഥപരാരെ
ന്നും പാരാതെപറഞ്ഞീടുകവെഗത്തിൽ ॥ ഏവംകല്പിച്ചനെരമാസ്സാര
ണനാവന്നിട്ടുള്ള വാനരശ്രെഷ്ഠരെ രാവണനെ ധരിപ്പിക്കുവാൻ ബ
ഹുസാവധാനമായ്ചൊല്ലിത്തുടങ്ങിനാൻ ॥ സെനാനായകനാകുന്ന
നീലനാംവാനരൊത്തമൻ ബാലീതനയനും വൈനതെയ സമാനഗ
തിയാകും മാനനീയൻപവനതനയനും ॥ സെതുബന്ധനംചെയ്തു നള
ൻതാനും ബൊധവാനാകും ജാംബവാനുംപിന്നെ പീതപീയൂഷനാ
കുന്ന മൈന്ദനുംചാതുൎയ്യമെറീടുന്ന വിവിദനും ॥ ഇപ്പറഞ്ഞതിലെക
ൻ വിചാരിച്ചാലിപ്പുരം നശിപ്പിപ്പാൻമതിയാകും സ്വല്പമല്ലിതുപൊ
ലുള്ള വാനരപ്പുറത്തെന്നറിക ദശമുഖ ॥ ഇപ്രകാരമിരിക്കുമീവാന
രർ നിഷ്പ്രപഞ്ചമാക്കിത്തന്നെ ചെയ്വാനും ഇപ്പൊളൊൎത്താൽ സ
മൎത്ഥരായീടുമെന്നുമാപൂൎവ്വിൽ ധരിച്ചാലുംലങ്കെശ്വര ॥ ഇന്നിയുംചൊ
ല്ലാംകെൾക്ക വഴിപൊലെ സന്നാദനനെന്നൊററം പ്രസിദ്ധനായ്
ഉന്നതയൊജനായത കായനായ്നിന്നുടെ പുരംനൊക്കിക്കൊണ്ടങ്ങി
ന്നെ ॥ നിന്നീടുമിവൻ ദെവാസുരാഹവെ മുന്നംദെവന്മാർ തന്നുടെ
പക്ഷത്തിൽ ചെന്ന്ദൈത്യവരന്മാരെയൊക്കെയുംവെന്നവനാകുമെന്ന
റിഞ്ഞീടുക ॥ മുഖ്യനാകുന്ന കെസരിയുംപിന്നെ വിക്രമീഗജൻതാനും
ഗവാക്ഷനാം വിഗ്രഹത്തിൻമിടുക്കെറൊം രംഭനുമുഗ്രരാകുന്ന ധൂമ്രപ്രഹര
ന്മാരും ॥ ഓതിയാലിന്നവരുടെ നാമങ്ങളെത്തു മിങ്ങവസാനിക്കയുമി
ല്ലയാതുധാനെശ ഞാനിപ്പൊൾ ചൊന്നവൎയൂഥപശ്രെഷ്ഠരെന്നറി
ഞ്ഞീടുക ॥ ഇതിലൊരൊരൊ വാനരന്മാരുടെഹിതകാരികളായിട്ടിഹ
ബഹുശതലക്ഷംകപികളുണ്ടെന്നതും ഹൃദയത്തിലറിഞ്ഞുകൊണ്ടീടുക ॥
രാമനിൽസദാനിസ്തുലമായുള്ളപ്രെമവുംബഹുമാനവുംഭക്തിയുംസ്വാ
മിന്നിപ്പറഞ്ഞൊളുകൾക്കൊക്കയും സാമാന്യത്തിലധിക മുണ്ടൊൎത്താ
ലും ॥ ദെഹത്തെയുമപെക്ഷിച്ചു രാമന്റെ സാഹായ്യകൎമ്മം ചെയ്വാനി

വാരൊക്കെ മൊഹിച്ചങ്ങിനെ നില്ക്കുന്ന ലങ്കയിലാഹവൊന്മുഖരാ
യ്ത്തന്നെകണ്ടാലും ॥ സാരണനെവമൊതി നിന്നീടുന്നനെരത്താശ്ശു
കൻപിന്നയും ചൊല്ലിനാൻ നെരായ്ഞാനര ചെയ്യുന്നതിനെയും
ധീരനക്തഞ്ചരെശ പരകെട്ടാലും ॥ കണ്ടാലുമിപ്പൊളിക്കപിയെ ഭവാ
ൻ പണ്ടുകണ്ടുള്ളമാരുതിയാകുന്ന വെണ്ടാസന്ദെഹമിന്നിവനൊടൊപ്പ
മുണ്ടായിട്ടില്ലൊരുത്തനുമുലകലെ ॥ പരമാൎത്ഥമിവന്റെ ഞാനൊക്കെയു
മുരചെയ്തീടാം കെട്ടുകൊൾകഭവാൻ പുരാകെസരിഭാൎയ്യയായീടുന്ന ത
രുണീകുലമൌലിയിലെത്രയും ഉരുവെഗൻപവനൻ ജനിപ്പിച്ചപഹ
രിയാകുന്ന തത്തുല്യവിക്രമൻ ॥ ജനിച്ചപ്പൊൾ ദിനകരനെക്കണ്ടു ത
നിക്കിന്നിതു ഭക്ഷിപ്പാൻവന്നെന്നും നിനച്ചുററം ബഹുയൊജനാവ
ഴി തനിയെതന്നെ മെൽപ്പൊട്ടുചാടിനാൻ ॥ പെടികൂടാതെ ബാലക
നിങ്ങിനെ ചാടീടുന്നതു കണ്ടപ്പൊളിന്ദ്രനും പാടവമെറും വജ്രപ്ര
യൊഗിച്ചുപാടനം ചെയ്താൻതാലുപ്രദെശത്തെ ॥ അന്നുതൊട്ടു ഹനു
മാനെന്നിങ്ങിനെ വന്നുപെരുമിവനെന്നറിഞ്ഞാലും അന്യനായി
ട്ടൊരുവനുമില്ലിവൻ തന്നൊടൊപ്പിച്ചു ചൊൽവാൻമഹാമതെ ॥ ബൊ
ധിക്കുംരൂപമെല്ലാമെടുത്തീടും ബാധയില്ലഗതിക്കൊരുദിക്കിലും ബൊ
ധവുംബലവും വരശക്തിയും നീതിജ്ഞതയും പാരമുണ്ടൊൎത്താലും ॥
ഹനുമാൻതന്റെവീൎയ്യം വഴിപൊലെ മനതാരിലറിവുള്ളതാകയാൽ
ഇനിഞാനതുപിന്നയും വിസ്തരിച്ചുവൎണ്ണിക്കുന്നില്ലദശാനന ॥ സൊ
മബിംബമുഖനായിട്ടുംഘനശ്യാമവൎണ്ണനായിട്ടുമിന്നെത്രയും കൊമളാം
ഗനായിട്ടു മിനിൽക്കുന്നരാമനെ നീവഴിപൊലെ കണ്ടാലും ॥ എന്തു
സങ്കടംവന്നാലും ധൎമ്മത്തിന്നന്തരായം വരുത്തുന്നവനല്ല കാന്തയെ
ക്കട്ടനിന്നെശ്ശരംകൊണ്ടു കൃന്തനംചെയ്വാൻ നില്ക്കുന്നകണ്ടാലും ॥
കൊപിച്ചാലിവൻ കാലസമനെന്നും ശൊഭയുദ്ധത്തിലിന്ദ്രസമനെന്നും
ആപന്നന്മാരെ രക്ഷണംചെയ്യുവാൻ ശ്രീപതിസമനെന്നും ധരിച്ചാ
ലും ശ്രീരാമഗുണമൊക്കയും വൎണ്ണിപ്പാനാരാലും കഴിവുണ്ടായ്വരാ ദു
ഢം വൈരിയാംനിന്നെ വീക്ഷണമാത്രത്തിൽ ചാരമാക്കിച്ചമച്ചിടും
നിൎണ്ണയം ॥ ലക്ഷണമൊത്തരാഘവൻ തന്നുടെദക്ഷിണ ഭാഗത്തിൽ
നിന്നീടുന്ന ലക്ഷ്മണനാകും സൊദരൻതന്നെയും രാക്ഷസകുലനാഥ
നീകണ്ടാലും ॥ ഒരുസംശയമില്ലിവൻ രാമന്റെപുറമെചരിക്കും ജീവ
നാകുന്നന്ത്രപിക്കിൽ ഗുണങ്ങളെക്കൊണ്ടിവർ പരംസാദൃശ്യമുള്ള
വരാകുന്നു ॥ വടിവൊടിപ്പൊൾ ലങ്കെശ്വരനിന്നെ വെടിഞ്ഞങ്ങി
നെ പൊയവിഭീഷണൻ മടിക്കൂടാതെ രാമപാദംനമിച്ചിടത്തെ ഭാഗെ

നിൽപതുംകാണ്കനീ ॥ രാജപുത്രൻരഘുപതി ലങ്കക്കുരാജാവാക്കിനാ
ൻ നിന്റെസഹജനെ വ്യാജമില്ലാത്ത രാമനെനിയ്ക്കിപ്പൊളാജിയിൽ
ജയിച്ചീടുന്നതെങ്ങിനെ ॥ പെണ്ണാങ്ങിടാതെയെപ്പൊഴും നിന്നുടെകണ
ക്കാൽതിരുമ്പെണ്ടുന്നവനിപ്പൊൾ ഗുണമെറുന്നരാമന്റെ തൃപ്പാദംവ
ണങ്ങിക്കൊണ്ടു നിൽപതുംകാണ്കനീ ॥ കിഷ്കിന്ധാധിപനാകുന്ന സു
ഗ്രീവൻമുഷ്കരാകും കപികളൊടൊത്തിഹ ദുഷ്കരമാകുംയുദ്ധം ചെയ്തീ
ടുവാൻനിഷ്കപടം വസിപ്പതുംകാണ്കനീ ॥ ശംഖാപത്മം ശതംകൊടി
യെന്നൊരൊ സംഖ്യാസമ്പൂൎണ്ണമാകുന്ന സൈന്യത്തെ ലങ്കയിലിതാ
നിൎത്തീട്ടു നിന്നൊടിന്നങ്കംവെട്ടുവാൻ കാത്തുനിന്നീടുന്നു ॥ ആശരാ
ധിപയുദ്ധത്തിൽ തൊലിയുംക്ലെശവും ഭവിച്ചീടാതിരിക്കുവാൻ പെശ
ലമായിട്ടെതൊരു മാൎഗ്ഗമെന്നാശയത്തിൽ വിചാരിച്ചുറച്ചാലും ॥ പ
രപക്ഷപ്രശംസയൊടീവണ്ണം പരിഭാഷിക്കും ഭൃത്യവചസ്സിനെ പരി
ചൊടഥ കെട്ടുദശാനനൻ പരിഭത്സനം ചെയ്യുന്നവരെയും ॥ ആട്ടി
ധിക്കരിച്ചായവരെ ദ്രുതംകൊട്ടയ്ക്കുപ്പുറത്താക്കീട്ടനന്തരം ഇഷ്ടശാൎദ്ദൂല
മുഖ്യന്മാരെവിളിച്ചൊട്ടും വൈകാതെ രാമവിചാരത്തെ പെട്ടന്നങ്ങി
നെസൎവ്വമറിയുവാൻ വിട്ടാൻനക്തഞ്ചരകുലനായകൻ ॥ തുഷ്ടിയൊ
ടവർ വാനരന്മാരുടെകൂട്ടത്തിൽ ദ്രുതംചെന്നുകടന്നപ്പൊൾ മുന്നം
പൊയിട്ടുള്ളാളുകളെപ്പൊലെ തന്നെസൎവ്വരുമക്കപി താഡനംനന്നാ
യ്യേടിച്ചു രാമകടാക്ഷത്താൽ പിന്നെമുക്തരായ്തിരിഞ്ഞീടിനാർ ॥
ആജിയിൽശൂരനാകുന്ന തന്നുടെരാജാവിന്റെ സമീപത്തിൽചെന്ന
വർ പൂജാപൂൎവ്വം സകലബലത്തെയും വ്യാജമെന്യെപറയും സമയത്തി
ൽ ॥ ആയവരുടെ ദൈന്യതയാ ഭീമകായനാകും ദശമുഖൻകണ്ടെ
റാം ദൂയമാനഹൃദയനായ്ശാൎദ്ദൂലനായ മായാവിയൊടെവം ചൊല്ലി
നാൻ ॥ നിസ്സാമാറവരെപ്പൊലെ ശത്രുവിൻകയ്യിൽ പെട്ടുപൊയെ
ന്നു തൊന്നീടുന്നു അയ്യൊകഷ്ടം സകലവൃത്താന്തവും പൊയ്യന്യെപ
റഞ്ഞാലും മടിക്കാതെ ॥ ശാൎദ്ദൂലനെവം രാവണൻതന്നുടെ ചൊദ്യം
കെട്ടപ്പൊളുണ്ടായ വാൎത്തകൾ വിസ്തരിച്ചറിയിച്ചതു കെട്ടുടനിത്തരം
ചൊന്നാൻ പിന്നയുംരാവണൻ ॥ വീരന്മാരാകും വാനരന്മാരുടെപെ
രുംതാതപുത്രാദിനാമങ്ങളും പൊരിനുള്ള പടുത്വവും സൎവ്വവുംവെ
റെവെറെ നീചൊല്ലുകമെല്ലവെ ॥ നാഥനെവംകഥിക്കുന്ന കെട്ടഥ
ഭീതിഭാവെന ശാൎദ്ദൂലൻചൊല്ലിനാൻ ആദിതൊട്ടിന്നഖില നാമങ്ങളു
മൊത്തുവാനടിയത്തിന്നാലാളല്ല ॥ അൎക്കമാരുത പത്മജപാവക ശക്രാ
ദിശ്രെഷ്ഠദെവാംശമല്ലാതെ ഇക്കപികുലത്തിങ്കലൊരുവനും മികവൊ

രാ ജനിച്ചിട്ടില്ലൊത്താലും ॥ വിക്രമാദിത്യമഹാസാഹസശക്തിയും വിഗ്ര
ഹംചെയ്യാനുള്ളപടുതവും മക്കടത്താന്മാക്കൊക്കയുമുണ്ടെന്നതു മുൻ
ക്കൊമ്പിൽ ഭവാൻനന്നായറിഞ്ഞാലും ॥ രാമലക്ഷ്മണന്മാരും ദശരഥ
ഭൂമിപൻറെ സുതരെന്നറികനീ ധീമാന്മാരാകുമിബ്ബാലകൊപ്പമാമാള്ളാ
ണ്മാനില്ലീ ഭുവനത്തിലാരെയും ॥ നിൻെറസൊദരനുംചെന്നു രാഘവ
ൻതൻെറപക്ഷത്തിൽ ചെന്നുകൊണ്ടങ്ങിനെ തൻെറവംശമശെഷം
മുടിക്കവാൻതൻെറടത്തൊടെ തന്നെവസിക്കുന്നു ॥ പരസൈന്യത്തി
ൻ വൃത്താന്തമൊക്കയുമറിവുള്ളതു പൊലിന്നടിയനും അറിയിച്ചെനി
തിൽപരം വെണ്ടതുംനിരൂപിച്ചു ഭവാൻതന്നെചെയ്യാലും ॥ അഞ്ചൊ
തെവമവൻ ചൊല്ലികെട്ടപ്പൊൾ കിഞ്ചിൽഭീതി പൂണ്ടാദ്ദശകന്ധരൻ
തഞ്ചക്കാരാകും മന്ത്രിമാരൊത്തുടൻ വാഞ്ചപൊലെ താനാലൊ
ചിച്ചീവണ്ണം ॥ വിദ്യുജ്ജിഹ്വനെന്നിങ്ങിനെ ചൊല്ലുന്നഭൃത്യനെ യ
രികത്തു വിളിച്ചുടൻ ഉത്തമയാകും സീതയെവഞ്ചിപ്പാനുദ്യൊഗത്തൊ
ടെ ചൊല്ലിത്തുടങ്ങിനാൻ ॥ ഉണ്ടാക്കിടണംവെഗം നീമായയെ
കൊണ്ടു രാഘവൻതൻെറ ശിരസ്സിനെ കൊണ്ടൽവെണി ജനകജാ
തന്നെഞാൻ കണ്ടരികത്തുനിൽക്കും സമയത്തിൽ ॥ രണ്ടുകൈകൊ
ണ്ടെടുത്തുനിസ്തുതലകൊണ്ടു വന്നിടവെണമപ്പിടത്തിൽ കണ്ടിവാർകു
ഴലാളായിട്ടുമവൾക്കിണ്ടലെങ്കിലുമുണ്ടാകുമെന്നിയെ ॥ ഏവംകല്പനകെ
ട്ടപ്പൊളങ്ങിനെ യാവതൊന്നെന്നവനുമനുമതിച്ചാൻ രാവണനുംപ്ര
സാദിച്ചുതന്നുടെ കൈവളയൂരിസ്സമ്മാനം നൽകിനാൻ ॥ കാമപീഡി
തനായിട്ടിന്നെ സീതയെക്കാണ്മാനായ് തത്രപ്രദെശത്തു ചെന്നപ്പൊ
ൾ രാമനെത്തന്നെ ധ്യാനിച്ചുമെവുന്ന സൊമബിംബമുഖിയെക്കണ്ടീ
ടിനാൻ ॥ അല്ലൽപൂണ്ടുകരഞ്ഞു മുഖംതാഴ്ത്തിമെല്ലവെ വാഴുംജാനകി
യൊടെററം മല്ലനാകുന്നരാവണനിവണ്ണം ചൊല്ലിനാനതി ക്രൂരവ
ചനത്തെ ॥ അല്ലയൊസീതകെട്ടാലും നിന്നൊടുനല്ല വാക്കുവളരപ്പ
റഞ്ഞിട്ടും തെല്ലുപൊലുമെന്നിഷ്ടമനുസരിച്ചില്ലല്ലൊ നിസ്തുതമൂലം നി
ന്നുടെ വല്ലഭനെ ഞാൻ ഭൃത്യരെക്കൊണ്ടിന്നു കൊല്ലിച്ചെനെന്നറിഞ്ഞാ
ലുംസുന്ദരി ॥ കാന്തനെത്തന്നെ പിന്നെയുംപിന്നെയും ചിന്തിച്ചിട്ടെന്തു
കാൎയ്യംജനകജെ കാന്തിയെറുന്ന നിയ്യെൻെറഭാൎയ്യയായ് സന്തൊഷി
ച്ചു സുഖിച്ചുവസിച്ചാലും ॥ ചത്തുമണ്ണായ് ഭവിച്ചൊരുനിന്നുടെ ഭ
ൎത്താവെന്തു നിനക്കിനിചെയ്യീടും സത്വരമെൻെറ ഭാൎയ്യമാരിൽ വച്ചി
ന്നുത്തമയായ്വസിക്കു ചിരംഭദ്രെ ॥ പുണ്യമില്ലാത്തവളെ മഹാമൂഢെ
പണ്ഡിതന്മാർ നടിക്കുന്നവളെനീ കണ്ണുകൊണ്ടു നിൻഭൎത്തൃവധത്തെ

ഞാൻവന്നീടുന്നതുകെട്ടുകൊണ്ടീടുക ॥ നിന്നുടെപതിയാകുന്ന രാഘ
വനെന്നൊരുത്തനില്ലെന്നുമെന്നറിച്ചാലും ഇന്നലെസ്സന്ധ്യയായപ്പൊ
ളിപ്പുരത്തിങ്കൽ വന്നനാറികനീ ജാനകീ ॥ സൈന്യത്തൊടു മനുജ
നൊടും കൂടി സ്സന്നദ്ധനായിട്ടാഗമിച്ചങ്ങിനെ നന്നക്ഷീണംപൂണ്ടെല്ലാ
വരും കൂടിവിന്നതവിട്ടുറങ്ങുന്ന രാത്രിയിൽ ॥ എന്നുടെഭൃത്യരാകും പ്രഹ
സ്താദിവൃന്ദവും തരംനൊക്കിക്കൊണ്ടങ്ങിക്കിൽ ചെന്നുസുഗ്രീവഭൃത്യരെ
യൊക്കയും കൊന്നാരായവരെന്നറിഞ്ഞീടുക ॥ തുഷ്ടിയൊടെന്റെ കിങ്ക
രന്മാർ നിനക്കിഷ്ടനാകും ഹനൂമാനെയും കൊന്നാർധൃഷ്ടതയുള്ള രാമ
ന്റെകണ്ഠവുമെറ്റം ഭീതിക്കൂടാതഥ ഖണ്ഡിച്ചാർ ॥ വിദ്ധിയാകുംവിഭീ
ഷണൻ തന്നെയും കെട്ടുവിട്ടവർ ചെന്നുപിടിച്ചപ്പൊൾ ശിഷ്ടരുള്ള
വർ ലക്ഷ്മണനൊടൊത്തു പെട്ടന്നങ്ങിനെ പെടിച്ചുമണ്ടിനാർ ॥ ജാന
കിനിന്റെഭർത്താവിന്റെതല മാനനീയനായിടുമെൻ ഭൃത്യനാൽആനീ
തമായിട്ടുണ്ടതും നിശ്ചിപ്പൊൾ മാനിനീമണെകണ്ടുകൊണ്ടീടുക ॥ എ
ന്നുചൊല്ലിത്തൻ ഭൃത്യനെക്കൊണ്ടതി സുന്ദരശിരസ്സായവൾ തന്നുടെ
മുന്നിൽവച്ചിച്ചവനെയയച്ചുടൻ പിന്നയുംസീത തന്നൊടുചൊല്ലി
നാൻ ॥ ഇതാകണ്ടാലും സീരധ്വജാത്മജെ മൃതനായപതിതൻ വദ
നത്തെ ഹതകാന്തനെച്ചിന്തിക്കാതെ നിശ്ശെൻഹിതകാരിണിയായ്സു
ഖവാണാലും ॥ രാക്ഷസെന്ദ്രന്റെ വാക്കെവാകെട്ടപ്പൊളക്ഷിരണ്ടും
തുറന്നുടൻസീതയും വിക്ഷണംചെയ്യനെരം പ്രിയമുഖ മീക്ഷണംചെ
യ്തിട്ടങ്ങിനെപിന്നെയും ॥ സൂക്ഷിച്ചയ്പൊടുനൊക്കുമ്പൊളൊരൊരൊ
ലക്ഷണങ്ങളെകണ്ടതിശൊകെന ലക്ഷ്മണാഗ്രജൻതന്മുഖമെന്നെററം
ശിക്ഷയിലുറപ്പിച്ചെവം ചൊല്ലിനാൾ ॥ അയ്യയ്യൊലൊകനായകരാ
ഘവ നിശ്ചല്ലാതിനിയ്ക്കാരുണ്ടൊരാധാരം വയ്യനിൻവിയൊഗം ക്ഷണ
മെങ്കിലും പൊയ്യല്ലെന്നെയും കൊണ്ടുപൊയീടുക ॥ ഇത്രനാളുംനി
ന്നാഗമനത്തെന്നെ കാത്തുകൊണ്ടിഹ ജീവിച്ചിരുന്നഞാൻ വൃത്ഥമാ
യെല്ലൊ വാതജവാണിയും സത്യസന്ധകരുണാവയൊനിധെ ॥ കെ
കയാത്മജെ നിസ്സംസകാമയായ് ലൊകനാഥനെ കൊല്ലിക്കകൊര
ണാൽ വെഗത്തിൽതന്നെ പുത്രനൊടൊത്തുനീ ഭൊഗമെല്ലാമനുഭ
വിച്ചീടുക ॥ രാമമാതാവെ ഞാൻനിമിത്തംഭവൽ പ്രെമപാത്രൻകുമാ
രൻമരിച്ചെല്ലൊ ഭൂമിയിൽജീവിച്ചങ്ങിനെമെലിൽനീ താമസിച്ചീ
ടാ ഹാഹാമഹാകഷ്ടം ॥ ദീർഘായുസ്സെന്നുജ്യൊതിശാസ്ത്രജ്ഞന്മാരൊ
ക്കയും പറഞ്ഞുള്ളൊരുവാക്കുകൾ ദൊഷ്ക്കായ്ത്തന്നെ ഭവിച്ചെന്നും
ചിത്തത്തിലൊർക്കുന്നൊനഹമിദൃശകാങ്ക്ഷയാൽ ॥ ഇത്ഥമൊരൊന്നു

ചൊല്ലിക്കരകയും ധാത്രിയിൽവീണുരുളുകയുംപിന്നെ ഹസ്തംകൊണ്ടു
തന്മാറത്തു താഡിച്ചും ചത്തുപോലെമോഹിച്ചുവീഴ്കയും ॥ പിന്നെയു
മെഴുന്നേറ്റുരമണനെ ത്തന്നെത്തീവ്രാവിളിച്ചുകരകയും മന്നവാത്മ
ജമൽപാണിയെഭവാൻ വന്നധീരതയോടെപിടിച്ചപ്പോൾ ഒന്നിച്ചു
ധൎമ്മംചെയ്കയെന്നിവണ്ണം ചൊന്നവാക്കിനെസ്സത്യമാക്കീടുക ॥ ഇ
ത്തരംപ്രലാപിച്ചിട്ടനന്തരം നക്തഞ്ചാരികൾക്കീശനോടോതിനാൾ
മൃത്യുതുല്യനിയ്യെന്നുടയുംരാമ ഗാത്രത്തോടിന്നുചേൎത്തുതിയ്യിട്ടാലും ഭ
ൎത്താവോടെന്നെച്ചേൎത്തുദഹിപ്പിപ്പാൻ മാത്രംകാരുണ്യംചെയ്തുകൊ
ണ്ടാലുംനീ ॥ നാഥഹീനയെപ്പോലെപലവിധം സീതയിങ്ങനെ
ചൊല്ലിക്കരയുമ്പോൾ യാതുധാനനൊരുത്തനവിടത്തിൽ സാദരം
വന്നുകേൾപ്പിച്ചുചൊല്ലിനാൻ ॥ ഭാഗ്യരാശെഭവാനിപ്പോൾവേഗത്തി
ൽ ശ്ലാഘ്യമന്ദിരം പ്രാപിച്ചുകൊണ്ടാലും യോഗ്യരാകുന്നമന്ത്രിമാർവ
ന്നങ്ങു പാൎക്കുന്നുഭവദ്ദൎശനകാംക്ഷയാ ॥ ഇപ്രകാരം പറഞ്ഞതുകേട്ട
പ്പോൾ തൽപ്രദേശംവെടിഞ്ഞുപോയാനവൻ അത്ഭുതമാകുംരാമ
ശിരസ്സുംപോയപ്പോൾതന്നെ തിരോധാനവുംചെയ്തു ॥ യുദ്ധകാമ
നായീടും ദശഗ്രീവൻ തത്രചെന്നുതന്മന്ത്രിമാരൊത്തഥ സത്വരംകാ
ൎയ്യമാലോചിച്ചുറച്ചതും പ്രീത്യാഭേരിഘോഷത്തെയും ചെയ്യിച്ചാൻ ॥
നിശിചാരികൾതന്നുടെനായകനാശോകോദ്യാനംതന്നിൽനിന്നങ്ങി
നെ കൃശഗാത്രിയായീടുന്നസീതയെ ഭൃശംഭത്സിച്ചുപോയോരനന്ത
രം ॥ സരമയന്നു ചൊല്ലുന്നിശാചരി പരംസീതയുംമോഹത്തെ
പ്രാപിച്ചുചരമഗതിവന്നതുപോലെയായ് ധരണിയിൽകിടക്കുന്നുക
ണ്ടേറം ॥ കരുണകലൎന്നിങ്ങിനെദേവിയോടുരിയാടിനാളത്രയുമാ
ദരാൽ സരസീരുഹലോചനെമൽസഖി വരനൊത്തുനിസൌഖ്യമാ
യ്വാണീടും ॥ ഹരിയോടൊക്കും രാമനുറങ്ങുമ്പോൾ മരണത്തെവരു
ത്തിക്കൊണ്ടീടുവാൻ ഒരുരാക്ഷസനുണ്ടാകയില്ലെന്നും ധരിച്ചീടുകമംഗ
ലശീലെനീ ॥ സതിയാകുംഭവതിയെരാവണൻ ചതിച്ചീടുവാനായ്
ത്തന്നെരാമന്റെ വദനത്തെയുംമായയാലിവണ്ണം കൃതമാക്കിയതാ
യ്വരും നിൎണ്ണയം ॥ ചൊല്ലിയതൊക്കെ ഭോഷ്കെന്നറിഞ്ഞാലും മെല്ലെ
വെഞാൻമറഞ്ഞുചെന്നങ്ങിനെ കല്പനാകുമിവന്റെവിചാരങ്ങളെ
ല്ലാമിന്നറിഞ്ഞീടിനേൻസുന്ദരി ॥ കാമദേവസമാനനായീടുന്ന രാമ
നെയുംഞാൻകണ്ടു ജനകജെ ഭീമസാഗരം ലംഘിച്ചു ലങ്കയിൽ ശ്രീ
മാൻവന്നുകടന്നെന്നറിഞ്ഞാലും ॥ അക്ഷബാലകതാതൻദശമുഖൻ
രാക്ഷസന്മാരെച്ചാരരായ്വിട്ടതും പ്രക്ഷീണന്മാരായ്ത്തന്നെ തിരിഞ്ഞ

ധൂമ്രാക്ഷാദിബലംവർണ്ണിച്ചുചൊന്നതും ॥ അതുകെട്ടഥരാവണനുംപല
വിധാമന്ത്രവിചാരങ്ങൾചെയ്യുന്നും മതിനെർമുഖി സർവ്വമറിഞ്ഞുഞാ
ൻ ഹതനായ്വരും രാവണനിക്ഷണം ॥ കെട്ടാലുംസഖിഭെരിപടഹാ
ദി കൊട്ടിഘൊഷിച്ചീടുന്നനിനാദവും ചട്ടശസ്ത്രാദി കയ്യിലെടുക്കു
മ്പൊൾ കൂട്ടിമുട്ടുന്നകൊലാഹലങ്ങളും ॥ അതിഘൊരമായ്ഘണ്ടാനി
നാദവും മുദ്ദവല്ലാത്ത സിംഹനാദങ്ങളും രഥവാജിഗജങ്ങളുടെപല
വിധമുള്ളൊരുശബ്ദവുംകെൾക്കനീ ॥ യുദ്ധത്തിൽദ്രുതംരാഘവനുംദ
ശവക്ത്രനെക്കൊന്നു നിന്നെലഭിച്ചീടും ഭർത്താവൊന്നിച്ചുനീവാസിക്കു
ന്നതു മുൾസന്തൊഷത്തൊടെ കാണുംഞാൻനിൎണ്ണയം ॥ എന്നുനെർ
മിഴിയാളെനിനക്കിന്നു വെണമെങ്കിൽഞാൻ പൊയിനിൻസന്ദെശം
പ്രാണനായകനാകുംരമണനെ കാണിച്ചിങ്ങുവന്നീടുവൻമാനിനി ॥
സാന്ത്വമായിട്ടിവണ്ണംപറയുന്ന ബന്ധുവാകും സരമയെത്തന്നുടെ
അന്തികത്തിൽവിളിച്ചതിഗൂഢമായ് സന്തൊഷിച്ചഥസീതയുംചൊ
ല്ലിനാൾ ॥ പങ്കഹീനെ സഖിനീയിന്നെന്നുടെ സങ്കടങ്ങളെത്തീ
ക്കെണമെന്നെവം ശങ്കവിട്ടുള്ളിൽനിശ്ചയം ചെയ്യുകിൽ ലങ്കെശനു
ള്ളറിഞ്ഞുവന്നീടുക ॥ ഇനിയുമവൻമായകൊണ്ടെന്നുടെ മനതാരിൽ
ഭയംവരുത്തീടുമൊ തനിയെപൊയറിഞ്ഞെന്നെ കെൾപ്പിപ്പാൻ വിന
യത്തൊടപെക്ഷ ചെയ്തീടുന്നെൻ ॥ മൈഥിലിതൻറവാക്കെവം കെ
ട്ടപ്പൊൾ യാതുധാനിയും പൊയതിവെഗന ജ്ഞാതരാജഹൃദയയാ
യ്വന്നഥ സാദരംസഖിയൊടു ചൊല്ലീടിനാൾ ॥ ജാനകീ നിന്നെരാ
മനായ്ക്കൊണ്ടിപ്പൊൾ ദാനംചെയ്യുവാൻ വൃദ്ധസചിവരും ദീനയാ
യ്ത്തന്നെ കൈകസിയുംചെന്നു മാനിയാകുമവനൊടുരച്ചിട്ടും ॥
കെട്ടീടുന്നില്ല കാലപാശത്തിൻറ പാട്ടിലായ്വന്നു രാവണൻനിൎണ്ണയം
ശ്രെഷ്ഠൻ രാഘവനിന്നവനെക്കൊന്നു കൂട്ടിക്കൊണ്ടുപൊയീടും ഭവ
തിയെ ॥ അതിഗൂഢമായിങ്ങിനെ രാക്ഷസസുതയും ജനകാത്മജയും
തമ്മിൽഹിതമൊരൊന്നുചൊല്ലിക്കരംപിടിച്ചതുല സ്നെഹത്തൊടെവ
സിക്കുമ്പൊൾ ॥ ഭാനുവംശജനാകുന്ന രാമനാൽമാനിക്കപ്പെട്ട വാനര
രൊക്കയും ദീനമെന്നിയെ സുവെലാചലത്തിൻറ സാനുവിൽ നിന്നു
സിംഹനാദംചെയ്താർ ॥ ജംഭാരിതൻചൊരഞ്ഞാണൊലി പൊലെഗം
ഭീരമാകുംശബ്ദത്തെക്കെട്ടപ്പൊൾ സംഭ്രമംപൂണ്ടു രാക്ഷസരൊക്കയും
സാത്ഭുതഭയരായിമെവീടിനാർ ॥ ഇക്കണക്കുള്ളശബ്ദംശ്രവിക്കയാലുൾ
ക്കാമ്പിലപ്പൊ ശങ്കയൊടങ്ങിനെ വെക്കമാസ്ഥാനമണ്ഡപത്തിൽ ചെ
ന്നുപുക്കാൻ സർവ്വരുമൊത്തഥരാവണൻ ॥ തന്നുള്ളന്തന്നിലുള്ളൊര

ഭിപ്രായം ചൊന്നനെരത്താ മന്ത്രിമാരെല്ലാരും ഒന്നുംമിണ്ടാതെ രാ
മബലം ചിന്തിച്ചന്യൊന്യം നൊക്കിനിൽക്കുംദശാന്തരെ ॥ മാതാപൈ
താമഹനായിട്ടൊന്നൊരു നീതിശാസ്ത്രജ്ഞനാകുന്നമാല്യവാൻജ്ഞാതിനാ
ശാവരാതിരുന്നീടുവാൻ ഹെതുയുക്തമിവണ്ണമുരചെയ്യാൻ ॥ ശത്രു
സാരമില്ലാത്തവനെങ്കിലുമൊൎത്താലും ഭവാൻ നീതിജ്ഞനന്നല്ല ഉത്ത
മനാകും രാമനൊടിപ്പൊൾ നീ യുക്തം സന്ധിചെയ്തീടുകയല്ലയൊ ॥
ധൎമ്മാധൎമ്മങ്ങളെന്നിവ രണ്ടിനെ നിൎമ്മാണംചെയ്തീശപരനല്ലയൊ
കൎമ്മവുമിതുരണ്ടും വൎദ്ധിക്കുവാൻ ബ്രഹ്മാവല്ലയൊ നിശ്ചയം ചെയ്തു
തു ॥ കെൾക്കനീധൎമ്മ നിഷ്ഠയുള്ളാളുകൾ പൊൎക്കളത്തിൽ ജയത്തെ
ലഭിച്ചീടും ദുഷ്കൃത, നിരതന്മാരെല്ലാവരും തൊൽക്കുമായതിന്നി
ല്ലൊരുസംശയം ॥ മാനുഷനെന്നു ചിന്തിച്ചുരാമനെ മാനിക്കാതെ
നീ ധിക്കരിച്ചീടൊല്ല സാനുജനാകും രാഘവനിങ്ങല ഹാനിചെയ്വാ
ൻ സമൎത്ഥനായ്വന്നീടും ॥ ദൂഷണാദിയെക്കൊന്നവൻ മുൻപിൽനിൻ
ഭീഷണിയൊന്നുംതെല്ലും ഫലിച്ചീടാ ഭൊഷനാകുന്ന നിന്നെയുംരാ
ഘവനീഷൽക്കൂടാതെ തന്നെ ഹനിച്ചീടും ॥ വരംകൊണ്ടുള്ള ഗൎവ്വും
ദൂരെ നീയ്യെറിഞ്ഞാലും രജനീചരശപര സുരദാനവയക്ഷാദിയ
ല്ലല്ലൊ ഹരിസൈന്യവും രാമനുമൊൎത്താലും ॥ നിമിത്തങ്ങളും നന്നാ
ല്ലാതങ്ങിനെ നമുക്കിപ്പൊൾ പലതുണ്ടുകാണുന്നു കുമതിവിട്ടു വെഗെ
ന രാമന്റെ രമണിയെ കൊടുത്താലും രാവണ ॥ മാല്യവാനെവം
ചൊല്ലിട്ടവൻ തന്റെ വല്ലാതുള്ള മുഖെരസഭെദങ്ങൾ എല്ലാം കണ്ടെ
പ്പൊൾ മിണ്ടാതെ മൌനത്തൊടല്ലൽ പൂണ്ടഥ ചാരത്തു മെവിനാ
ൻ ॥ അമ്മതന്നുടെ പൈതാമഹൻതന്റെ നിൎമ്മലഹിത ശ്രെ
ഷ്ഠവചസ്സിനെ സമ്മതിച്ചില്ലന്നല്ലതി കൊപെന ചെമ്മെ രാ
വണനീവണ്ണം ചൊല്ലിനാൻ ॥ ഇഷ്ടനെന്നു നീഭാവിച്ചുചൊന്നൊരു
ക്ലിഷ്ടമായുള്ള ശത്രുപ്രശംസയെ കെട്ടിട്ടൊട്ടും സഹിക്കുന്നില്ലെങ്കിലും
വെട്ടുന്നില്ല ജനനിയെയൊൎക്കയാൽ ॥ വാനരന്മാരെ ബന്ധുക്കളാക്കി
ട്ടും ഹീനരാജ്യനായിട്ടുമിരിക്കുന്ന മാനുഷനെ ഭയപ്പെട്ടു സീതയെ വാ
നവാരിയായീടും ഞാൻ നൽകുമൊ ॥ അന്തകനെജ്ജയിച്ചുള്ളൊരെ
ന്നെ നീ ഹന്താഹന്ത പരിഹസിക്കുന്നതും സന്തതം രാമവിക്രമം
ചൊൽവതു മെന്തുഹെതുവാലെന്നുര ചെയ്താലും ॥ രണ്ടുനാളിന്നക
ത്തുഞാൻ രാഘവകണ്ടം വെട്ടിയറുത്തുകൊള്ളുന്നതു കണ്ടുകൊണ്ടാ
ലും സംശയമൊട്ടുമെ വെണ്ടരണ്ടില്ലവാക്കിനിക്കൊൎക്കനീ ॥ പ്രാണ
നാഞ്ഞൊട്ടുപൊയാലു മന്യനെത്താണുനിൽക്കുന്നവനല്ലീ രാവണൻ

കാണിപൊലു മൊരുത്തനെയും ഭയമാണായ്വാഴുമിനിക്കില്ലറിഞ്ഞാലും ॥ രാഘവനതി ഘൊരമായുള്ളൊരു സാഗരത്തിൽ ചിറയിട്ടുകാരണം ആശമിച്ചുള്ള ഭീതികളൊക്കയും വെഗം ദൂരകളഞ്ഞുകൊണ്ടീടുക ॥ മെനിവാക്കെവം ചൊല്ലുന്നകെട്ടപ്പൊൾ പ്രീനവപൂണ്ടു നാണിച്ചു മാല്യവാൻ മാനവദ്ധനമായ് ചിലവാക്കുകൾ താനുരചെയ്യിട്ടാത്മാലയംപുക്കാൻ ॥ ആലൊചിച്ചഥ രാവണനംപുരപാലനം വഴിപൊലെചെയ്യിടുവാൻ കാലതുല്യ ഭടന്മാരെക്കല്പിച്ചിട്ടാലയം നിജംപുക്കുവാണീടിനാൻ ॥ അന്നുകാലം ദശരഥൻതന്നുടെ സുതന്മാരും രവിസുതനുംപിന്നെ മതിമാനാകും വായുതനയനും വിധിതന്നുടെപുത്രനും നീലനും ॥ കൃതസൌഹൃദനാകും നിശാചര പതി സൊദരൻതാനും തൻഭൃത്യരും മൃതതാതനാകും യുവരാജനു മതുപൊലുള്ള യൂഥപവൃന്ദവും ॥ ശത്രുമന്ദിരം പ്രാപിച്ചിച്ചൊന്നവരൊത്തു നിന്നിട്ടിവണ്ണം മുരചെയ്യാർ ഇതുശാംഭിസ്ഥമുള്ളൊരു ലങ്കയെ വൃത്രവൈരിയും പൊരിൽ ജയിക്കുവാൻ ഓർത്താലാളാകയില്ലതിനാൽ നമുക്കത്രെ കത്തവ്യമെന്തന്നു ചിന്തിപ്പിൻ ॥ ഇങ്ങിനെചിലർ ചൊല്ലുന്നകെട്ടപ്പൊൾമാംശലനാകുംരാമനൊടായ്മുദാ സംഗതിനന്നായ്ചെത്തുവിഭീഷണൻ ഭംഗിയിൽ ചെന്നുണത്തിച്ചാനിവണ്ണം ॥ പക്ഷിതൻ വെഷം കയ്ക്കൊണ്ടെൻ ഭൃത്യന്മാർ രാക്ഷസെശപുരത്തിൽ ചെന്നിട്ടിനാശിക്ഷയിൽതന്നെ തൽപുരവൃത്താന്ത മീക്ഷണം ചെയ്യറിഞ്ഞുവന്നീടിനാർ ॥ അറിയിച്ചീടാം രാവണനിശ്ചയം കരുണാനിധെ കെട്ടുകൊൾക ഭവാൻ പുരത്തിൻ പൂവ്വദ്വാരം പ്രഹസ്തനും പരിവാരത്തൊടൊത്തുരക്ഷിക്കുന്നു ॥ മഹാപാൎശ്വ മഹൊദരന്മാർ നിജമഹാരാജാവിൻ കല്പനകൊണ്ടിപ്പൊൾ സഹസെനയാദക്ഷിണ ദ്വാരത്തിൽ വിഹരിക്കീട നൽകാതെ മെവുന്നു ॥ പടിഞ്ഞാറുള്ള ഗൊപുരദ്വാരത്തിൽ പടുതമുള്ളൊരിന്ദ്രജിത്തുംതന്റെ പടക്കൊപ്പു മൊരുക്കി നിരത്തിക്കൊണ്ടടിയെററമുറപ്പിച്ചുനിൽക്കുന്നു ॥ ഉത്തരദ്വാരം തന്നിൽബഹുബലമൊത്തു രാവണൻ തന്നെവസിക്കുന്നുയുദ്ധ സന്നദ്ധനായ്വിരൂപാക്ഷനും മദ്ധ്യമഗുന്മംതന്നിൽ വസിക്കുന്നു ॥ പത്തിഹസ്തിരഥതുരഗാദികളിത്രയന്നുകണക്കുരചെയ്യുവാൻ ഓൎത്തുകൊള്ളുകിൽ പത്മനാഭൻതന്റെ മെത്തയാലും കഴിവരാരാഘവ ॥ വീൎയ്യമുള്ളവരാകുന്നുസവ്വരുംശൌൎയ്യവും പരമുണ്ടവൎക്കൊക്കയും ആൎയ്യഭീതിപ്പെട്ടുത്തുകയല്ലിനിക്കാൎയ്യം വെണ്ടതു ചിന്തിച്ചുകൊണ്ടാലും ॥ സ്നെഹപൂവ്വം വിഭീഷണനിവണ്ണം വ്യാഹരിക്കുന്നവാക്കുകൾകെട്ടപ്പൊൾ ആഹവശ്രു

രനാകുന്നരാമനും മൊഹനമായിട്ടെവമരുൾചെയ്യാൻ ॥ നീലനുംപട യും പൂവ്വദ്വാരത്തിൽബാലിപുത്രനും ദക്ഷിണദ്വാരത്തിൽചാലെ പശ്ചിമദ്വാരെ ഹനൂമാനുംതൊലിക്കൂടാതെ നിന്നുകൊണ്ടീടണം ॥ ഞാനും ലക്ഷ്മണനൊന്നിച്ചുരാക്ഷസ കാനനാഗ്നിയായുത്തരദ്വാരത്തിൽ വാനവാരിദശമുഖൻതൻബല ഹാനിചെയ്യാൻ സുഖമായ്വസിച്ചീടാം ॥ സുഗ്രീവനൊടുംജാംബവാൻ തന്നൊടും വ്യഗ്രതകൂടാതൊത്തു വിഭീഷണ ഉഗ്രവിക്രമമദ്ധ്യമഗുന്മത്തിൽ വിഗ്രഹത്തിന്നുകാത്തു നീ നിന്നാലും ॥ ഇപ്രകാരംതൻ സൈന്യത്തൊടൊക്കയും കല്പനയെ ക്കൊടുത്തഥരാഘവൻ ക്ഷിപ്രമാഗ്ഗിരിതന്നിൽ കരെറുവാൻ താല്പ്പയ്യത്തൊടെ പിന്നെയും ചൊല്ലിനാൻ ॥ വിപുലഗ്രീവനാകുന്ന സുഗ്രീവശ്ശുഭശീല വിഭീഷണനാമിപ്പൊൾ സുബെലമെന്നു പെരാകുമിഗ്ഗിരിയ്ക്കുപരിഭാഗന്തന്നിൽകരയെറി പ്രഭുവാകുന്ന രാവണൻതൻ പുരം വിഭവത്തെയും കണ്ടിട്ടനന്തരം കപിവീരരൊടൊത്താപ്രദെശത്തിൽക്ഷപയെയും സുഖമായ്ക്കഴിക്കണം ॥ എന്നരുൾചെയ്തു രാഘവൻപവ്വതം തന്നിലാരൊഹണം ചെയ്യിട്ടന്നെരം പിന്നാലെ ലക്ഷ്മണാദികളൊക്കയുമൊന്നിച്ചൊപ്പം കരെറിത്തുടങ്ങിനാർ ॥ മൊളിൽചെന്നുടൻതൽപുരന്തന്നിലെ മാളികകളുംഗൊപുരദ്വാരവുംമെളിച്ചങ്ങിനെപൊർചെയ്യാൻ നില്ക്കുന്നൊരാളുകളെയും കണ്ടാക്കരങ്ങന്മാർ ॥ ഉത്സാഹത്തൊടെ ശബ്ദിച്ചുരാമന്റെ പാദസരൊജത്തിന്നാനന്ദ മുണ്ടാക്കി തൽസമീപെ സകലരുമൊന്നിച്ചു മാത്സയ്യംവിട്ടു സൌഖ്യമായ്മെവിനാർ ॥ നെരന്നന്നായ്പുലന്ന സമയത്താമെരു തുല്യമായിട്ടുംഗിരിയുടെ ചാരുപുഷ്പഫലാദിസമൃദ്ധിയെ നെരെകണ്ടവർ സുഗ്രീവസമ്മതം പാരാതെ വാങ്ങിത്തദ്വനാന്തത്തിൽ ചാടി ഘൊരമായ് സിംഹനാദത്തെ ച്ചെയ്യപ്പൊൾ ക്രൂരവന്യമൃഗങ്ങളും ഭീതരായ്ദൂരത്തങ്ങിനെമണ്ടിത്തുടങ്ങിനാർ ॥ വനമൊക്കയും തല്ലിത്തകത്തവർ ഘനമൊദെന സഞ്ചരിച്ചീടിനാർ മനുജെന്ദ്രനും ലങ്കാപുരത്തിന്റെ മനൊജ്ഞതകണ്ടത്ഭുതപ്പെട്ടുപൊയ് ॥ പിന്നശ്രീരാമചന്ദ്രനാലങ്കയിലുന്നതമായ്വിളങ്ങുന്നാസൌധത്തിൽ ഇന്ദ്രജിത്തിന്റെതാതൻമുദാരാജചിഹ്നത്തൊടെമരുവുന്നതുംകണ്ടാൻ ॥ ആദിത്യാത്മജനാകുന്നസുഗ്രീവൻ സീതയെക്കട്ട ദുഷ്ടനെക്കണ്ടപ്പൊൾ ജാതരൊഷനായ് ചാടിസ്സമീപെ ചെന്നൊതിനാൻ രാക്ഷസെശനൊടീവണ്ണം ॥ ദുഷ്ട രാവണ ഞാനിന്നുരാഘവന്നിഷ്ടമെറും സഖാവെന്നറികനീ നിഷ്ഠുര കമ്മംചെയ്യ തിന്റെഫലം കിട്ടുമിപ്പൊൾ നിനക്കെടൊ ദുമ്മതെ ॥

ഇത്ഥം ചൊല്ലി ദ്ദശഗ്രീവൻ തന്നുടെ ചിത്രരത്നവിലസൽ കിരീട
ത്തെ തത്തലയിൽ നിന്നാശു പറിച്ചിട്ടുത്തമനാകും സുഗ്രീവൻ
നിന്നപ്പൊൾ ॥ കൊപത്തൊടെവം രാവണൻ ചൊല്ലിനാൻ [illegible]
നിന്നുടെ കണ്ഠംമുറിച്ചു ഞാൻ ലൊഭം കൂടാതെ രക്തപാനംചെയ്യു
ൻ ശൊഭയുള്ളൊരുദരം നിറച്ചീടുവൻ ॥ ഇങ്ങിനെ ചൊല്ലിക്കൊണ്ടാ
ദ്ദശഗ്രീവൻ ഭംഗികലത്തിന്നുള്ള കപീശനെ സംഹാരം ചെയ്വാനാ
ഹ്വാനം ചെയ്യുവർ തങ്ങളിൽദ്വന്ദ്വയുദ്ധം തുടങ്ങിനാർ ॥ ദ്വന്ദ്വയു
യുദ്ധത്തിന്നുള്ള വിരുതുകളൊന്നൊഴിയാതെ കാട്ടിച്ചിരകാലം ഒന്നി
നൊന്നുപകരം പ്രയൊഗിച്ചു തന്നെ വീഴ്ത്തേണ നിന്നാരിരുവരും ॥
അതുനെരത്താരാവണൻ മായയാ ചതിച്ചീടുവാനാരബ്ധനായപ്പൊ
ൾ മതിമാൻ കപിരാജനവിടെ നിന്നതിവെഗം തിരിച്ചുപൊന്നിടി
നാൻ ॥ ഭയം കൂടാതെ സുഗ്രീവനിവണ്ണം ജയത്തെയും ലഭിച്ചു തൻ
സ്വാമിയെ പ്രയതനായ്സരസം നമസ്കാര ക്രിയചെയ്തിട്ടരികിൽ
നിന്നീടിനാൻ ॥ വാനരെശനെ കണ്ടപ്പൊളെത്രയു മാനന്ദ
ത്തൊടെരാഘവൻ വെഗത്തിൽ മെനിതന്നിലണച്ചിട്ടനന്തരം ദീന
ഭാവത്തൊടെവമരുൾചെയ്താൻ ॥ എന്നൊടാലൊചിക്കാതെ കപി
കുലമന്നവ ഭവാനിപ്പൊൾ ഗമിച്ചതും നന്നായില്ലൊട്ടുമെത്രയും സാ
ഹസംതന്നെയായ്നിനച്ചാലും വഴിപൊലെ ॥ നിനക്കാപത്തു വല്ല
തും വന്നെന്നാലിനിക്കെന്തിന ജീവനും സീതയും അനുജന്മാരും രാ
ജ്യവും രാക്ഷസവനദാഹവുമെല്ലാം വൃഥാതന്നെ ॥ നിയ്യുപൊയിട്ടിവി
ടെവരുംമുൻപിൽ പൊയ്യല്ലെന്നുടെ ചിന്തിതം കെട്ടാലും ദുഷ്ടശസ്ത്ര
വരാതിരിപ്പാൻ കള്ളക്കള്ളനാകും സുരാരിയെകൊന്നുടൻ ॥ ലങ്കാരാ
ജ്യാധികാരം വിഭീഷണൻ തയ്ക്കലാക്കീട്ടഭിഷെകം ചെയ്തഥ പങ്ക
ലെശമില്ലാത്ത ഭരതനെ ശ്ശങ്കവിട്ടെൽപിച്ചെന്നുടെ രാജ്യവും ॥ പി
ന്നാദ്ദെഹത്യാഗത്തെയും ചെയ്യെണമെന്നു തന്നെ യുറച്ചിരുന്നെന
ഹം എന്നുരാമൻ പറഞ്ഞപ്പൊൾ സുഗ്രീവൻ സന്നതിയൊടിവണ്ണ
മുണൎത്തിച്ചാൻ ॥ നരസിംഹനിൻഭാൎയ്യയെക്കട്ടൊരു ദുരിതാബ്ധിയാകു
ന്നവനെക്കണ്ടാൽ ചുരുക്കത്തിൽ ബലമുള്ളടിയനും പൊരുത്തെങ്ങി
നെ വാഴെണ്ടു രാഘവ ॥ പ്രീതിയൊടവൻ ചൊന്നവാക്കുകളെത്രയുമാദ
രിച്ചിട്ടനന്തരം തന്നുടെ സൊദരനാകും* സൌമിത്രിയെ വിളിച്ചാദി
ദെവനിവണ്ണമരുൾചെയ്താൻ ॥ ഭദ്രലക്ഷ്മണ കാണ്ക നിയ്യത്രയും
രൌദ്രമാകും നിമിത്തങ്ങളൊക്കെയും ഇത്രിലൊകം നശിക്കുന്നകാല
ത്തൊടൊത്തിരിക്കുന്ന ലക്ഷണം പാൎക്കകിൽ ॥ ഉരചെയ്തിട്ടിവണ്ണം ര

ഘുപതി ഗിരിയിൽ നിന്നിറങ്ങിവന്നങ്ങിനെ കരത്തിൽ ധനുസ്സു മെടുത്തുകൊണ്ടരിമന്ദിരം നൊക്കിഗ്ഗമിക്കുമ്പൊൾ ॥ യുദ്ധസന്നദ്ധനായിട്ടനുജനും സത്യവാനാകും സൂര്യതനയനും ഉദ്ധതരാകും വാനരന്മാരും ശിലാഹസ്തരായ്ദ്രുതം പിമ്പെ പുറപ്പെട്ടാർ ॥ നാനാശസ്ത്രജ്ഞനാകുന്ന രാഘവൻ സാനുജനായ്ധനുസ്സെടുത്തങ്ങിനെ സൈന്യയൊടുമൊത്തുത്തരദ്വാരെ ചെന്നുന്മാ കൂടാതെ മൊരെന്നുമെവിനാൻ ॥ വഹ്നിപുത്രനായിട്ടുന്ന നീലനും മൈന്ദനൊടും ദ്വിവിദനൊടും കൂടി സന്നദ്ധനായിപ്പൂർവ്വദ്വാരെ ചെന്നു തന്നുടെബലയുക്തനായ്മെവിനാൻ ॥ തെക്കെദ്വാരെ ചെന്നംഗദനുംബ്രഹ്മക്കടെ ശ്രെഷ്ഠരൊത്തുനിന്നീടിനാൻ ഉൽക്കടബലമൊത്തുഹനുമാനാംവെക്കംപശ്ചിമദ്വാരെനിന്നീടിനാൻ ॥ വടക്കാംപടിഞ്ഞാറുമായുള്ളൊരു പടിദ്വാരങ്ങൾ രണ്ടിന്റെയുംനല്ല നടുക്കായ്രാവണാനുജൻ തന്നൊടും പടയ്ക്കേറ്റം മിടുക്കരൊടും കൂടി ॥ പാടവമെറും സുഗ്രീവനന്തരാമൊടിയൊടെ വസിച്ചുകൊണ്ടീടിനാൻ കൊടിസംഖ്യാജനമൊരൊപാത്തുക്കലൊടൽ കൂടാതെ കൂടിമെവീടിനാർ ॥ ഉത്തമനാകും ദാശരഥിതാനുമിത്തരം സെനാനിശ്ചയം ചെയ്തുബുദ്ധിയെറും വിഭീഷണൻതൻമതം പാർത്തിട്ടംഗദൻ തന്നൊടരുൾചെയ്താൻ ॥ ബാലിതൻ പ്രിയപുത്രമഹാബലകാലം വൈകാതെ രാക്ഷസനാഥന്റെ ആലയത്തിൽ നീചെന്നവനൊടെന്റെ കാലയുക്തവചനത്തെച്ചൊല്ലുക ॥ രാവണനീവരംകൊണ്ടഹങ്കരിച്ചു മെവീടുന്നവനെന്നറിയുന്നഞാൻ ദെവാദിദ്രൊഹം ചെയ്തതിന്റെഫലം കെവലമിപ്പൊൾ കാട്ടിത്തന്നീടുവൻ ॥ എന്നെവഞ്ചിച്ചുപതിയെക്കട്ടൊരു നിന്നെയിന്നൊരരക്ഷണമെങ്കിലും മന്നിടത്തിലിരുത്തുകയില്ലന്നും സന്ദെഹം വിട്ടറിഞ്ഞാലുംരാവണ ॥ ഒന്നിലൊരവാൻയുദ്ധത്തിന്നായിഹവന്നീടെണമതല്ലങ്കിൽസീതയെ തന്നീടെണമിരണ്ടിൽവച്ചിഷ്ടമായ്തൊന്നുംകാര്യത്തെ വെഗനചെയ്യാലും നീതിചെർത്തവംരാഘവനൊരൊരൊമാതിരിവാക്കരുൾചെയ്തുടൻ പിന്നെഭീതികൂടാതെ പൊകയന്നീവണ്ണമാദെശിച്ചപ്പൊൾകപിവീരനും ആദരെണരഘുപതിതൻ തിരുപ്പാദതാരിണകൂപ്പിപ്പുറപ്പെട്ടാൻ ശീഘ്രംരാവണ മന്ദിരെചെന്നതി വിക്രമിയാകും ബാലിതൻനന്ദനൻ ചൊൽകൊള്ളും മന്ത്രിമാരൊത്തുഹൃഷ്ടനായ്യാക്കും രാവണനൊടെവം ചൊല്ലിനാൻ ॥ വാസവസുതപുത്രനെന്നും പിന്നെ വാസവരിപുതാരാസുതനെന്നും കൊസലെന്ദ്രനായീടുന്നരാമന്റെ ദാസനെന്നു മറിഞ്ഞാലുമെന്നെനീ ॥ ഇപ്രകാരം പറഞ്ഞഥരാഘവ

കല്പനാവചനാത്തെയും ചൊല്ലിനാൻ വിപ്രന്മാൎക്കുള്ളിൽ ഭീതിനൽകു ന്നനിൻ ദൎപ്പമൊക്കക്കെളയുംഞാനിക്ഷണം ॥ ക്ഷിപ്രംസീതയെത്തന്നില്ലന്നാകിൽ നിന്നത്ഭുതശൌൎയ്യമൊക്കെ മുറിച്ചുടൻ അപ്പുറയുടെ വിഭീഷണനെഞാനിന്നിപ്പുരത്തിന്നധിപനായ്വച്ചീടും ॥ എവമാദിപലവിധമെന്നുടെ ദെവൻ തന്നരുളപ്പാടശെഷവും സാവധാനത്തിൽ കെട്ടുഹിതംപൊലെ രാവണ നിശ്ചയം ചെയ്തുകൊണ്ടീടുക ॥ അംഗദ ഗിരംകെട്ടാദ്ദശഗ്രീവൻ തിങ്ങാകൊപെന തന്റെ സചിവരെ മണ്ടാതെ വിളിച്ചിന്നിവനെ കെട്ടിചഞ്ചലവൎജ്ജാൻ കല്പനനൽകിനാൻ ॥ ഭൎത്തൃശാസനം കെട്ടാസ്സചിവന്മാർ തത്രചെന്നാരവനെപ്പിടിക്കുവാൻ വൃത്രവൈരിസുതന്റെ തനയന മത്തൊഴിലൊട്ടനുസരിച്ചീടിനാൻ ॥ തന്നുടെ ബലമൊക്കയും രാക്ഷസ മന്നവൻ തന്നെക്കാട്ടുവാനായിന്നെ വന്നുതൊട്ടവരെയു മെടുത്തുകൊണ്ടൊന്നുമെൽപ്പട്ടു ചാടിനാനംഗദൻ ॥ ഛിന്നഗാത്രരായ്നാലപരും ഭൂതലം തന്നിൽ വീണുദശമുഖൻ കാണ്കലെ പിന്നപ്രാസാദത്തിന്റെ ശിഖരവുമൊന്നടിച്ചു തകൎത്തിട്ടനന്തരം ॥ തന്നുടെ നാമം ഘൊഷിച്ചു ശ്രീരാമചന്ദ്രനെയും പ്രശംസിച്ചു വെഗത്തിൽ സന്തൊഷം വിട്ടു സിംഹനാദം ചെയ്തിട്ടന്താംഗൻ തിരിച്ചു പൊന്നിടിനാൻ ॥ വിക്രമമെവം കണ്ടു നിശാചരവൎഗ്ഗമൊക്കയും പെടിച്ചു വെഗെന മുൽഗരാദിയെടുത്തുരണത്തിന്നായ് ജാഗ്രതയൊടവിടത്തിൽ മെവിനാർ ॥ ചിലരാക്ഷസർ വാനരന്മാരുടെ പലനാനാവിധത്തെയും ചെന്നുടൻപുലസ്ത്യകുലജാതനായീടുന്ന ബലവാനാകും നാഥനൊടൊതിനാർ ॥ മുഷ്ടികൾകൊണ്ടിടിച്ചിട്ടും പാറകളിട്ടിട്ടും രാമകിങ്കരരിങ്ങിനെ കൊട്ടതൊരണ പ്രാസാദാദിസ്ഥലമൊട്ടു തട്ടിത്തകൎത്തെന്നറിഞ്ഞാലും ॥ കിടങ്ങൊക്കയും തൂൎത്തുകൊണ്ടായവരടിയങ്ങളെ തച്ചുമണ്ടിയ്ക്കുന്നു വിടകൊണ്ടാലൊട്ടുകയില്ലവരുടെ ധിക്കാരം നക്തഞ്ചരെശ്വര ॥ തവസൊദരനാകും വിഭീഷണനവൎക്കെററം സഹായവുംചെയ്യുന്നു ഇവയൊക്കെയറിഞ്ഞിനിവെണ്ടതും ഭവാന്തന്നെ വിചാരിച്ചുചെയ്താലും ॥ കിങ്കരന്മാരുക്കൽ വന്നിവണ്ണം സങ്കടപ്പെട്ടുചൊല്ലും മൊഴികളെ ലങ്കാനായകൻ കെട്ടെററകൊപത്താൽ കണ്കലക്കി മറിച്ചുകൊണ്ടൊതിനാൻ ॥ വെഗാ സൈന്യസാമന്തരാഴ്പൊകട്ടെ വ്യാകുലം വിട്ടു വീരരെല്ലാവരും രാഘവൻതന്റെ സെനകളെ യമലൊകത്താക്കട്ടെ സംശയംകൂടാതെ ॥ രാജശാസനമീവണ്ണം കെട്ടപ്പൊളാജിയ്ക്കായിട്ടവരും പുറപ്പെട്ടു വാജിയൊടും ഗജാദിയൊടുംകൂടി ഭ്രാജമാന രിപുബലംപ്രാപി

ച്ചാർ ॥ പടകൊട്ടുമവിടത്തിൽ കൊട്ടികൊണ്ടുടനെ ചെന്നുയുദ്ധംതു ടങ്ങിനാർ മിടുക്കെറുന്ന വാനരവീരന്മാരുമതിനൊടൊപ്പം പൊരുതു വാൻ ॥ വീരരൊക്കയു മിരണ്ടുപെരായി നെരിട്ടങ്ങിനെയുദ്ധം തുടങ്ങിനാർ ശ്രീരാമൻതന്റെനെരിട്ടും നാലുപെരാരംഭിച്ചാരതുകാലം സാഗരം ॥ ദുഷ്ടനെന്നുമഗ്നികെതുവെന്നും സുപ്തഘ്നനെന്നുംയജ്ഞകൊപനെന്നും ഇത്ഥം ചൊല്ലുന്ന രാക്ഷസരെ രഘു സത്തമൻ കൊന്നാൻ നാലുബാണത്തിനാൽ ॥ ഇത്തരം കപിവീരരും തങ്ങളൊടൊത്തു നെരിട്ടനക്തഞ്ചരരുടെ ഉത്തമാംഗംകളഞ്ഞിട്ടും തെത്തടാഹസ്തംകൊണ്ടുടൻ തച്ചിത്തകർത്തിട്ടും ॥ സാരഥിയെവധിച്ചിട്ടും പാറകൊണ്ടെറന്നന്യെഞൊട്ടുത്തു മണ്ടിച്ചിട്ടും ആരണത്തിന്നു വന്നവരെദ്ധ താപരാതെ മടക്കിടിനാർ വാനരർ ॥ ഇങ്ങിനെതമ്മിൽ സംഗരം ചെയ്യുമ്പൊളങ്ങു സൂക്ഷ്മമസ്തംഗതനായി ഭംഗംയുദ്ധത്തിന്നൊട്ടും വരുത്താതെ തങ്ങളിൽ ചെന്നുപിന്നെയും നെരിട്ടാർ ॥ നൊക്കിക്കണ്ടാൽ നിശാചരരെതെന്നും മർക്കടന്മാരെതെന്നുമൊട്ടുമെ ആർക്കും നിശ്ചയിച്ചിട്ടുവാൻ വയ്യാത്തൊരുൾക്കട തിമിരം വന്നുദിക്കയാൽ ॥ തന്നുടാൾക്കാരെ താൻതന്നെ കൊന്നുകൊണ്ടന്യൊന്യം ഭീമമായിപ്പൊരുതുമ്പൊൾ ഇന്ദ്രജിത്തിൻ ഹയങ്ങളെയും ചെന്നുകൊന്നാനംഗദൻ സാരഥിതന്നെയും ॥ അക്കർമ്മംകണ്ടു ബാലിതനയനെ സ്സൽക്കരിച്ചെറം പൂജിച്ചാർദെവന്മാർ മർക്കടങ്ങളും രാഘവശ്രെഷ്ഠരു മർക്കപുത്രനും പാരം പ്രശംസിച്ചാർ ॥ സുരനാഥ ജിത്താകുന്നരാവണിപരിചിൽ തന്റെ മായകൊണ്ടക്കാലം മറഞ്ഞങ്ങിനെ പിന്നെയും യുദ്ധത്തിന്നൊരിമ്പെട്ടു പുറപ്പെട്ടാൻ ദുർമ്മതി ॥ പൊക്കസാമർത്ഥ്യമുള്ള ദശരഥമക്കളാകുന്ന രാഘവന്മാരുടെ വിഗ്രഹം നിജബാണത്താൽ പൂരിത മാക്കിക്കൊണ്ടുവനട്ടഹാസം ചെയ്യാൻ ॥ നാഗാസ്ത്രത്തെ പ്രയൊഗിച്ചു വെഗെന രാഘവന്മാരെ ബ്ബന്ധിച്ചനന്തരം മെഘനാദൻ ജയശ്രീയൊടും കൂടി ശ്രീകലരും നിജപുരം പ്രാപിച്ചാൻ ॥ ഇന്ദ്രജിത്തിന്റെ ബാണമെറ്റുവണ്ണം മന്നിടത്തിൽ പതിച്ചു കിടക്കുന്ന ചന്ദ്രബിംബമുഖരാകും രാഘവനന്ദനന്മാരെക്കണ്ടതി ശൊകെന ॥ വാതപുത്രനും സുഗ്രീവനും ശത്രുബാധചെയ്യും വിഭീഷണനും പിന്നെ ബൊധവാനാകും ജാംബവാനും പലജാതിയായുള്ള വാനരവൃന്ദവും ॥ ഓരൊരൊരാമവിക്രമം ചൊല്ലിത്തന്മാറത്തിട്ടു തൊഴിച്ചു കരകയുംനീരൊട്ടുത്തു മുഖത്തുതളിക്കയും പാരം ഭീതരായ്നിന്നു വിറക്കയും ॥ ഉള്ളിൽ ഭീതിപൂണ്ടിങ്ങിനെ വാനരരെല്ലാരും മരുവീടും ദശാന്തരെ

അല്ലൽതീൎക്കുവാനെവം വിഭീഷണനൻ മെല്ലവെ ചിലവാക്കുകൾചൊ ല്ലിനാൻ ॥ അല്ലയൊ സഖെ സുഗ്രീവ നീയിപ്പൊൾ തെല്ലും ഖെദിക്ക വെണ്ട മഹാമതെ എള്ളൊളം ശങ്കവെണ്ട നിനക്കിവൎക്കുള്ളിൽ ജീവ നുണ്ടെന്നറിഞ്ഞീടുക ॥ മൊഹാലസ്യം ശമിക്കുമ്പൊൾ ശ്രീരാമനാ ഹവത്തിന്നു വന്നിടുന്നിന്നിശ്ചയം ദെഹത്തെവഴിപൊലെ രക്ഷിക്കെണം മൊഹം തീരുന്നകാലത്തൊളം ഭവാൻ ॥ എന്നുര ചെയ്തു സുഗ്രീവ വക്ത്രത്തെ തന്നുടെ കരം കൊണ്ടു തുടച്ചുടൻ മന്ദസങ്കടനാക്കിത്ത ദ്ദെഹങ്ങൾ നന്നായ് രക്ഷിച്ചു കൊണ്ടവർ മെവിനാർ ॥ ഇന്ദ്രജിത്തും തൻ താതന്റെ മന്ദിരം തന്നിൽചെന്നു പിതാവിൻ പദയുഗം വന്ദ നംചെയ്തു സൎവ്വവൃത്താന്തവും മന്നവന്നു ധരിപ്പിച്ചാനാദരാൽ ॥ നി ജപുത്രനും രാഘവരെക്കൊന്നു വിജയസമ്പ്രീതനായ്വന്നു കണ്ടപ്പൊൾ ഭുജംകൊണ്ടവനെ പിടിച്ചാശ്ലെഷം പ്രജാസ്നെഹെന ചെയ്തഥ രാവ ണൻ ॥ മൂൎദ്ധാവിൽ ഘ്രാണിച്ചെല്ലാ വിവരവും വിസ്തരിച്ചു താൻചൊ തിച്ചറിഞ്ഞെറാം പുത്രനെയും പ്രശംസിച്ചഹം ജിതശത്രുവായെന്നെ ന്നൊൎത്തു മെവീടിനാൻ ॥ ദുഷ്ടനാകുന്ന രാവണനും പിന്നെ ഹൃഷ്ട നായ്ദ്രുതം രാക്ഷസിമാരുടെ കൂട്ടത്തെയും വരുത്തിച്ചുടൻ തനിക്കി ഷ്ടമെറുന്ന കാൎയ്യത്തെ ചൊല്ലിനാൻ ॥ പെട്ടെന്നിപ്പൊൾ പൊയ് ചൊല്ലുക രാഘവൻ പെട്ടസീതയൊടിവണ്ണം നിങ്ങളും ശ്രെഷ്ഠനാകു മെൻ പുത്രൻ നാഗാസ്ത്രത്താൽ കെട്ടി രാഘവനിഗ്രഹം ചെയ്തതും ॥ പുഷ്പകെ കൊറിപ്പിന്നയാസ്സീതയെ തൽപ്രദെശെ ദ്രുതം നിങ്ങൾ കൊണ്ടുപൊയ് നിഷ്പ്രാണന്മാരായ്മെവുന്നവരെയും കല്പനപ്രകാരം മമകാട്ടുക ॥ ഇതിരാജ നിദെശത്തെക്കെട്ടപ്പൊ ളതിവെഗമാരാക്ഷ സിക്കൂട്ടവും സതിയാകുന്ന സീതയെ പുഷ്പകമതിൽ കൊറിട്ടാപ്പൊൾക്ക ളെ ചെന്നുടൻ മതിബിംബമുഖിയെ വിളിച്ചു തൻപതിതന്നെയും ല ക്ഷ്മണൻതന്നെയും ക്ഷിതിയിൻതന്നെ വില്ലുമപെക്ഷിച്ചു ഹതരായ്മരു വുന്നതും കാട്ടിനാർ ॥ പാൎത്തലത്തിൽ പതിച്ചുകിടക്കുന്ന ഭൎത്താവി ന്റെയും ലക്ഷ്മണൻ തന്റെയും ഗാത്രം കണ്ടു വിഷണ്ണയായ് സീത യുമിത്തരം പ്രലാപത്തെ ത്തുടങ്ങിനാൾ ॥ കഷ്ടം കഷ്ടമിനിഞ്ഞു വിധവയായിട്ടിരിക്കുവാനുള്ളൊരു ലക്ഷണം ഒട്ടും ജ്യൊതിഷക്കാ ർചൊല്ലിമുന്നം ഞാൻ കെട്ടിട്ടില്ലിതിനെന്തൊരുകാരണം ॥ പുത്ര ന്മാരൊടും കീൎത്തിമാനാകുന്ന ഭൎത്താവൊടും നിയ്യൊത്തു ചിരകാലം പൃത്ഥ്വിയിൽ സുഖമായ്മരുവീടുമെന്നസ്സംസംശയം ചൊന്നദ്വിജവാ ക്യം ॥ അത്ഭുതസൎവ്വവുമീശ്വരകാരുണ്യമിത്തിരിപൊലുമില്ലായ്കകാരണാൽ

വ്യർത്ഥമായ്ത്തന്നെ സംഭവിച്ചെന്നും ഞാൻ ചിത്തത്തിൽ പരം നി
ശ്ചയം ചെയ്യുന്നേൻ ॥ വാണീടാനിസ്സം പട്ടാഭിഷിക്തയായ്ക്കാണുന്നു
ണ്ടിന്നതിനുള്ള രേഖകൾ പ്രാണനായകന്നന്യയായ്ക്കളെവാണിയൊ
ന്നുമുള്ളവാകയില്ലെന്നും ॥ കന്യകമാർക്കു വെണ്ടൊരു ലക്ഷണമൊന്നൊഴി
യാതിക്കെട്ടഹത്തിലുണ്ടെന്നും ചൊന്ന സജ്ജന വാക്കുകളൊക്കയുമിന്നു
ഭോഷ്കായിത്തന്നെ ഭവിച്ചല്ലൊ ॥ നഖരോമസ്തനകരനാസികാ മു
ഖനേത്രോരുജാനുപാദാബ്ജാദിസകലാംഗങ്ങളും ശുഭലക്ഷണസഹിത
ങ്ങളായ്ത്തന്നെയിരുന്നിട്ടും ॥ അവസ്ഥയിനിയ്ക്കിങ്ങിനെ വന്നെല്ലൊ
ശിവശിവാഹാ മഹാരഥരാഘവ ഇവണ്ണമൊരോന്നോതിക്കരയുന്നൊ
രവളോടേവം ചൊന്നാൾ ത്രിജടയും ॥ ശുഭലക്ഷണനിയ്ക്കിപ്പോളീ
വണ്ണം ചപലവാക്കുരയ്ക്കുകയൊഗ്യമൊ സപദിതവകാന്തനുജ്ജീവി
ച്ചിട്ടുഭയന്തരം സന്ദെഹമില്ലമെ ॥ കളിയായിട്ടുപൊലുമൊരിയ്ക്കലും
പൊളിയായ്പറയുന്നവളല്ല ഞാൻ കളഭാഷിണിരാമന്റെ വക്ത്ര
വും തെളിവായ്ത്തന്നെയല്ലയൊ കാണുന്നു ॥ മരിച്ചെന്നാലവന്റെ
വദനവും സ്ഫുരിച്ചീടുമൊ ലക്ഷണതത്വജ്ഞെ ഹരിയ്ക്കും നിന്റെ
ശൊകത്തെ രാഘവൻ തിരിയ്ക്കനമുക്കിട്ടിയ്ക്കിൽ നിന്നിപ്പോൾ ॥ അ
ഴകൊടവളീവണ്ണം ചൊന്നപ്പോൾ മിഴിരണ്ടുമടച്ചുമഹാസീതയും തൊ
ഴുതുകൊണ്ടിവണ്ണം വരട്ടെയെന്നഴലൊടുര ചെയ്തുമടങ്ങിനാൾ ॥ ത
ത്സമയത്താ വാനരാധീശനനുസാരം വിട്ടഴിച്ച രാമന്റെ സ
മീപത്തിൽ തന്നെമരുവിനാനസ്സുരാശ ഭടന്മാരൊടുംകൂടെ ॥ കുറച്ചു
നെരം ചെന്നപ്പോൾ ശ്രീരാമൻ പെരുത്തുള്ളൊരു യൊഗത്തിൻ ശ
ക്തിയാൽ വരുത്തി നിജ ബൊധവും നെത്രങ്ങൾ തുറിച്ചൊന്നു മിഴി
ക്കയും ചെയ്തപ്പോൾ ॥ കണ്ടു സൊദരൻ ശത്രുതൻ ബാണങ്ങൾ കൊ
ണ്ടു ചത്തവിടത്തിൽ കിടപ്പതും രണ്ടുനാഴിക സൂക്ഷിച്ചു നൊക്കിക്കൊ
ണ്ടിങ്ങൽ പൂണ്ടേവ മാർത്തനായ്ചൊല്ലിനാൻ ॥ കഷ്ടമെന്നെ ഞാൻ
ധിക്കരിച്ചീടുന്നെന്നൊട്ടും ജീവിച്ചിരിയ്ക്കേണ്ടിനിയ്ക്കിനി ഇഷ്ടനാകുംസ
ഹൊദരനെയിന്നീമട്ടിലാക്കിച്ചമച്ചവനായെല്ലൊ സൊദരമരണത്തി
നു നല്ലൊരുഹെതുഭൂതനായ്പ്പിന്നൊരിനിയ്ക്കിപ്പോൾ സീതയെക്കൊണ്ടു
മെന്തൊരു സന്തൊഷം ജാതമായ്വരും ഹാഹന്തദൈവമെ ॥ ആഹവ
ത്തിലനുജനെക്കൊന്നെന്റെ ദേഹരക്ഷയെ ചെയ്തിട്ടയൊദ്ധ്യയിൽ സാ
ഹസിയായ്ചെന്നമ്മമാരൊടെന്തു വ്യാഹരിക്കേണ്ടു ഞാനിന്നു ദൈ
വമെ ॥ ഉണ്ണിരാമസുഖമല്ലെ ശത്രുവിഖണ്ഡനം ചെയ്യുമനുജന
വന്നില്ലെരിന്നമെവാ സുമിത്ര പറയുമ്പൊൾ കുന്നകൊണ്ടെത്തുമെങ്ങിനെ

കെൾക്കുംഞാൻ ॥ അതിസ്നെഹെന കാട്ടിലെഎന്നുടെ ഹിതംചെയ്യു
വാനുണർന്മാരെയും സുതരാംവിട്ടു പൊന്നൊരനുജന്റെ ഗതിയെത്ത
ന്നെ ഞാനുംഗമിക്കുവൻ ॥ ഇനിക്കൊരുപകാരം ചെയ്യൊരു ഹ
നുമാനൊടുമംഗദൻ തന്നൊടും പനസാദികപികളൊടും കൂടിട്ടിന
നാഥസുതനിശ്ശമിക്കാലം ॥ മൽഗതിയെവമായെങ്കിലും തവവിഗ്രഹ
രക്ഷചെയ്യുതിന്നായ്ദ്രുതം കിഷ്കിന്ധാരാജ്യംനൊക്കിഗ്ഗമിച്ചാലും ദുശ്ഘ
ടാവമല്ലെങ്കിൽ നിങ്ങൾക്കു ॥ സന്ധിചെയ്യുനാൾതൊട്ടു ഭവാ
നെന്റെ ബന്ധുകൃത്യങ്ങളിന്നെട്ടിനാവരെ അന്ധാളിത്തം വരാതിഹ
ചെയ്യുത്തും ചിന്തയിലുണ്ടതിനാൽ ശുഭമാവതും ॥ ഇങ്ങിനെതുടങ്ങി
പ്പലമാതിരിപ്പുങ്ങിനെ പറഞ്ഞാർത്തനായെത്രയും മംഗലഗുണവാരി
ധി രാഘവനനുപിന്നയും മൊഹത്തെപ്രാപിച്ചാൻ ॥ ശരപഞ്ജര
രക്താർദ്രഗാത്രരായുരുണാദിത്യ തുല്യരായ്മേവുന്ന നരശ്രെഷ്ഠരെക്ക
ണ്ടു കപികളുംപരിതപ്തരായ്മേവും ദശാന്തരെ ॥ ഗദാപാണിയായത്ര
വിഭീഷണനതി വെഗത്തൊടാഗതനായുടഥാ ക്ഷിതിയിൽശരതല്പെ ദ
ശരഥസുതർവീണു കിടപ്പതുകണ്ടുടൻ ॥ വെള്ളംകൊണ്ടവർതന്നുടെ
നെത്രങ്ങൾ നല്ലവണ്ണം തുടച്ചിട്ടുമല്പവും ഉള്ളിൽതാന്റാടം വന്നു
കാണായ്കയാലല്പൽപൂണ്ടു ബഹുവിധം രൊദിച്ചാൻ ॥ വിശ്വാസ
യൊഗ്യനാകും വിഭീഷണൻ കാശ്യതയൊടെ കെഴുന്നകണ്ടപ്പൊൾ
ആശ്വസിപ്പിച്ചു സുഗ്രീവൻതന്നുടെ പാർശ്വമെവും സുഷെണ
നൊടൊതിനാൻ ॥ പുത്രമിത്രാദിയൊന്നിച്ചു ഞാനിപ്പൊൾ ശത്രുവാ
കുന്ന രാവണനെക്കൊന്നു യുദ്ധത്തിൽ ജയംവാങ്ങിജ്ജനകന്റെ പു
ത്രിയെജ്ജഗന്നാഥനു നൽകുവൻ ॥ സുഗ്രീവനെവം ചൊന്നതുകെ
ട്ടപ്പൊളകപിയുമിവണ്ണമുര ചെയ്യാൻ വിക്രമത്തിന്നു നന്നല്ലീക്കാല
മെൻവാക്കുകെട്ടാലും വാനരാധീശ്വര ॥ പണ്ടുദെവാസുര സമരത്ത
ന്നിലിണ്ടൽപെട്ടു മരിച്ചസുരന്മാരെ വെണ്ടുവൊരൌഷധ മന്ത്രവിദ്യാ
ദിയെക്കൊണ്ടുജീവിപ്പിച്ചില്ലെബൃഹസ്പതി ॥ അതുകൊണ്ടിപ്പൊൾ മാ
രുതിയെ യയച്ചതിവെഗാ വിശല്യാകരണിയും മൃതസംജീവനിയും വ
രുത്തണം പ്രതിബൊധമുണ്ടാകുമിവർക്കെന്നാൽ ॥ ഈവണ്ണമവർ
ചൊല്ലി നിൽക്കുന്നെരത്താവിർഭൂതനായ്വന്നു ഗരുഡനുംആവരവു ക
ണ്ടപ്പൊളാസ്സർപ്പങ്ങളാ വിലപ്പെട്ടു മണ്ടിനാരൊക്കയും ॥ ഗരുഡൻ
താനും തന്നുടെകയ്യുകൊണ്ടുരഗ പീഡാതീരുവാനായുദാ ഇരുവരുടെ
യും മുഖംതൊട്ടപ്പൊളുരുസങ്കടം തീർന്നുവെന്നല്ലഹൊ ॥ തന്നുടെ തെ
ജൊവീര്യബലാദികൾമുന്നമുള്ളതിലെത്രയുംവർദ്ധിച്ചുവന്നുകണ്ടപ്പൊൾ

പക്ഷീന്ദ്രനെയവർ ചെന്നു കെട്ടിപ്പിടിച്ചവാചൊല്ലിനാർ ॥ ഭവൽകാ
രുണ്യംകൊണ്ടിന്നുഞങ്ങളുംഭവിച്ചല്ലൊസജീവരായിങ്ങിനെതവപെ
രുംപിതാവാരെന്നുള്ളതു മെവിടെനിന്നു വന്നൊന്നതും ചൊൽക ॥ ഭഗ
വൽഗിരമീവണ്ണം കെട്ടപ്പൊളുപിലെശ്വരനൊടവൻ ചൊല്ലിനാൻ
സകലഗുണരാശെ ഞാൻമുന്നാനിൻ സഖാവാകയാലിന്നിഹ വന്നെ
ന്നാ ഖഗനാഥൻഗരുഡനെന്നും ഭവാനകതാരിലറിഞ്ഞുകൊണ്ടീടുക॥
ഇക്കെട്ടിൽനിന്നൊഴിച്ചുകൊണ്ടീടുവാനൊക്കിൽശക്രാദിയാലുംകഴിവരാ
മൂഢനാകുരിപുതന്റെ മായകൊണ്ടാക്കബ്ധ്വാണമെന്നിങ്ങിനെ തൊ
ന്നുന്നു ॥ സർപ്പജാലങ്ങളാകുന്ന നിങ്ങടെമെൽപ്പാറികിടക്കുന്ന ശര
മെല്ലാം മൽപ്രവെശാൽകൂടാതെന്തു ചെയ്യാലുമിപ്പീഡക്കൊരു ശാന്തിവ
രാദ്ദൃഢം ॥ വൃത്താന്തമെവം കെട്ടുഞാൻസ്നെഹത്താലത്ര വെഗത്തി
ൽ വന്നെന്നറിഞ്ഞാലും ഇത്തരംപറഞ്ഞാശ്ലെഷവും ചെയ്തു യാത്ര
യും ചൊല്ലിപ്പൊയാൻ ഗരുഡനാം ॥ ആലസ്യംതീൎന്നിവണ്ണം ദശര
ഥബാലകന്മാരെ ജ്ജീവിച്ചുകണ്ടപ്പൊൾ ഗൊലാംഗുലാദി വാനര
രൊക്കയും ചാലിളകിച്ചിരിച്ചു ചാടീടിനാർ ॥ ഭെരികൊട്ടിനാർപി
ന്നെച്ചിലരതിഘൊരമായ്സിംഹനാദത്തെയും ചെയ്യാർപാരാതെയു
ദ്ധസന്നദ്ധരായ് ലങ്കാദ്വാരംതൊറും നിറഞ്ഞുനിന്നാർചിലർ ॥ അ
പ്പൊളക്കപി വീരന്മാർ സന്തൊഷിച്ചപ്പുരന്തന്നിൽ ചെയ്തുകൊലാഹ
ലം ഇപ്രകാരമെന്നൊതിക്കൊണ്ടീടുവാൻ സർപ്പരാജനമാളാസ്സ്വരാ ദൃ
ഢം ॥ ഘൊഷംകെട്ടു ഭടന്മാരൊടീവണ്ണം ഭീഷണനാകും രാവണൻ
ചൊല്ലിനാൻ ഈഷൽതൊന്നുന്നുണ്ടിപ്പൊളവൎക്കുള്ള തൊഷകാരണ
മെന്തെന്നു പാൎക്കുമ്പൊൾ ॥ വെഗാനിങ്ങളറിഞ്ഞു വന്നീടണംശൊക
കാലത്തുള്ളവായ തൊഷത്തെ ഭീകരരാകുമായവരും പൊയിട്ടാഗമി
ച്ചാരഖിലമറിഞ്ഞുടൻ ॥ കെട്ടിൽനിന്നവർ മൊചിച്ചിട്ടൈത്രയും വൃ
ഷ്ടരായെന്നറിക മഹാമതെ ഒട്ടുംവൈകാതെ നമ്മൾക്കു വെണ്ടൊരു
ശിഷ്ടകാൎയ്യം നിനക്കെന്നുണൎത്തിച്ചാർ ॥ മടിയാതെവന്നീവണ്ണം ചൊ
ല്ലുന്ന ഭടന്മാരുടെ വാക്കുകൾകെട്ടപ്പൊൾ നടുങ്ങിപ്പുരം രാവണനും
പിന്നെക്കുറ്റില ഭൂവായ്നിന്നുകൊണ്ടങ്ങിനെ ॥ ധൂമ്രാക്ഷനെന്ന രാ
ക്ഷസനൊടെറം സമ്മൊഹംപൂണ്ടുവണ്ണമുരചെയ്യാൻ ചെമ്മെനി
യ്യിന്നു രാഘവാനക്കൊൽവാ നിൎമ്മഹിയൽ നിന്നാശുഗമിച്ചാലും ॥
നിജസ്വാമിതൻ കല്പനകെട്ടവൻ വിജയസ്വാമിയ്യെന്നുര ചെയ്തുടൻ
സ്വജനത്തൊടൊരുമിച്ചു പൊർചെയ്വാൻ വ്രജിച്ചീടിനാൻ വായു
സുതാന്തികെ ॥ പടചെയ്യാൻ ഭടരൊത്തുധൂമ്രാക്ഷൻ പടിഞ്ഞാറപ്പടി

ദ്വാരെ ചെന്നപ്പോൾ മിടുക്കൊക്കയും കാട്ടിക്കൊണ്ടുബ്ബലമൊട്ടുക്കീ
ടിനാർ തൽക്ഷണംവാനരർ ॥ ധൂമ്രാക്ഷനപ്പോൾ കൊപിച്ചവരെയും
വന്മഹാബാണവൎഷം കൊണ്ടോടിച്ചാൻ തന്മഹാരണം കണ്ടുഹനൂ
മാനും നിൎമ്മൎയ്യാദിയാകുന്ന വനാന്തികെ ॥ ചെന്നെത്തൊരു പാറ
പറിച്ചുയൎത്തുന്നാ നൊക്കിയെറിഞ്ഞപ്പൊളായവൻ തന്നുടെ രഥം
വിട്ടുനിലത്തുനിന്നുന്നത ഗദകൊണ്ടെറിഞ്ഞീടിനാൻ ॥ പാറകൊണ്ടു
രഥത്തെപ്പൊടിയാക്കി നെരെവന്നഗദയെയും തന്നുടെമാറിടത്തിൽ
ധരിച്ചൊട്ടും ക്ലുസാതാക്രൂരനെ പൎവ്വതംകൊണ്ടു താഡിച്ചാൻ ॥ മഹീ
തന്നിലവനമാപ്പൎവ്വതപ്രഹാരംകൊണ്ടു ചത്തുപതിച്ചപ്പൊൾമഹാവീ
രൻ ഹനൂമാൻ സ്വജനത്താൽ ബഹുമാനിതനായത്ര മെവിനാ
ൻ ॥ ആണത്തംവിട്ടുശെഷിച്ചവരൊടിപ്രാണരക്ഷയ്ക്കായ് ചെന്നഥ ല
ങ്കയിൽ വാണിടും നിജനാഥനൊടിക്കഥ നാണംവിട്ടതി ഭീതിയൊ
ടൊതിനാർ ॥ ഇഷ്ടനാകുന്ന ധൂമ്രാക്ഷൻചത്തതു കെട്ടനെരത്താ രാ
വണനെത്രയും രുഷ്ടനായിട്ടരികിൽ നിൽക്കും വജ്രദംഷ്ട്രനെ വിളിച്ചീ
വണ്ണംചൊല്ലിനാൻ॥ വീരവജ്രദംഷ്ട്ര നീയിപ്പൊൾ വൈരിയെക്കൊലചെ
യ്തു വന്നീടണം പൊരിൽസാഹസം ചെയ്യൊല്ലുതെല്ലുമെ ഘൊരാത്മാ
ളുകളല്ലീക്കരങ്ങുകൾ ॥ ഭർത്തൃശാസനം കെട്ടവൻ സൈന്യത്തൊടൊ
ത്തു തന്നുടെതെരിൽ കരയെറി ചിത്രമാകുന്ന ദക്ഷിണദ്വാരത്തിലെ
ത്തിനാൻ പടവെട്ടുവാനായ് ദ്രുതം ॥ വജ്രദംഷ്ട്രവരവുകണ്ടനെരംനി
ൎജ്ജരെന്ദ്രസുതന്റെ തനയനാം അജ്ജനപനം ഭസ്മമാക്കീടുവാനജ്ജ്വലി
ച്ചാൻ പ്രളയാഗ്നിയെപ്പൊലെ ॥ രാക്ഷസനാകും വജ്രദംഷ്ട്രൻതന്റെ
രക്ഷയ്ക്കായ്വന്ന രക്ഷൊസമൂഹത്തെ വൃക്ഷംകൊണ്ടൊണ്ടടിച്ചു വധിച്ചവ
നക്ഷിതിതലംതന്നിൽ പതിപ്പിച്ചാൻ ॥ സ്വബലക്ഷയം കണ്ടേറെമു
ച്ചത്തിലഭഗൎജ്ജനം ചെയ്തുകൊണ്ടെത്രയും കുപിതനായ് ദശഗ്രീവ ഭൃ
ത്യനാകപികളൂട്ടത്തെ തൽക്ഷണംമണ്ടിച്ചാൻ ॥ അത്തനെരംചെന്നംഗ
ദൻ കൊപത്തൊടതിവെഗം ഗിരികൊണ്ടവൻ തന്റെരഥത്തെയും
കളഞ്ഞന്യ ശൈലത്തെ പ്പതിപ്പിച്ചാനവന്റെ ശരീരത്തിൽ ॥ ആ
ടലുണ്ടായതു കൊണ്ടെന്നാകിലും പെടിയെന്യെ ഗദകൊണ്ടനന്തരം
പാടവമുള്ളൊരംഗദ വക്ഷസ്സിൻ പാടനത്തിന്നായ്താഡിച്ചാനായവ
ൻ ॥ ഇത്ഥമായവർ തങ്ങളിലന്യൊന്യം യുദ്ധംചെയ്യുന്നനെരം ത
രാനൊക്കിശത്രുവിൻ ഗളംഖഡ്ഗം കൊണ്ടംഗദൻ ഛെത്തിഭൂതലം
തന്നിൽപതിപ്പിച്ചാൻ ॥ ചാവാതുള്ളനിശാചരർ ചെന്നഥരാവണ
നെ ധരിപ്പിച്ചാരിക്കഥാ ദെവരാജസുതന്റെ തനയനും ശ്രീവില

സിച്ചവിടെ നിന്നിടിനാൻ ॥ രാക്ഷസെശനതു കെട്ടകമ്പന രാക്ഷസൻതന്നെക്കൊപിച്ചയച്ചപ്പൊൾ ത്രക്ഷനാകുമവനും രണാങ്കണെ തൽക്ഷണം സെനയൊത്തു ചെന്നിടിനാൻ ॥ കമ്പമില്ലാത്തകമ്പനനെക്കണ്ടു സംഭ്രമത്തൊടെ വാനരവീരന്മാർ മുൻപിൽ ചെന്നെത്തായൊധനത്തെയു മയ്മ്പിൽതങ്ങളിലൊത്തു തുടങ്ങിനാർ ॥ അന്യൊന്യമതിഘൊരമായ്ചെയ്യുന്നജന്യത്തിൽ പരസൈന്യത്തെയൊക്കയും മൈന്ദൻതൊട്ടുള്ള വാനരവീരന്മാർ കൊന്നൊടുക്കിജ്ജയശ്രീയെ പ്രാപിച്ചാർ ॥ ദുഷ്പ്രധൃഷ്ണനാകു മകമ്പനനിപ്രകാരമാകമ്മത്തെ കണ്ടപ്പൊൾ തൽപ്രദെശെ തൻതെത്തടംചെയ്വാൻ ക്ഷിപ്രം സാരഥിയെ വിളിച്ചൊതിനാൻ ॥ സാരഥിയുമാദ്ദിക്കിലെക്കായുദ്ധാതെരുംവെഗെന കൊണ്ടുപൊയീടിനാൻ ക്രൂരനായിട്ടുമായവൻ ബാണത്താൽ ദാരണംചെയ്താൻ വാനരവീരരെ ॥ മുന്നിൽനിൽക്കവാൻ ശക്തരല്ലാത്തവർ ജന്യവുംവിട്ടു മണ്ടുന്നകണ്ടപ്പൊൾ ഉന്നതമാകും പൎവ്വതംകയ്യിൽക്കൊണ്ടു ചെന്നുനെരിട്ടാൻ മാരുതനന്ദനൻ ॥ പൎവ്വതംകൊണ്ടാസൈന്യത്തെ നിഗ്രഹിച്ചുൎവ്വിയിൽപതിപ്പിച്ചൊരനന്തരംനിൎവ്വിശങ്കമപരഗിരികൊണ്ടാഗൎവ്വു വഹിച്ചവനെയും താഡിച്ചാൻ ॥ അഗ്ഗിരിയെമുറിച്ചവൻ ബാണങ്ങളുക്കപിയുടെ നെരെയുംവൎഷിച്ചു വിഗ്രഹത്തിൽദൃഢം പതിച്ചീടുന്നൊരുഗ്രസായകവൃഷ്ടിയെനൊക്കാതെ വിക്രമാംബുധിമാരുതനന്ദന നക്കാലത്തൊരു വൃക്ഷംകൊണ്ടങ്ങിനെ തക്കം നൊക്കീട്ടവൻെറ തലയ്ക്കടിച്ചുക്കൊടെ പതിപ്പിച്ചാന്മഹീതലെ ॥ സമരത്തിലാക്കൎമ്മം കണ്ടനെരത്തമരാദികളൊക്കെപ്രസന്നരായ് വിമനസ്കരായ് രാക്ഷസരിക്കഥാസമയം നൊക്കിനാഥനൊടും ചൊന്നാർ ॥ ദശകന്ധരനായതു കെട്ടപ്പൊൾ ഭൃശംകൊപിച്ചുകൺ ചുവത്തിത്തദാകൃശാനപ്രഭാതുല്യംജ്വലിച്ചുടൻവിശങ്കം നിജമന്ത്രിയൊടൊതിനാൻ॥ പ്രഹസ്ത നിയ്യും കെട്ടില്ലെവൃത്താന്തം മഹദക്രമം ചെയ്യുന്ന ശത്രുക്കൾ ഇഹനിന്നതു കൊണ്ടിനിപ്പൊകുവാനഹമെങ്കിലും നിയ്യെങ്കിലും വെണം ॥ അതിനാലിന്നു നീതന്നെപൊയാലും ചതുരംഗബലത്തൊടുമൊത്തുടൻ ഹിതകാരിയാകുന്ന നീയുദ്ധത്തിൽ വധിച്ചിടെണമെന്നരിയെദ്രുതം ॥ നിന്നുടെസിംഹനാദത്തെക്കെട്ടെന്നാൽ തന്നെമണ്ടീടും വാനരരൊക്കയും അന്നെരംബന്ധുഹീനരാകും രഘു നന്ദനരെയും കൊന്നുകൊണ്ടിടുക ॥ കാമമാൽപൂണ്ടവനെവം ചൊന്നപ്പൊൾ ധീമാനാകും പ്രഹസ്തനും ചൊല്ലിനാൻ ക്ഷെമംവന്നീടാൻ സീതാപ്രദാനത്തെ സ്വാമിൻമുന്നം വളരെപ്പറഞ്ഞിട്ടും വ്യാമയബാണവശ്യനായ്

ത്തെല്ലമന്നാമൊഴിയെ ശ്രവിച്ചില്ലെന്നാകിലും നീമുന്നംചെയ്യ ബന്ധുകൃത്യങ്ങളെ നാമിന്നൊത്തു രണത്തിന്ന പൊകുവൻ ॥ യാമനീചരനാഥനിനക്കൊട്ടും വാമംചെയ്യുന്നവനല്ലഞാനിപ്പൊൾ രാമബാണംതറച്ചു മരിച്ചാലുമാമെന്നപൊലെ യുദ്ധംചെയ്യീടുവൻ ॥ നാഥനൊടെവംചൊല്ലി പ്രഹസ്തനും ഭീതികൂടാതെ തെരിൽകരയെറി സാദരം തൻസചിവനൊടും രഥ യൂഥപ ശ്രെഷ്ഠന്മാരൊടുമൊത്തുടൻ ॥ ഭെരീനാദംമൃഴക്കിട്ടിക്കൊക്കയും പൂരിപ്പിച്ചതി കൊലാഹലത്തൊടെ വീരനാകുമുരഗദ്ധ്വജൻ പൂൎവ്വ ദ്വാരംനൊക്കി പ്രയാണംചെയ്യീടിനാൻ ॥ അന്നുദുന്നിമിത്തംപലതുണ്ടായതൊന്നുംകയ്ക്കൊള്ളാതായവൻ വെഗത്തിൽവഹ്നിതൻ നെരെശീഘ്രം ശലഭങ്ങൾ ചെന്നീടുംപൊലെ പൊക്കളംപ്രാപിച്ചാൻ ॥ ആവരവുകണ്ടപ്പൊൾ ശ്രീരാമനുംരാവണാനുജൻ തന്നൊടരുൾ ചെയ്യാൻ ദെവകണ്ടകനാകുമീരാക്ഷസനെവനെന്നതും ചൊൽക വിഭീഷണ ॥ രാമഭാഷിതംകെട്ടു വിഭീഷണൻ ശ്രീമൽപാദാബ്ജം വന്ദിച്ചുണൎത്തിച്ചാൻ നാമംചൊല്ലാംപ്രഹസ്തനെന്നാകുന്ന പ്രെമവാനാകും മന്ത്രിയുമാകുന്നു ॥ ഇത്ഥമായവർ ചൊല്ലിനിൽക്കുംനെരം യുദ്ധവുംപൂൎവ്വദ്വാര പ്രദെശത്തിൽ ഉദ്ധതകപിരാക്ഷസർ തങ്ങളിലെത്രയും ഘൊരമായിത്തുടങ്ങിനാർ ॥ പ്രഹസ്തൻ തന്റെ മന്ത്രിമാർനാല്പരും മഹാവാനര സെനയെമൎദ്ദിച്ചാർ, വിഹതമായ്സ്വസൈന്യത്തെക്കണ്ടപ്പൊൾ ബഹുകൊപെന ചെന്നാൻദ്വിവിദനും ॥ നരകാന്തകനാകും സചിവനെപ്പരിചൊടെ വധിച്ചാനവനപ്പൊൾ തരസാകൊന്നാൻ കുംഭഹനുവെന്നുപറയുന്ന സചിവനെത്താരനും ॥ ദുൎമ്മുഖൻകൊന്നാനപ്പൊൾ സമുന്നതനാമാവിശ്രുതനാകുന്ന മന്ത്രിയെ ജാംബവാനും മഹാനാദനെന്നുള്ള ദുൎമ്മന്ത്രി ശ്രെഷ്ഠൻതന്നെക്കലചെയ്യാൻ ॥അതുകണ്ടുസഹിയാതെകാലാഗ്നി പ്രതിമനായ്പ്രഹസ്തനും വെഗെനപ്രഥിതരാകും വാനരന്മാരുടെ കദനം ചെയ്തു സഞ്ചരിച്ചിടിനാൻ ॥ വായുമെഘത്തെ മണ്ടിപ്പതുപൊലെ പായിപ്പിച്ചാനാവാനര സെനയെ ആയതുകണ്ടുകൊപിച്ചു നീലനുമായവൻതന്റെ നെരിട്ടാൻവെഗത്തിൽ ॥ ശത്രുതൻ രഥമൊക്കപ്പൊടിയാക്കിമസ്തകത്തിൽ ശിലകൊണ്ടടിച്ചുടൻ മൃത്യുതൻ പുരംതന്നിൽ പ്രഹസ്തനെ യാത്രചെയ്യിച്ചാൻ വാനരസത്തമൻ ॥ വിജയശ്രീയൊടൊത്തവൻ പിന്നയും നിജസെനയെപ്പാലിച്ചു മെവുമ്പൊൾ സ്വജനങ്ങളും പാരംപ്രശംസയാ ഭജനംചെയ്യരികിൽ നിന്നിടിനാർ॥ വഹ്നിനന്ദനൻനീലൻ പ്രഹസ്തനെ കൊന്നെന്നുള്ളൊരു വൃത്താ

ന്നാകെട്ടപ്പൊൾ ഇന്ദ്രജിത്തിൻപിതാവാകും രാവണൻ ചൊന്നാൻ
അന്നാടെടുത്തൊരൊടിവന്നും ॥ വാനരരുടെഗൎവ്വും ശമിപ്പിപ്പാൻ ധീരത
തെല്ലുമില്ലാത്തനമ്മുടെ സെനാനായകനാകും പ്രഹസ്തനെ വാനരൻ
ഹനിച്ചെന്നതുകെൾക്കുമ്പൊൾ ॥ ഹീനവീൎയ്യരല്ലീകപിമാരെന്നും മാ
നസത്തിൽ ദൃഢമായുറച്ചിപ്പൊൾ ഞാനൊന്നുതന്നെ പൊൎക്കളത്തി
ൽ ചെന്നാസ്സാനുജനാകും രാമനെക്കൊല്ലുവൻ ॥ എന്നുരചെയ്തു രാ
വണൻ വെഗത്തിൽ പൊന്നുകൊണ്ടുള്ള തെരിൽ കരയെറി ചന്ദ്രഹാ
സവും കയ്യിൽകൊണ്ടുകൊപത്താൽ ദുൎന്നിരിക്ഷ്യനായ്തന്നെപുറപ്പെട്ടാ
ൻ ॥ ശംഖഭെരിപണവാദി വാദ്യങ്ങൾശങ്കവിട്ടഘൊഷിപ്പിച്ച
ങ്ങിനെ ലങ്കാനാഥന്റെപിന്നാലെയും പലകിങ്കരന്മാരുമൊപ്പം പുറ
പ്പെട്ടാർ ॥ വയ്ത്തിന്മാരാകും രാക്ഷസരൊന്നിച്ചുകുംഭകൎണ്ണന്ത
ന്നഗ്രജനാകുന്ന ജംഭാരിജിത്തിൻ താതൻവരവുകണ്ടന്ന്വിനൊടെ
വാ ചൊന്നാൻരഘുപതി ॥ ഭീതികൂടാതെ നെരിട്ടിടുമിവനെതൊരു
ത്തനാകുന്നു വിഭീഷണഎതും വൈകാതിവന്റെ പരമാൎത്ഥമൊതി
നിയ്യെന്നെ ബൊധിപ്പിച്ചുതന്നാലും ॥ രാമവാക്കുകളീവണ്ണം കെട്ട
പ്പൊൾകെമതമുള്ളരിൽചിലർതന്നുടെ നാമവും ചൂണ്ടിക്കാട്ടിധരി
പ്പിച്ചിട്ടാമൊദം നിജജ്യെഷ്ഠനെകാട്ടിനാൻ ॥ ഒട്ടകവ്യാഘ്രസിംഹാ
ദിവക്ത്രരായ്ദംഷ്ട്രയും കടിച്ചങ്ങിനെ നിൽക്കുന്ന വട്ടക്കണ്ണരായിട്ടു
മിരാക്ഷസക്കൂട്ടത്താൽ പരിവെഷ്ടിതനായ്തന്നെ ॥ ശ്രെഷ്ഠന്യ
ദാനകൊറിധവളമായിട്ടിരിക്കുംകുടയും പിടിപ്പിച്ചിതാധൃഷ്ടതയൊടിരി
ക്കുമിവൻ മമജ്യെഷ്ഠനെന്നറിഞ്ഞാലും രഘൂത്തമ ॥ മുത്തുമാലകൾ
ചെൎത്തുള്ളവെങ്കൊറ്റഛത്രവും പിടിപ്പിച്ചുവരുന്നൊരു ശത്രുവെയവൻ
കാട്ടിക്കൊടുത്തപ്പൊൾ പാൎത്തുകണ്ടെവംരാമനരുൾചെയ്താൻ ॥ അ
ഹൊരാവണ രൂപത്തെക്കാണുമ്പൊൾ മഹാ വിസ്മയമുണ്ടായിട്ടു
ന്നുമെ മഹസാമൎത്ഥ്യാഹ്നാൽദുൎദ്ധൎഷനാൻ മഹാദെവനെപ്പൊലെ സം
ഹാരകൻ ബഹുഭീഷണനിന്നിവനന്തക ബാഹുമാനിതനായ്പരും നി
ൎണ്ണയം ॥ മട്ടൊലുംമൊഴിയാളാകും സീതയെക്കട്ടുകൊണ്ടു രമിച്ചുഗ
മിച്ചൊരുദുഷ്ടൻ രാവണൻ ദൈവഗത്യാ മമദൃഷ്ടിഗൊചരനായി
ന്നുവന്നെല്ലൊ ॥ തന്മൂലമുളവായ കൊപാഗ്നിയെ സ്സമ്യക്കായിദ്ദ
ശാനന കാനനെ നിൎമ്മൊചിച്ചതിവെഗം വിഭീഷണ മന്മന
സ്സിനെ സ്വസ്ഥമാക്കീടുവൻ ॥ എന്നരുൾ ചെയ്തൊരു കയ്യി
ൽ ബാണവുമന്യഹസ്തത്തിൽ വില്ലുമെടുത്തെറ്റം ജന്യകൌതുകത്തൊ
ടെ രഘൂത്തമൻ നിന്നാനെത്രയും ഗംഭീരനായ്തദാ ॥ രാവണൻ

താനും ബാണംകൊണ്ടന്നേരം ധാവതിചെയ്യിപ്പിച്ചാൻ കപികളെ
ദേവരാജസുതനെൻറ സഹജനമാവിലം വിട്ടതുകണ്ടനേരിട്ടാൻ ॥
സുഗ്രീവൻ തദാപപ്ലുതസ്ത്രാഗത്തെ ലാഘവമൊടൊക്കപ്പറിച്ചെറിഞ്ഞീടി
നാൻ വിക്രമിയാകുംരാവണനെല്ലിന്നൊടൊക്ക മാറത്തുഖണ്ഡിച്ചുത
ള്ളിനാൻ ॥ പിന്നസ്സൎവ്വരജനീചരെശ്വരൻ വഹ്നിതുല്യമായ്ക്കത്തി
ജ്വലിക്കുന്നസന്നതപൎവ്വമാകുമൊരു ശരം നന്നായ്ശത്രുവിൻനെ
രെ വിട്ടീടിനാൻ ॥ അബ്ബാണംകൊണ്ടു മൊഹിച്ചു സുഗ്രീവൻ തൽ
പ്രദെശെ പതിച്ചതുകണ്ടപ്പൊൾ ക്ഷിപ്രംവാനരർഭീതരായ് രാമൻെറ
ത്തൃപ്പാദെചെന്നു വീണാരഖിലരും ॥ രാമനായതുകണ്ടപ്പൊൾകൊപെ
നചാമഹാസ്ത്രത്തിൽ വില്ലുമെടുത്തുടൻ യാമിനീചരനാഥ വധത്തി
ന്നായ്ത്താമാസം വിനായാത്രയ്ക്കൊരുമ്പെട്ടാൻ അതുകണ്ടതിസ്നെ
ഹെനലക്ഷ്മണനിതിരാഘവൻ തന്നൊടുണൎത്തിച്ചാൻ ദുഷ്ടരാവണ
നിഗ്രഹം ചെയ്യുവാൻമതിയാകും ഞാനെന്നറിഞ്ഞീടുക ॥ അനുവാ
ദം ലഭിക്കുവാൻസാദരമനുജനഹം പ്രാൎത്ഥനചെയ്യുന്നെൻ വിനയാ
ന്വിതം ചൊല്ലുമാവാക്ക കെട്ടനുമൊദിച്ചരുൾ ചെയ്തുരാമനും ॥ യു
ദ്ധം ചെയ്യാൻ ഗമിച്ചാലുമെന്നാൽ നീയുക്തം പൊലെസകലവും
ചെയ്യണം ശത്രുച്ഛിദ്രവുമെപ്പൊഴും നൊക്കെണംഗാത്രരക്ഷയും ചെ
യ്യെണംലക്ഷ്മണ ॥ ഇത്ഥമഗ്രജവാക്യങ്ങൾ കെട്ടപ്പൊൾ ഭക്തിയൊ
ടഭിവാദ്യവും ചെയ്തുടൻ തത്രനിന്നുരണത്തിന്നായ്ക്കല്പവെ യാത്രചെ
യ്താൻസുമിത്രാതനയനും ॥ രാക്ഷസെശൻ കപിബലമീവണ്ണം ശി
ക്ഷിക്കുന്നതുകണ്ടുടൻ മാരുതിപക്ഷിയെപ്പൊലെ ചെന്നതിവെഗമാര
ക്ഷൊനാഥനൊടെവമുരചെയ്താൻ ॥ വരത്താൽ നിനക്കില്ലൊരുപ
ദ്രവംനര വാനരന്മാരൊഴിഞ്ഞാകയാൽ മരിപ്പിക്കുവൻ വാമഹ
സ്തംകൊണ്ടിന്നൊരുതാഡനം ചെയ്തുഞാനിക്ഷണം ॥ എന്നീവണ്ണം
ഹനുമാൻ പറഞ്ഞപ്പൊളെന്നാലൊന്ന നീതാഡനം ചെയ്താലും നി
ന്നുടെബലമെല്ലാമറിഞ്ഞു ഞാൻ പിന്നെ നിന്നെ ഹനിക്കുവൻവാ
നര ॥ പരിഹാസംചെയ്തീവണ്ണം രാവണൻപറയും മൊഴികെട്ടവനും
ദൊളുരിയാടിനാനക്ഷകുമാരനെ സ്മരിച്ചാലെൻെറ വിക്രമമറിയുന്നീ ॥
എന്നീവണ്ണമവൻ മൊഴികെട്ടപ്പൊൾ വന്നടിച്ചൊരു കൊപെനരാ
വണൻതന്നുടെ കരാവീശിത്തരാനൊക്കിച്ചെന്നരിതന്നുരസ്സിൽ പ്ര
ഹരിച്ചാൻ ॥ മാരുതാത്മജൻ താനുമത്താഡനാൽ പാരംപീഡിത
നായ്വന്നെന്നാകിലും ധീരതകൊണ്ടതു സഹിച്ചങ്ങൊട്ടും മാറാതാ
യ്ത്തന്നെ കൊപിച്ചു താഡിച്ചാൻ ॥ മുഷ്ടികൊണ്ടു വിറച്ചു ക്ഷ

ണനെരം നടുങ്ങിത്തന്നെ നിന്നുപൊയ് രാവണൻ ॥ മിടുക്കൻതന്നെ
മാരുതിയെന്നപ്പൊൾ മടിക്കാതെ സകലരും ചൊല്ലിനാർ ॥ കുറച്ചാ
ശ്വസിച്ചനെരം രാവണൻ പറഞ്ഞീടിനാൻ മാരുതിയൊടെവം
അരെയുദ്ധത്തിൽ ശ്ലാഘിപ്പാൻ യൊഗ്യനായ്‌വരുന്നവൻ നീതന്നെ
യാകുന്നു ॥ ചൊല്ലുകളെവം കെട്ടഥ മാരുതി തെല്ലുലജ്ജിതനായിട്ടുര
ചെയ്താൻ കൊള്ളരുതാത്തവൻ തന്നെ ഞാനെന്റെ തല്ലുകൊണ്ടിട്ടും
നീമരിക്കായ്കയാൽ ॥ ധിക്കരിക്കേണമെന്നെയിന്നെങ്കിലും നിൽക്കെ
ടാ ക്ഷണം മുഷ്ടികൊണ്ടിപ്പൊൾഞാൻ ഊക്കൊടൊന്നിടിച്ചന്തകൻ
തന്നുടെ കാക്കൽക്കാഴ്ചയായ് നിന്നെ വച്ചീടുവൻ ॥ രാക്ഷസെശനിവ
ണ്ണം ഹനുമാന്റെ രൂക്ഷവാക്കു കെട്ടെത്രയും കൊപെന ദക്ഷിണഹ
സ്തം കൊണ്ടവൻതന്നുടെ വക്ഷസ്സിൽതന്നെ ചെന്നിടിച്ചീടിനാൻ ॥
മുഷ്ടികൊണ്ടിടി കൊണ്ടുടൻമാരുതി വട്ടം ചുററി വിസംജ്ഞനായ്വീ
നാൻ ഒട്ടുംവൈകാതെപെടിച്ചവനെയുംവിട്ടുരാവണൻ നീലന്റെനെ
രിട്ടാൻ ॥ ശരവർഷത്തെച്ചെയ്തഥനീലന്റെ ശരീരത്തെയും കാണാതെ
യാക്കിനാൻ ഹരിസെനാപതിയുംകുപിതനായൊരു പർവ്വതശൃംഗം പ
റിച്ചുടൻ എറിഞ്ഞപ്പൊൾ ദശമുഖനുംദ്രുതം മുറിച്ചാനതുകണ്ടപ്പൊൾ
നീലനും തരുജാലംപറിച്ചെറിഞ്ഞാനതും നുറുക്കിത്താഴത്താക്കിനാൻ
രാവണൻ ॥ പിന്നെയുംബഹുബാണംപ്രയൊഗിച്ചുനിന്നാനായതു ക
ണ്ടപ്പൊൾനീലനുംതന്നുടെദെഹംപാരംചെറുതാക്കിച്ചെന്നുശത്രുധ്വ
ജെചാടിമെവിനാൻ ॥ നീലനെത്തൻ കൊടിമരാഗ്രന്തന്നിൽ വാലി
ളക്കിവസിപ്പതുകണ്ടപ്പൊൾനീലജീമൂതതുല്യൻദശാനനൻകാലവഹ്നി
യെപ്പൊലെജ്വലിച്ചെററം കാളും കൊപെനനിൽക്കുന്ന കണ്ടപ്പൊൾ
മാലവനുള്ളിലുണ്ടാകുവാനായി ॥ പിന്നപ്പത്തു കിരീടാഗ്രം തന്നി
ലുമുന്നതധ്വജത്തിന്റെ മുകളിലുംസന്ദെഹം വിട്ടാവില്ലിൻ മുകളി
ലും വഹ്നിപുത്രൻതെരുതെരെച്ചാടിനാൻ ॥ അതുകണ്ടപ്പൊൾരാമാ
ദിശ്രെഷ്ഠരുമതിവിസ്മയം പൂണ്ടുനിന്നീടിനാർ നിതരാം കപിലാഘ
വവിസ്മിത ഹൃദയനായ് ദശമുഖനും നിന്നാൻ ॥ അല്പമിവണ്ണമന്ധ
നായ് രാവണനത്ഭുതപ്പെട്ടുനിന്നുടൻ കൊപെന അപ്ലവംഗമത്തെ
ക്കൊലചെയ്വാനായ് കെല്പുഴമാഗ്നെയാസ്ത്രം പ്രയൊഗിച്ചാൻ ॥ ശരംക
ത്തിജ്വലിച്ചഥനീലന്റെ ശരീരത്തിൽപതിച്ചു വെന്നാകിലുംമരിച്ചി
ല്ലവനഗ്നി സുതനായിട്ടിരിക്കുന്നതുമൂലം തൽകാരുണ്യാൽ ॥ മുട്ടുക
ത്തിധരണിയിൽ മൊഹിച്ചുപെട്ടന്നായവൻ വീണതുകണ്ടപ്പൊൾ
ഇഷ്ടനായ് ദശവക്ത്രനും രാഘവന്നിഷ്ടമെറുമനുജന്റെ നെരി

ട്ടാൻ ॥ ശത്രുവെക്കണ്ടനെരം ധനുസ്സെടുത്തിത്തരം സുമിത്രാത്മജൻ ചൊല്ലിനാൻ അത്രവന്നാലും നൊന്തമ്മിലുള്ളൊരു യുദ്ധമല്ലയൊ യുക്തംഭവാനിപ്പൊൾ ॥ സാരമില്ലാത്തവാനരരൊത്തുനീ പൊരിലിന്നു ജയിച്ചാലതുമൂലം വീരനാകുന്നു രാവണനെന്നൊരു പൂരുഷനൎചെയ്യുമൊലങ്കെശ ॥ ചെറുഞ്ഞാണൊലിശബ്ദം മുഴക്കിക്കൊണ്ടൊരുശങ്കകൂടാതെവാം ലക്ഷ്മണൻ പറയും മൊഴികെട്ടു കൊപിച്ചുടനരിയാടിനാനുത്തരം രാവണൻ ॥ ദിഷ്ട്യാലക്ഷ്മണ നിയ്യിപ്പൊളെന്നുടെ ദൃഷ്ടിയിലകപ്പെട്ടല്ലൊ ഞാനിനി ഒട്ടും താമസമെന്ന്യെയമൻ തന്റെ വീട്ടിലെയ്ക്കയക്കുന്നതു കണ്ടാലും ॥ അതു കെട്ടഥസൌമിത്രി ചൊല്ലിനാനതിഗൎജ്ജനംനന്നല്ല രാവണ ചതുരത്വം നിനക്കുണ്ടെന്നാകിലൊ വൃഥാചൊല്ലാതെ കൎമ്മത്തെക്കാട്ടുക ॥ തങ്ങളിൽ ചൊടിച്ചൊരൊന്നു ചൊല്ലിയും ഭംഗംവിട്ടവൎബാണത്തെവൎഷിച്ചും ഇങ്ങിനെരണംചെയ്യുമ്പൊൾ ലക്ഷ്മണൻ ഭംഗിയെറുമരിവില്ലരിഞ്ഞിട്ടാൻ ॥ സുമിത്രാത്മജൻപിന്നയും ബാണംകൊണ്ടമിത്രൻ തന്റെ ദെഹം പിളൎന്നുടൻ ഭ്രമിപ്പിച്ചുജ്ഞനാക്കീട്ടൊരല്പവും ശ്രമംകൂടാതെ തത്രനിന്നീടിനാൻ॥ തെല്ലുതന്റെടം വന്നപ്പൊളായവൻ വില്ലുരണ്ടായ്മുറിഞ്ഞതു കാൺകയാൽ നല്ല ശക്തിയെടുത്തുടൻ വൈരിയെ ക്കൊല്ലാനായ്മാറിടത്തിൽ പ്രയൊഗിച്ചാൻ ॥ ശക്തിവന്നു പതിച്ചപ്പൊൾ മൊഹിച്ചുപൃഥ്വിയിൽ പതിച്ചീടിനാൻലക്ഷ്മണൻ ഹസ്തം കൊണ്ടെടുത്തീടുവാനായ്ദശവക്ത്രനും പരംയത്നിച്ചാനന്നെരം ॥ അനന്താംശജനാകുമവൻ തന്റെ കനമെത്രയും വൎദ്ധിക്കകാരണം അനക്കീടുവാൻ പൊലും ദശാനനൻനിനച്ചിട്ടെളുതായില്ലതെല്ലുമെ ॥ ആയതുകണ്ടിട്ടെത്രയും കൊപെനവായുപുത്രൻ ദശമുഖൻതന്നുടെ കായത്തിൽ ചെന്നിടിച്ചു ധരണിയിലായിജ്ജാനുക്കൾ കുത്തിപ്പതിപ്പിച്ചാൻ ॥ പത്തുവക്ത്രത്തിൽ നിന്നുമതുനെരം നെത്രശ്രൊത്രാദി ദ്വാരങ്ങളിൽ നിന്നും രക്തധാരയൊലിപ്പിച്ചു മൂൎച്ഛിതഗാത്രനായ്ത്തന്നെനിന്നാനവൻചിരം ॥ അന്നെരം ഭൂമിതന്നിൽകിടക്കുന്ന മന്നവാത്മജൻ തന്നെയും മാരുതിചെന്നെടുത്തു രഘുപതിതന്നുടെ സന്നിധൌദ്രുതം കൊണ്ടുചെന്നീടിനാൻ ॥ ഭക്തികൊണ്ടും സുഹൃത്വംകൊണ്ടും വായുപുത്രനൊട്ടും കനത്തില്ലെടുത്തപ്പൊൾ ശക്തിയും ദുൎജ്ജയനെന്നുറച്ചുതൽഗാത്രംവിട്ടു നിജസ്ഥാനം പ്രാപിച്ചു ॥ ഈശ്വരാംശജനാകയാലന്നെരത്താശ്വാസത്തെയും പ്രാപിച്ചു ലക്ഷ്മണൻ വിശ്വദ്രൊഹിയായീടുലങ്കെശനു മശ്ശരീരത്തിൽബൊധവുമുണ്ടായി ॥ ഓൎമ്മവന്ന

പ്പൊളനന്യമാകും വരകാൎമ്മുകത്തെയും കയ്ക്കൊണ്ടുരാവണൻ കൂൎമ്മപാ
രാ പെരുത്തുള്ള ബാണത്താലമ്മഹാഹരി സൈന്യത്തെ മണ്ടിച്ചാ
ൻ ॥ വാനരന്മാർ വലയുന്നകണ്ടപ്പൊൾ ദീനവത്സലൻ രാഘവൻ
താൻതന്നെ വാനവരിപുതന്നുള്ളിലുള്ളഭിമാന മൊക്കെക്കളവാൻപുറ
പ്പെട്ടാൻ ॥ അപ്പൊൾചാരത്തു ചെന്നുതൻ സ്വാമിയൊടിപ്രകാ
രമുണൎത്തിച്ചാന്മാരുതി മൽപുറത്തുകരെറിദ്ദശമുഖദൎപ്പ ഹാനിയെ
ചെയ്യാലുംമന്നവ ॥ വാതപുത്രവചസ്സുകെട്ടെത്രയും പ്രീതനായ്ത്തൽ
ഗളത്തിൽ കരയെറിയാതുധാനെശന്മുന്നിൽചെന്നിവണ്ണമൊതിനാന
തിധീരം രഘൂത്തമൻ ॥ നിൽക്കനിൽക്കടൊ മാമകഭാൎയ്യയെത്തസ്കരി
ച്ചൊരുദുഷ്ടനിശാചര പൊക്കവന്നമമകൊപമശെഷം നിൻവിഗ്രഹെ
ശീഘ്രം മാൎഗ്ഗണവ്യാജെന ॥ പണ്ടീബ്ബാണമാകുന്നുജനസ്ഥാനെ ശ
ഞ്ഞാവൂണ്ടാഗമിച്ചഖരാദിയെ രണ്ടാക്കിപ്പിളൎന്നിട്ടതുമവ്വണ്ണം കണ്ടാ
ലും മൂഢനിൎയ്യംശരവീൎയ്യം ॥ ക്രുദ്ധിച്ചെവംകഥിക്കും ദശരഥപുത്രവാ
ക്യാകെട്ടപ്പൊൾ ദശാനനൻ കൂൎത്തബാണങ്ങളെയ്താപ്പവനജ ഗാത്ര
ഭെദനംചെയ്തു നിന്നീടിനാൻ ॥ രാമനെപൃഷ്ഠന്തന്നിലെടുത്തൊരുഭീമ
കായനായീടും ഹനൂമാനുംസ്വാമിതൻ കൃപാദൃഷ്ടികൊണ്ടും നിജസാമ
ൎത്ഥ്യംകൊണ്ടുംനിൎഭയനായിനിന്നാൻരക്തംകൊണ്ടുടലൊക്കെനനഞ്ഞു
ള്ള ഭൃത്യനെക്കണ്ടനെരം ഭഗവാനുംചീൎത്ത കൊപത്താൽ തീക്ഷ്ണതര
മാകുമസ്ത്രവൎഷത്തെച്ചെയ്താദ്ദശാസ്യന്റെ ചക്രസാരഥി വാജിദ്ധ്വ
ജാദിയൊടൊത്തു തന്നെരഥത്തെക്കളഞ്ഞുടൻ ശത്രുതൻ ഭുജമദ്ധ്യ
ത്തിലും നല്ലകത്തിയമ്പു വിട്ടാൎത്തനാക്കീടിനാൻ ॥ ശരംവന്നതിഗാ
ഢം തറച്ചപ്പൊൾ കരന്തന്നിൽധരിച്ച ധനുസ്സും പൊയ്പുരം മൊ
ഹിച്ചുനിൽക്കുമവൻ തന്റെകിരീടങ്ങളും ഖണ്ഡിച്ചാൻ രാഘവൻ ॥
വീൎയ്യംകെട്ടുള്ള സൎപ്പത്തെപ്പൊലെയും സൂൎയ്യൻ ശാന്താൎച്ചിസ്സായ്യെവും
പൊലെയും ശൌൎയ്യശൊഭാദിവിട്ടു നിന്നീടുന്ന ഭാൎയ്യാഹൎത്താവൊടെ
വമരുൾചെയ്താൻ ॥ കെട്ടാലുംദശകണ്ഠ പലരൊടും നിഷ്ഠുരരണം
ചെയ്കയാൽ നിൎയ്യിപ്പൊൾ ഒട്ടുക്ഷീണിച്ചു കാണുകകൊണ്ടുഞാൻ വി
ട്ടീടുന്നില്ല കൊല്ലുവാൻ ബാണത്തെ ॥ ഇപ്പൊൾപൊയാലുംലങ്കയിൽ
ചെന്നു നിൎയ്യല്പമാശ്വസ്തനായിട്ടനന്തരം ക്ഷിപ്രംവന്നാലും മൽബല
മൊക്കെയുമപ്പൊൾ കാട്ടിത്തരുവൻ ദശാനന ॥ ദൎപ്പംവിട്ടഥ രാവണ
നും രാമൻകല്പിക്കുംമൊഴികെട്ടധൊവക്ത്രനായ് സ്വൎപ്പതിപുരതുല്യമാ
കുംപുരംനിഷ്പ്രഭനായ്പ്രവെശിച്ചാൻതൽക്ഷണം॥ശരപീഡിതന്മാ
രായുതിച്ചുള്ള ഹരിവീരന്മാരെത്തദാ രാഘവൻ ഗുരുവായീടുമൈഷ

ധം കൊണ്ടുടൻ നിരുപദ്രവ ഗാത്രരാക്കീടിനാൻ ॥ അവമാനിതനാ
യ് ദശവക്ത്രനമവിടം വിട്ടുപോകുന്നു കണ്ടപ്പോൾ ഭുവനത്രയ വാ
സികളൊക്കയുമവധി വിട്ടുതുഷ്ടരായ്മേവിനാർ ॥ മന്ദിരെചെന്നുപക്ഷി
ന്ദ്രഖണ്ഡിതപന്നഗം പോലെരാമാസ്ത്രം കൊണ്ടേററം ഭിന്നഗാത്രനാ
യ് തൽബാണശക്തിയെത്തന്നെ ചിന്തിച്ചുചൊന്നാൻദശാനനൻ॥
ഇന്ദ്രനെക്കാളധികം ബലമുള്ളോരെന്നെത്തുശ്ച മനുജൻ ജയിക്കയാൽ
മുന്നംചെയ്യു തപസ്സൊക്കയും വൃഥാതന്നെയായ്വന്നിതെല്ലൊ നമുക്കി
പ്പൊൾ ॥ നരവാനരന്മാരെയൊഴിച്ചെല്ലൊവരംമുന്നംഞാൻയാചിച്ച
തുമപ്പൊൾ ഉരചെയ്യല്ലൊ പത്മജനും തവവരുംഭീതി മനുജരാലെ
ന്നെവാ ॥ ഇമ്മഹാവീരൻ മാനുഷനാകയാൽ ബ്രഹ്മവാക്യത്തെ സ്സ
ത്യമാക്കാദൃഢം നമ്മുടെകുലത്തിങ്കലൊരു പുമാൻ നിന്മദത്തെക്കള
ഞ്ഞു വധിച്ചീടും എന്നഹൊ പണ്ടനരണ്യനാ കൊപിച്ചെന്നൊടൊ
ന്നു പറഞ്ഞിട്ടുണ്ടായതും ചെന്നുരാമനിന്നകലെ ജാതനായ്വന്നിരിക്ക
യാലെന്തിനിച്ചെയ്യേണ്ടു ॥ ഹെതുഞാൻതന്നെ നിൻവധത്തിന്നെ
ന്നുവെദവത്യാ ഞാൻശപ്തനായെൻപുരാ സീതാത്രൂപെണഭൂതലെ വ
ന്നിപ്പൊൾ ജാതയായ്വന്നതായവളാകുന്നു ॥ നന്ദികെശപര രംഭാദി
ശാപവുംവന്നിട്ടുണ്ടെല്ലൊ മുന്നമെൻശപ്പത്താൽ ഇന്നതൊക്കസ്സഫ
ലമാക്കും ഹരിവൃന്ദമൊത്തിഹവന്നൊരു രാഘവൻ ॥ എങ്കിലുംജയം
കിട്ടുവാൻ ഞാനിപ്പൊളെങ്കലാവുന്നതുപൊലെയത്നങ്ങൾ ശങ്കകൂടാ
തെചെയ്വാൻ തുനിയുന്നെൻ കിങ്കരന്മാരെ മന്മൊഴികെൾക്കവിൻ ॥
വളരക്കാലമായിട്ടുറങ്ങുന്ന ബലശാലിയാകുന്ന സഹജനെപ്പലയ
ത്നങ്ങൾ ചെയ്തിട്ടെന്നാകിലും വെളിവുണ്ടാക്കിക്കൊൾകടൊ വീര
രെ ॥ ശീഘ്രമായവനൊന്നിച്ചു നിങ്ങളെന്നഗ്രവന്നാലുമെന്നാല
വൻമമ വാക്കുകൊണ്ടുടൻ ശത്രുക്കളെക്കൊന്നെൻ ദുഃഖംതീർത്തീടും
സന്ദെഹമില്ലമെ ॥ ഭർത്തൃശാസനം കെട്ടഥകൈകസീ പുത്രൻകുംഭക
ർണ്ണൻ വസിച്ചീടുന്ന പത്തനംനൊക്കിസ്സാദരം വെഗമാബ്ഭൃത്യന്മാ
രും പ്രയാണംചെയ്തീടിനാർ ॥ ഉത്തമഗന്ധഭക്ഷ്യമാല്യാദികൾ ഹസ്ത
ത്തിൽധരിച്ചായവർചെന്നപ്പൊൾ തത്രവിസ്തീർണ്ണയാകും ഗുഹകളി
ൽനിദ്രചെയ്യുന്നവനെക്കണ്ടീടിനാർ ॥ ഗുഹയൊടൊത്തവായും തു
റന്നുകൊണ്ടഹൊരാത്ര മുറങ്ങിക്കിടക്കുന്ന മഹാകായൻറെ നാസികാ
ശ്വാസത്തെ സ്സഹിപ്പാനവരാളായില്ലങ്കിലും ॥ ഞെരുങ്ങിപ്പൊൾപന്ത
ന്നിൽ ചെന്നായവർ വരാഹാദിമൃഗങ്ങടെ മാംസങ്ങൾ ഉരുക്കൂട്ടിവ
ച്ചീടിനാരായവന്നരികത്തൊരു കുന്നുകണക്കിനെ ॥ പിന്നശ്ശൊണിത

കുംഭങ്ങളും ബഹുധന്യ മദ്യകലശസമൂഹവും മാന്യനാകുന്ന കുംഭക
ൎണ്ണൻ തന്റെമുന്നിലങ്ങിനെ വച്ചതിവെഗെന ॥ ചന്ദനത്തെയുംതെ
പ്പിച്ചു മാലതീകുന്ദാദിശ്രേഷ്ഠമാലാ സമൂഹവും നന്നായ്ചാൎത്തിച്ചു
ധൂപിപ്പിച്ചായവർ മന്നവാനുജൻ തന്നെസ്തുതിച്ചുടൻ ॥ ഉറക്കത്തെയു
ണൎത്തുവാനായ്പലതരത്തിൽ ചെന്നുയത്നം തുടങ്ങിനാർ കരംകൊട്ടി
ക്കൊണ്ടായവരൊക്കയു മൊരുമിച്ചട്ടഹാസങ്ങൾ ചെയ്കയും ॥ ചാര
ത്തങ്ങിനെചെന്നു ചിലരപ്പൊൾ ഭെരിതൊട്ടുള്ള വാദ്യഘൊഷങ്ങളും
ഭൂരിശംഖനിനാദവും ചെയ്തിട്ടും നെരെനെത്രം തുറക്കാതെ കണ്ടഥ ॥
കഠിനതരമാകുംപ്രയത്നങ്ങൾ മടികൂടാതെ ചെയ്തുതുടങ്ങിനാർ ഇടി
ക്കുന്നുചിലരവൻ വക്ഷസ്സിൽ കടിക്കുന്നു ശ്രവണമപരന്മാർ ॥ അ
ടിക്കുന്നു മുസലംകൊണ്ടന്യന്മാരുടലിട്ടു വലിക്കുന്നുകെചിന തടിമെല
ശതനാഗാദിയെക്കെററി മുടിതൊട്ടടിയൊളം നടത്തീട്ടും ॥ ഒട്ടുംനെ
ത്രം തുറക്കുവാനുള്ളൊരു വട്ടംകാണായ്കകൊണ്ടവരെത്രയും രുഷ്ടരാ
യിട്ടനെക പ്രകാരത്തിൽ കഷ്ടപ്പെട്ടാരവനെയുണൎത്തുവാൻ ॥ ചെ
വിയിൽ ജലകുംഭം ചിലരെടുത്തവധി വിട്ടൊഴിച്ചു തുടങ്ങിനാർ അവ
ന്റെമാറത്തായിരമാനയെ ജവത്തൊടൊരുമിച്ചു നടത്തിനാർ ॥ അ
ന്നെരത്തൊന്നു തൊട്ടതുപൊലെയായ്തൊന്നുകയാലവനുണൎന്നങ്ങി
നെ തന്നുടെ കരവിക്ഷെപണം ചെയ്തിട്ടൊന്നു ജൃംഭണവും ചെയ്തെ
ഴുന്നെററാൻ ॥ മദ്യമാംസാദിഭക്ഷിച്ചുതന്നുടെ ക്ഷുത്തുംദാഹവും തീൎത്തു
വഴിപൊലെ തൃപ്തനായ്പിന്നരികിൽ നിന്നീടുന്ന ഭൃത്യവൎഗ്ഗത്തൊടീവണ്ണ
മൊതിനാൻ ॥ ഇക്കാലംമമ നിദ്രമുടക്കുവാൻ തക്കതായിട്ടെന്താഗ്രജ
നെന്തൊരു ദുഃഖമുത്ഭവിച്ചെന്നതു മാരുടെ വിക്രമത്താലെന്നുള്ളതും
ചൊല്ലുക ॥ സഭാപംവിട്ടതിശാന്തതയൊടെവം മാഭിമുഖ്യെന ചൊന്ന
തുകെട്ടപ്പൊൾ യൂപാക്ഷനെന്നു പെരാകും രാക്ഷസഭൂപമന്ത്രിയിവണ്ണ
മുണൎത്തിച്ചാൻ ॥ കുംഭകൎണ്ണ നീകെട്ടാലുംനമ്മുടെ തമ്പുരാനാകും രാ
ക്ഷസശ്രേഷ്ഠന്റെ വയ്മ്പെല്ലാം നീക്കിജ്ജീവശ്ശവമാക്കിപ്പിമ്പുറം തി
രിപ്പിച്ചെല്ലൊ രാഘവൻ ॥ ഭാഷിക്കുന്നതീവണ്ണം ശ്രവിച്ചതിരൊഷ
ത്തൊടുടൻ കുംഭകൎണ്ണൻചൊന്നാൻ ഈഷലെന്യെ ഞാനദ്രിയ്ക്കിൽ
ചെന്നതിഭൊഷരാകുന്ന വാനരന്മാരെയും ॥ രാമലക്ഷ്മണന്മാരെയും
കൊന്നെന്റെ ഭീമമാകുമുദരമാച്ചൊരയാൽ കാമംപൊലെ നിറച്ചി
ട്ടനന്തരം സ്വാമിതൻ പുരൊഭാഗെഗമിക്കുവൻ ॥ ഗൎവ്വിച്ചെവം പ
റഞ്ഞതുകെട്ടപ്പൊൾ നിൎവ്വിശങ്കം മഹൊദരൻ ചൊല്ലിനാൻ ॥ ഗീൎവ്വാ
ണാരെ നീജ്യെഷ്ഠനെക്കാണുക പൂൎവ്വം ചെയ്തഥ വിക്രമിച്ചീടുക ॥ അ

ത്തുകെട്ടവനെന്നാലിന്നങ്ങിനെ മതിയെന്നും കഥിച്ചതിവെശൈന ക്ഷി
തിയെക്കളപ്പുക്കിക്കൊണ്ടാ രാക്ഷസ പതിയെക്കാണ്മാനായിപ്പുറപ്പെട്ടാ
ൻ ॥ ഗിരിശൃംഗസമാന ശരീരനായുള്ളരാം രാക്ഷസശ്രേഷ്ഠനെക്കണ്ട
പ്പൊൾ ഹരിവീരന്മാർ ഭീതരായ്‌രാമനെ ശരണംപ്രാപിച്ചീടിനാരെ
വരും ॥ രാഘവൻ നിജകാർമ്മുകമന്നെരം വെഗാകയ്യിലെടുത്തു കുലച്ച
ടൻ ലൊകഭീകരനാകു മവൻതന്റെ ശ്രീകിരീടാദി യുക്തശരീരത്തെ॥
കണ്ടൊരു നെരത്തെത്രയും വിസ്മയാപൂണ്ടു ചൊന്നാൻ വിഭീഷണ
നൊടെവം ഇണ്ടൽസർവ്വക്കുമുണ്ടാക്കുമീലൊക കണ്ടകനെവനെന്നുര
ചെയ്കനി ॥ വർത്തമാനമറിവാനായ് രാഘവനിത്തരമരുൾ ചെയ്തതു
കെട്ടപ്പൊൾ ഭക്തിയെറും വിഭീഷണനീവണ്ണമുത്തരം വിനയത്തൊ
ടുണത്തിച്ചാൻ ॥ ആട്ടയത്തിന്നീരാക്ഷസനെത്രയുമട്ടുത്തുള്ളൊരു ജ്യെ
ഷ്ഠനായിടുന്നു തടിതൻ ബലമൊന്നുകൊണ്ടന്തക പടുതപത്തെയും തി
ത്തവനാകുന്നു ॥ ശൂലത്തെക്കരം തന്നിലെടുത്തുകൊണ്ടാലസ്യം വിട്ടൊ
രുവനായുണ്ടിവൻ ലീലയാപലവട്ടമിന്ദ്രാദിയെത്തൂലത്തെപ്പൊലെത
ച്ചുപാപ്പിച്ചാൻ ॥ ജാതനായപ്പൊൾതന്നെയിവൻക്ഷുധാ ബാധിത
നായ്‌ചെന്നൊരൊ വിധമുള്ള ഭൂതലജാതപ്രാണിസമൂഹത്തെക്കൊ
ദിച്ചാറാ വലപ്പുതുകണ്ടപ്പൊൾ ॥ പാപിയാകുമിവനെ വധിപ്പാ
നായ്കോപിച്ചിന്ദ്രനും വജ്രംപ്രയൊഗിച്ചാൻ ചാപല്യം നടിച്ചീടാതി
വൻതദാ ശൊഭയെറുന്നൊരൈരാവതത്തിന്റെ ॥ കൊമ്പുകയ്യിൽ പ
റിച്ചെടുത്തുക്കൊടാജ്ജംഭ വൈരിയെത്താഡനം ചെയ്തപ്പൊൾ സം
ഭ്രമത്തൊടാദ്ദെവെന്ദ്രനും പത്മസംഭവൻ തന്നൊടിക്കഥ ചൊല്ലിനാ
ൻ ॥ ശക്രസങ്കടം കെട്ടുടൻ പത്മജൻ ശീഘ്രംതദ്ദിക്കിൽ ചെന്നിവ
ൻതന്നുടെ വിഗ്രഹാംകണ്ടുഭീതനായി സ്സാന്ത്വവാക്കു നന്നായരുൾ
ചെയ്തിവനെയും ॥ അരികത്തു വിളിച്ചവനുൾകാമ്പിൽ പെരുതായു
ള്ള വിശ്വാസമുണ്ടാക്കി പരസങ്കടഹാനി ചെയ്തീടുവാൻ വരശ്ലത്ത
നാനിദ്രയെ നൽകിനാൻ ॥ വാരിജൊത്ഭവ ശാപത്തിൻ ശക്തിയാ
ൽ ഭൂരിനിദ്രനായ്ത്തന്നെ കിടക്കുന്നൊരു തുല്യനായീടുന്ന സൊദര
വീരനെദ്ദശകന്ധരൻ കണ്ടപ്പൊൾ ॥ പാരംഖെദിച്ചു പത്മജൻതന്നു
ടെ ചാരത്തമ്മാറുചെന്നു യാചിക്കയാൽ ആറുമാസം കഴിഞ്ഞാ
ലൊരുദിനം വെറിട്ടീടുമീ നിദ്രയുമദ്ദിനം ॥ നെരിട്ടാഹവം ചെയ്വാൻ
വരുന്നവരാരെന്നാലും വധിയ്ക്കുമിവനെന്നും സാരസൊൽഭവൻ
കല്പിച്ചെന്നുള്ളതും നെരൊടിന്നറിഞ്ഞാലുംസഖെ ഭവാൻ ॥ സങ്കടാധി
ക്യാ കൊണ്ടധുനാന്തനാ ലങ്കാനാഥനിവനെയുണത്തിനാൻ ശൃംഖ

ലംപായ മത്തഗജംപോലെ ശങ്കകൂടാതെപോകുന്ന കാണ്കനീ ॥ മാ
നംവന്നുഭവാനതി വേഗമീവാനരക്കുള്ള ഭീതിനീക്കീടുവാൻ നൃനാ
യന്ത്രമാകുന്നിതെന്നും ചൊല്ലി ദീനഭാവത്തെത്തീൎത്തു കൊണ്ടീടുക ॥
സഖാവാകും വിഭീഷണൻ തന്നുടെമുഖനിസ്സൃത വാക്കുകൾകേട്ടുടൻ
സകല സേനാനായകന്മാരെ വിളിച്ചഖിലേശനരുൾ ചെയ്യാനീവ
ണ്ണം ॥ വഹ്നിനന്ദനനീചെന്നിതിൻവണ്ണം തന്നെചൊല്ലിക്കപികൾ
ക്കളവായ ദൈന്യഭാവങ്ങളെല്ലാമകത്തേണം സന്നദ്ധന്മാരാക്കീടുക
യും വേണം ॥ ശാസനമേവം കേട്ടഥനീലനും കേസരിമുഖവാനര
ന്മാരുടെ ആസകല ഗണത്തെയുമവ്വണ്ണം വാസംചെയ്യിപ്പിച്ചീടിനാ
നാദരാൽ ॥ അക്കാലത്താദ്ദശഗ്രീവസോദരൻ ദുഃഖംപൂണ്ടു മരുവുന്ന
തന്നുടെ അഗ്രജനാകും രാത്രിഞ്ചരേശൻതന്നഗ്രെചെന്നു നമസ്കാരം
ചെയ്തുടൻ ॥ കൃത്യമെന്തുഞാൻ ചെയ്യേണ്ടതെന്നതും പാൎത്ഥിവഭവാ
ൻ ചൊൽകെന്നുണൎത്തിച്ചാൻ ഉക്തികളെവം കേട്ടപ്പൊളെത്രയും
പ്രീത്യാചെന്നവനെ പുണൎന്നഞ്ജസാ ഉത്തമാസനം തന്നിൽവസി
പ്പിച്ചിട്ടിത്തരം ദശവക്ത്രനരുൾചെയ്താൻ ॥ ചിരംസുപ്തനായീടുന്ന
നീയിപ്പൊളറിയുന്നില്ല മാമകസങ്കടം ഒരുകൊസലരാജകുമാരക
ൻ മരണത്തൊളം ചെയ്യുന്നെവിട്ടില്ലല്ലൊ ॥ ഹരിക്കൂട്ടത്തൊടൊ
ത്തു സമുദ്രത്തിൽ ചിറയിട്ടിഹ വന്നവൻനമ്മുടെ പുരിയിൽചെയ്യൊ
രക്രമമിന്നു ഞാനരുൾചെയ്യപ്പൊളെങ്ങിനെ കാണ്കനീ ॥ മുഖ്യരാകും നി
ശാചരന്മാരെയിന്നൊക്കെയും യുധിനിഗ്രഹിച്ചാരവർ മൎക്കടഭയം തീ
ൎത്തുനീ വേഗത്തിലിക്കുലം പരിപാലിച്ചുതന്നാലും ॥ ഇദ്ദശാനമുക്കി
ന്നുളവാകയാൽ നിദ്രയിൽനിന്നുണൎത്തിനെൻ നിന്നെഞാൻശത്രുസം
ഹാരമദ്യൈവ ചെയ്തുനിയത്ര വന്നാലും വത്സസഹോദര ॥ നീയല്ലാ
തിഹമറെറാരവലംബമിയ്യൊള്ളകൾക്കില്ലെന്നറിഞ്ഞീടുക വയ്യായെന്നുര
ചെയ്യാതെചെന്നു നീചെയ്യേണം മമകാൎയ്യമശെഷവും ॥ പരി
ദേവിതമീവണ്ണം കേട്ടപ്പൊൾ ചിരിച്ചുംകൊണ്ടാക്കുംഭകൎണ്ണൻ ചൊ
ന്നാൻ പുരാനിന്നാൽ കൃതമായിട്ടുള്ളൊരു ദുരിതത്തിന്നു സംഖ്യ
യില്ലായ്കയാൽ പരിചൊടിപ്പൊൾ തൻഫലമൊക്കെയുമൊരുമിച്ചുമി
ളിതമായ്‌തൽ പുരെനരവാനരരൂപമായ്വന്നു വെന്നറിഞ്ഞാലുമസം
ശയമഗ്രജ ॥ അന്നുഞങ്ങൾ പറഞ്ഞഗുണദൊഷമൊന്നും കേൾ
ക്കാതിരിപ്പതിനാൽ തവ വന്നുപെട്ടതായീടുമിസ്സങ്കടമെന്നറിഞ്ഞാലും
നക്തഞ്ചരെശ്വര ॥ മുന്നംഞാനും വിഭീഷണനും തവധന്യന്മാരാ
കും മന്ത്രിപ്രവരരുംചൊന്നവണ്ണം നീചെയ്യാൽശുഭംവരും പിന്നെ

നിന്നിഷ്ടം പൊലെചെയ്തീടുക ॥ സഹജഗിരമീവണ്ണംകെട്ടപ്പൊൾ
ബഹുരുഷ്ടനായ്ചൊന്നാൻ ദശാനനൻ അഹംപൂജ്യനെന്നാകിലിവ
ണ്ണമിയ്യിച്ചൊൽവതും യുക്തമൊസൊദര ॥ ഗൎവ്വത്താൽചില
തൊഴകളും മയാപൂൎവ്വംചെയ്യപ്പെട്ടുള്ളതായീടിലും നിൎവ്വഹിപ്പാൻ
മതിയാകുംയത്നങ്ങൾ സൎവ്വവുംനിന്നാൽ ചെയ്യപ്പെട്ടീടണം ॥ പൊ
യകാൎയ്യന്തിനമ്മനിയ്യീവണ്ണം വായിൽതൊന്നിയതൊതുക യുക്തമൊ
കായത്തിന്നല്പം ശക്തിയുണ്ടെങ്കിലും പ്രെയാനായ്ഭവാനെന്നിലിരി
ക്കിലും ॥ ആയവരെക്കൊലചെയ്തു വെഗമിങ്ങായാനം ചെയ്തുകൊൾ
കസഹൊദരദെയമിന്നിതൊന്നല്ലാതെ നിന്നാലില്ലായതും നീ നിന
ച്ചുകൊണ്ടീടുക ॥ കൊപത്തൊടും ദശമുഖനീവണ്ണം താപത്തൊടും
പറയുന്ന വാക്കിനെ സൽപശീലൻ സഹൊദരൻകെട്ടെവമാഭാഷി
ച്ചാൻമൃദുതരമായ്ത്തന്നെ ॥ ജീവനൊടിഹഞാനിരിയ്ക്കുംകാലം ദെവ
രാജനുതനായിട്ടും ഭവാൻ ഏവംഖെദിച്ചീടുന്നതു യുക്തമൊതാവ
കാരിയെശ്ശീഘ്രം ഹനിയ്ക്കുവൻ ॥ മെലിൽജ്യെഷ്ഠന്നഭിവൃദ്ധിവന്നീടാ
ൻ ബാലനെങ്കിലും ബന്ധുതകൊണ്ടുഞാൻകാലത്തിൽ ഗുണദൊഷ
ങ്ങളൊക്കയുമാലൊചിച്ചുരചെയ്തു തെന്നൊൎത്താലും ॥ ഒട്ടും സംശ
യംവെണ്ടഭവാൻ മമ ധൃഷ്ടതവഴിപൊലിന്നുകണ്ടാലും ദുഷ്ടരാകുന്ന
വാനരന്മാരുടെ കൂട്ടത്തെക്കൊന്നു കുക്ഷിനിറയ്ക്കുവൻ ॥ രാക്ഷസന്മാരും
വാനരമാംസത്തെ ഭക്ഷിച്ചിന്നു രസിച്ചുനടപ്പതും ലക്ഷ്മണാഗ്രജ
ൻപ്രാണനെയും ത്യജിച്ചുക്ഷിതിയിൽ കിടപ്പതുംകാണുംനീ ॥ ഹരി
വീരശവം കൊണ്ടീഭൂതലംനിറയപ്പെട്ടിരിപ്പതും കണ്ടീടും വരുണാ
ദികൾതന്നെ സഹായിപ്പാൻ വരുമെങ്കിലവരെയും കൊന്നീ
ടാം ॥ വിഗതഭയനായ്ത്തന്നെ മന്ദിരെസുഖമായ്ഭവാൻ വാണു
കൊണ്ടീടുക മഘവാരിഞാനെകൻ മതിയാകും ജഗൽസംഹാരംചെ
യ്യതിന്നുംപ്രഭൊ ॥ എന്നാലാകുന്നയത്നങ്ങളൊക്കയുമിന്നു ചെയ്തീടാം
ലങ്കാധിനായകപിന്നെദൈവത്തിൻ കല്പിതം നീക്കുവാൻ മന്നിലാ
ൎക്കുകഴിവതും ചിന്തിച്ചാൽ ॥ മുന്നമെന്നെയാരാമൻ വധിച്ചെന്നാ
ൽസന്ദെഹം വിനാനിന്നെയുംകൊന്നീടും എന്നാലായതാദൈവവി
ധിയെന്നും നന്നായിശപിച്ചാശപിച്ചാലുംനീ ॥ ചന്ദ്രാദിത്യന്മാ
ൎത്തന്നെയും ഭൂതലംതന്നിലാക്കാനും ശക്തനായുള്ളഞാൻ മന്ദനാ
യ്ഭവിച്ചീടുമൊ മാനുഷന്മുന്നിൽചൊന്നെന്നാൽ ഹാഹാശിവശിവ ॥
രാമലക്ഷ്മണന്മാരെയുമിപ്പുര ശ്രീമുടിച്ചുകരിച്ചവൻതന്നെയും കെമ
നാകാരവിസുതൻതന്നെയും ഭീമന്മാരാകും വാനരന്മാരെയും ॥ ഇക്ഷ

ണംലക്ഷ്യം കൂടാതെകൊന്നുഞാൻ രാക്ഷസെശനിൻസന്താപം തീ
ൎക്കവൻ പക്ഷ്മളാക്ഷിജനകജയും നിന്റെ ലക്ഷ്മികണ്ടുടൻസ്വാ
ധീനയായ്വരും രാജസൊദരവാക്കുകൾ കെട്ടെററമാജിഭീരുവായ്
നിൽക്കും മഹൊദരൻ എജമാനപ്രീത്ഥായിട്ടാവാക്കൊട്ടും പൂജി
ക്കാതവനൊടെവമൊതിനാൻ ॥ നിദ്രതുഞ്ചിസ്സദാനടന്നീടുംനിൻ
ബുദ്ധിക്കുണ്ടൊവിവെകമുണ്ടാകുന്ന അദ്യനിന്റെ വികത്ഥനവാക്കൊ
ട്ടും സത്യമാകുമെന്നൊൎത്തീടുന്നില്ല ഞാൻ ॥ മൃത്യുസന്നിഭരാമനെയുദ്ധം
ചെയ്തുത്രിലൊകത്തിലെവൻ ജയിച്ചീടും ഓൎത്താലും നീജനസ്ഥാനവൃ
ത്താന്തം തത്രചെന്നുവൃഥാമരിച്ചീടെണ്ട ॥ ഏവമായവനൊടുരചെ
യ്തുടൻ രാവണനൊടുണൎത്തിച്ചാനിവണ്ണം ദെവഞാനൊരുപായ
മായിക്കാമാവഴി നന്നെന്നാലതുചെയ്യാവും ॥ നാലഞ്ചാളൊത്തടി
യങ്ങൾചെന്നല്പകാലം പൊർ ചെയ്തുവരെജ്ജയിക്കാഞ്ഞാൽ മെ
ലൊക്കെച്ചാരതെച്ചുതിരിച്ചിഹ ചാലെവന്നീടാം പിന്നതതിൽഭ
വാൻ ॥ രാഘവന്മാരെ ഭക്ഷിച്ചു ഞങ്ങളെ നാഘൊഷിപ്പിച്ചു
കൊണ്ടാലും മന്ദിരെ രാഗമില്ലാത്ത ജാനകിതൻപുരൊ ഭാഗെചെ
ന്നാലും പിന്നെനീമന്നവ ॥ രഹസിജനകാത്മജയൊടു നീബഹുസാ
ന്ത്വ വചനങ്ങൾചൊല്ലുക മാഹാരത്നഖചിത വിഭൂഷണ സഹസ്രം
കാഴ്ചവച്ചുകൊണ്ടീടുക ॥ അപ്പൊഴവൾ ഭൎത്തൃനാശത്തെത്തന്നുൾ
പൂവ്വിൽ സത്യമെന്നുമാച്ചുടൻ ത്വൽപ്രിയംസദാ ചെയ്തുകൊണ്ടാദ
രാൽ തല്പത്തിൽതവ വന്നുശയിച്ചീടും ॥ രണംകൂടാതെ താന്നെഭ
വാനെന്നാൽ ഗുണംവന്നീടുമെന്നറിഞ്ഞീടുക പ്രണയംകൊണ്ടുണ
ൎത്തിക്കുമൊന്മൊഴി പിണങ്ങീടാതെ തന്നെനീകെട്ടാലും ॥ വീൎയ്യംതെ
ല്ലുമില്ലാത്തവൻ ചൊല്ലുന്നകാൎയ്യമല്ലാത്തവാക്കുകൾ കെട്ടഥശൌൎയ്യ
വാരിധി കുംഭകൎണ്ണൻരുഷാ തിൎയ്യഗ്ദൃഷ്ടിയായ്ജ്യെഷ്ഠനൊടൊതിനാ
ൻ ॥ കൊള്ളരുതാത്ത രാക്ഷസവാക്കുനിന്നുള്ളിലാക്കരുതല്പവുമഗ്രജ
അല്പൽ ദ്ദൂരെക്കളഞ്ഞാലുംരാമനെക്കൊല്ലുംനൂനം ഞാനിദ്ദിവസംപ്ര
ഭൊ ॥ കളവെന്ന്യെസഹജൻ കഥിക്കുന്ന കളമാകും വചനത്തെക്കെ
ട്ടപ്പൊൾ ഞെളിഞ്ഞങ്ങിനെ രാവണനും ബഹു തെളിവൊടെപറഞ്ഞു
തുടങ്ങിനാൻ ॥ വത്സകുംഭകൎണ്ണനിനക്കൊത്തൊരു സത്സഹജനി
ന്നാക്കുണ്ടീഭൂതലെ ത്വത്സമനായ്സമരം ചെയ്തീടുവാൻ മത്സ
മീപെമററാരുമില്ലൊൎത്താലും ॥ അതുകൊണ്ടുടൻ നീമമസങ്കടത്തിയെ
തീൎത്തുമൊദം വരുത്തുവാൻ ധൃതശൂലനായത്രചെന്നാക്ഷിതിപതി
പുത്രരെക്കൊന്നുവന്നീടണം ॥ ജ്യെഷ്ഠൻ ചൊന്നതുകെട്ടപ്പൊളെത്ര

യും തുഷ്ടചിത്തനായ്ത്തന്നെസഹജനം ചട്ടയിട്ടലങ്കാരകമ്മങ്ങ
ൾ ചെയ്യാട്ടും വൈകാതെയാത്രയ്ക്കൊരിമ്പെട്ടാൻ ॥ മോദംപൂണ്ടഥ
രാവണൻതന്നെ ചെന്നാദരാൽ കല്ലുവച്ചുള്ളമാലയെ സോദരൻ
തൻഗളത്തിൽ ധരിപ്പിച്ചാക്കാതിൽകുണ്ഡലവും ചെന്നണിയിച്ചാ
ൻ ॥ അംഗദന്തോരം വിഭൂഷണജാലങ്ങൾ ഭാഗിയിൽ ചെന്നണി
യിച്ചനന്തരം തിങ്ങുംമോദമൊടൊന്നു പുണൎന്നുടൻ സംഗരത്തിന്നു
യച്ചാനവനെയും ॥ സൈന്യത്തോടൊത്തു യാത്രയ്ക്കായ്ചെന്നവൻ
നിന്നനേരത്തശിവനിമിത്തങ്ങൾ മുന്നംപൊയവർ കണ്ടതുപൊലെ
യായ്ത്തന്നെ തട്ടിയ്ക്കിലൊക്കക്കൊണായ്വന്നു ॥ ഏതുമായതിനെശ്ശ
ണിയ്ക്കാതവൻ ഭീതിവാനരന്മാൎക്കുളവാക്കുവാൻ വാതുറന്നലറിക്കൊ
ണ്ടതിദ്രുതം ഭൂതലത്തെക്കലുക്കിപ്പുറപ്പെട്ടാൻ ॥ വികടാനനനായിട്ട
ലറിക്കൊണ്ടഗന്തന്നെ നടന്നുവരുംപൊലെ സകലജനഭീതിദനായും
ദശമുഖസോദരൻ സഞ്ചരിച്ചീടുമ്പൊൾ ॥ മൎക്കടങ്ങളും പെടിപൂ
ണ്ടോരൊരൊ ദിക്കുനൊക്കിക്കൊണ്ടോടിത്തുടങ്ങിനാർ നിൽക്കടൊ
നിൽക്കെന്നംഗദൻ ചൊല്ലുന്നവാക്കുകെട്ട ഭാവത്തെനടിയ്ക്കാതെ ॥ ഭീ
തിപൂണ്ടവർപിന്നയും മണ്ടുന്നമാതിരികണ്ടനെരം യുവരാജൻ ഹെതു
ചെന്നുബഹുമാന വാക്കെറമൊതിത്തന്നെതിരിച്ചുനിൎത്തീടിനാൻ ॥
കുമുദാംഗദനീലാനിലാത്മജ പ്രമുഖന്മാർ ഭയലെശംകൂടാതെ സ
മരംചെയ്യാൻ പൎവ്വതഹസ്തരായ്ശമന പ്രെഷ്യരെപ്പൊലെനെരിട്ടാ
ർ ॥ ദുഷ്ടനാകുന്ന കുംഭകൎണ്ണനപ്പൊളെട്ടും പത്തും പതിനഞ്ചുമ
ങ്ങിനെ കൂട്ടാകൂട്ടമായ്വാനരന്മാരെക്കയ്നീട്ടി വാരിഭുജിച്ചു തുടങ്ങി
നാൻ ॥ സൈന്യത്തെദുഷ്ടൻ ഭക്ഷിച്ചുമൊടിച്ചും വന്നീടുന്നതുകണ്ടെ
റെം ക്രുദ്ധനായ് തന്നിക്കൂടാതെ പൎവ്വതഹസ്തനായ്ചെന്നുനെരിട്ടാ
നഞ്ജനാനന്ദനൻ ॥ അതുകൊണ്ടൊന്നെറിഞ്ഞിട്ടാദുഷ്ടൻെറ ഹൃദ
യസ്ഥലന്തന്നിൽ കൊള്ളിച്ചപ്പൊൾ രുധിരാൎദ്രശരീരനായിട്ടവനതി
വിഹ്വലനായ്ത്തന്നെമെവിനാൻ ॥ രാക്ഷസൻ പിന്നെമാരുതനന്ദ
നവക്ഷസ്സിൽ തൻെറ ശൂലം പ്രയൊഗിച്ചാൻ അക്കപിഹന്താവും വി
ഹ്വലനായ്നിന്നാനൃക്ഷാദികളും ഭീതിപൂണ്ടൊടിനാർ ॥ മാനശാലിക
ളായിട്ടതിൽ ചില വാനരന്മാരാക്കുംഭകൎണ്ണൻ തൻെറ പീനദെഹ
ത്തിൽ കെറിക്കരംകൊണ്ടുംജാനുകൊണ്ടും പ്രഹരംതുടങ്ങിനാർ ॥ ചി
ലർ നാസികാമാന്തിത്തുടങ്ങിനാർ ചിലർ കൎണ്ണം കടിച്ചുംതുടങ്ങിനാ
ർ തലയിൽതച്ചാരന്യന്മാരീവണ്ണം വിലയില്ലാതവനെയാക്കീടിനാ
ർ ॥ ആയിരം കപിവീരരെയന്നെരംവായയിൽ ദുഷ്ടനൊപ്പംകട

ത്തിനാൻ ധൈൎയ്യവാൻ കൎണ്ണനാസാദിദ്വാരെണ പൊയിനാർ പുറത്തെ
ച്ഛാകപികളും ॥ ശൂലഹസ്തനാശ്ശൈകസിതനുടെ നീലമെഘസമാ
നതനയനാം നീലാദ്രിശ്രേഷ്ഠവാനരരെത്തച്ചുമാംസപുളവാക്കി ഭൂമൌപ
തിപ്പിച്ചാൻ ॥ പിന്നെസ്സുഗ്രീവൻ തന്നരികിൽ ദ്രുതം ചെന്നണഞ്ഞാനാ
ശ്ശൈലാദ്യനന്ദനൻ അന്നെരംകപിരാജനും നെരിട്ടുനിന്നവനൊടു
വണ്ണമുരചെയ്യാൻ വിക്രമംകണ്ടിന്നൊറം ഞാൻതൊഷിച്ചെൻ ശൂ
ലഹസ്തന്തന്നെ നീരാക്ഷസപുംഗവ ഇക്കപികളൊടൊത്തു പൊരുതു
കയൊഗ്യമല്ലനിനക്കിഹവന്നാലും ॥ ഓരൊവാക്കവെദിവണ്ണം ചൊ
ല്ലിക്കൊണ്ടാരംഭിച്ചാരുടനെ മഹാരണം ക്രൂരരംപ്ലവഗെശനാ
സ്സംഗ്രാമെ കെറിക്കെറിക്ഷണത്തിൽ വന്നീടിനാൻ ആദിത്യാത്മജതാ
ഡനശക്തികൊണ്ടാതുരതപൊ കലന്തിരുഷ്ടനായ് പ്രെതതുല്യനാ
യ്ബീഭത്സരൂപനായ് ഭീതനായ്ദുഷ്ടൻ വിട്ടാനാശ്ശൂലത്തെ ॥ അ
ഞ്ജനാത്മജൻ ചാടിപ്പിടിച്ചതിൻഭഞ്ജനം ചെയ്യാനെത്രയും വെഗ
ത്തിൽഅഞ്ജനാദ്രി സമാനനാകുന്നവൻ കുഞ്ജരസമം ഗൎജ്ജിച്ചാന
ന്നെരം ॥ ത്രികൂടാദ്രിതന്നൊത്തുന്നതമാകും ശിഖരത്തെപ്പറിച്ചുടനാ
യവൻ രഘുനാഥപ്രിയപ്ലവഗെശൻെറ ശിഖയിൽ ബഹുരുഷ്ടനാ
യ്താഡിച്ചാൻ ॥ അടികൊണ്ടജ്ഞനായുടൻ സുഗ്രീവനുടനെപതിച്ചീടി
നാൻഭൂതലെ തടിപൊലെ കിടക്കുമവനെച്ചെന്നെടുത്തീടിനാൻ കും
ഭകൎണ്ണനുമുടൻ ॥ ഹനുമാനതുസൎവ്വവും കണ്ടപ്പൊ മനതാരിൽവിചാ
രംതുടങ്ങിനാൻ ഇനിഞാനിപ്പൊളെന്തുചെയ്തീടെണം മനുജെശ്വ
രപ്രീതികിട്ടീടുവാൻ ॥ ദിനനാഥസുതന്നപവാദവും ജനിക്കും ന്യൂ
നാം ഞാൻചെന്നു രക്ഷിച്ചാൽജനമൊക്കപ്രശംസിക്കുംസുഗ്രീവൻതനി
ച്ചിന്നുജയിച്ചു പൊന്നീടുകിൽ ॥ മൊഹാലസ്യവുമല്പം ശമിച്ചെന്നാ
ൽദെഹരക്ഷയെത്താൻ തന്നെചെയ്തിടും സാഹസം ചെയ്യുന്നതല്ലെ
ന്നും നിനച്ചാഹവത്തിന്നു പൊവാതവൻനിന്നാൻ ॥ മിടുക്കായ്ചെ
ന്നുസുഗ്രീവദെഹവുമെടുത്താക്കുംഭകൎണ്ണൻഗമിക്കുമ്പൊൾ അട്ടക്കൽ
ചെന്നുരാക്ഷസരൊക്കെയും കട്ടക്കൊമൊദമൊടതിവെഗെന ॥ നല്ല
ഗന്ധൊദകമല്ലികാദികൾ മെല്ലെവെകുംഭകൎണ്ണൻെറ ദെഹത്തിൽ വ
ല്ലാതങ്ങിനെ വഷിച്ചനെരം തന്നുള്ളിൽബൊധവും സുഗ്രീവനുണ്ടാ
യി ॥ അവനന്നെരം കുംഭകൎണ്ണൻതൻെറ ശ്രവണങ്ങൾകരങ്ങൾകൊ
ണ്ടും നാസയെജവത്തൊടെരദനംകൊണ്ടും മുറിച്ചവിടത്തുള്ളി രാമാ
ന്തികെചെന്നാൻ ॥ കൎണ്ണനാസാവിഹീനനായുൽഗരം തിണ്ണംകൈക്കൊ
ണ്ടതിക്രുദ്ധാരകത്തവും ഗന്ധത്തൊടെപ്രവഹിപ്പിച്ചെത്രയും ചൊണ്ണ

വിഗ്രഹൻ രാമനെൻറനെരിട്ടാൻ ॥ ശരജാലംകൊണ്ടന്നെരം രാഘവ
ൻ നിറച്ചീടിനാൻ ഗാത്രമശെഷവും കരത്തിൽശത്രുകയ്യെൊള്ളുംബാ
ണങ്ങളവത്താൻ പിന്നെതൽക്ഷണത്തിൽതന്നെ ॥ രക്തത്തിനുണം
കൊണ്ടവനന്നെരത്തിൽതിരിപൊലും ബൊധവുംകൂടാതെ ശത്രുക്കൂട്ട
ത്തെഭക്ഷിച്ചീടുംവണ്ണം മിത്രക്കൂട്ടത്തെയും വാരിഭക്ഷിച്ചാൻ ॥ ചിത്ത
ഭ്രഷ്ടനായ്നിൽക്കുന്നവനെക്കണ്ടേറ്റംതൊഷം പൂണ്ടുവാനരവീരന്മാർ
മസ്തകാദിസ്ഥലങ്ങളിൽ ചാടിച്ചെന്നൊരൊവണ്ണം പ്രഹരംതുടങ്ങി
നാർ ॥ ആയവനതുനെരംകുപിതനായ്ക്കായമൊന്നു കുടഞ്ഞാകപി
കളെ വായുതുലം പാപ്പിപ്പതുപൊലെയായിട്ടെത്രയും ദൂരെപ്പതിപ്പി
ച്ചാൻ ॥ അതിഘൊരനാകുംഭകൎണ്ണൻപിന്നെ ദ്രുതംരാമനെൻറമുന്നിൽ
ചെന്നിവണ്ണം ഹതപൌരുഷനായ്പന്നെന്നാകിലും ഗതസാദ്ധ്വസം
ചൊല്ലിത്തുടങ്ങിനാൻ ॥ ഖരനുമല്ല മാരീചനുമല്ല വിരാധനും കബ
ന്ധനുമല്ലഞാൻ സുരനാഥസുതനുമല്ലിന്നുനിന്നരി കുംഭകൎണ്ണൻനിയ്യു
റിഞ്ഞാലും ॥ നാസികാകൎണ്ണഹീനനെന്നൊത്തെന്നിൽ ഹാസംചെ
യ്യെണ്ട കണ്ടാലുംവിക്രമം വാസവാദിയെമണ്ടിച്ചമുൽഗര ഭാസിതക
രംകൊണ്ടിന്നുനിന്നെയും ॥ തല്ലിക്കൊന്നുനിൻദെഹം ഭുജിക്കും ഞാ
നില്ലസംശയം തെല്ലിഹനിന്നാലും വില്ലിൻകൌശലമുള്ളവനെങ്കി
ൽനിയ്യെല്ലാംകാട്ടുക ചിന്തിരിക്കില്ലഞാൻ ॥ ഇക്കണക്കുരചെയ്യുവൻ
തന്നുടെ മുൽഗരംചലിപ്പിച്ചുനിന്നീടിനാൻ അക്കവംശജൻ ശ്രീരാ
മചന്ദ്രനു മക്കരത്തെമുറിച്ചാനൊരസ്ത്രത്താൽ ॥ മെദിനീരുഹമന്യക
രെധരിച്ചാദിദെവനെ ത്താഡനംചെയ്വാനായ് ക്രൊധത്തൊടവൻ
നിൽക്കുന്നകണ്ടുടൻ ഛെദിച്ചാനകരത്തെയും രാഘവൻ ॥ വിഗത
കരനായിട്ടവൻപിന്ന ശ്ശിഖരംപൊയ പൎവ്വതതുല്യനായ് വികൃത
മാകുംവക്ത്രംപിളന്നുകൊണ്ടഖിലെശനെൻറ നെരിട്ടുചെന്നപ്പൊൾ ॥
പാദംരണ്ടും മുറിച്ചവനെപ്പുരം ഭെദിപ്പിച്ചാധരണിയിൽ വീഴിച്ചാൻ
ഭൂതലത്തിലുരുണ്ടഥ രാമനെക്ഷ്വാദിപ്പാനായ്ത്തുടന്നാനാദ്ദുഷ്ടനും ॥
അതുനെരം ശിലീമുഖംകൊണ്ടുടൻ വദനത്തെ നിറച്ചതിവെഗെന
മദമൊക്കെക്കളഞ്ഞുശിരസ്സുമാ ക്ഷിതിയിൽഛെദിച്ചിട്ടാൻ രഘുപതി
കയ്യാകാലും ശിരസ്സുമാദ്ദുഷ്ടനെൻറ മെയ്യുംഭൂതലംതന്നിൽപതിച്ചപ്പൊ
ൾ പൊയ്യല്ലയ്യായിരംപ്ലവഗങ്ങളും നിയ്യത്താ തൽസ്ഥലവും തകൎന്നു
പൊയ് ॥ കുംഭകൎണ്ണവധത്തെക്കണ്ടന്നെരം ജംഭാരിപ്രമുഖന്മാരഖി
ലരും സംഭ്രമംതീൎന്നു രാഘവൻതന്നുടെ വയ്മ്പുംപാരം പ്രശംസി
ച്ചുമെവിനാർ ॥ വൃത്രനെപ്പുരാനിഗ്രഹിച്ചിന്ദ്രനും കീൎത്തിയെപ്രാപി

ച്ചെത്തുവിധംനിന്നു ശത്രുസംഹാരംചെയ്യഥ രാമനും യുദ്ധരംഗത്തില
വ്വണ്ണംമെവിനാൻ ॥ മരിച്ചു കുംഭകൎണ്ണനെന്നുള്ളതും ധരിച്ചീടിനനെ
രംദശാസ്യനും പരിതാപത്തൊടിവണ്ണമൊരൊന്നു പറഞ്ഞെററംപ്ര
ലാപംതുടങ്ങിനാൻ ॥ മംഗളപ്രദ കുംഭകൎണ്ണമമ രംഗശൊഭാകര
പ്രിയസൊദര ഇങ്ങിനെയുള്ളശൊകമിനിക്കുതന്നെച്ചുപൊയ്നീ ഗം
ഭീരപരാക്രമ ॥ നിന്നെക്കൂടാതരക്ഷണം വാഴ്വതിന്നിന്നുമൊഹിക്കുന്നി
ല്ലഞാനിപ്പുരെ ധന്യസംഗരംചെയ്തു ഹതനായ്നിൻ സന്നിധൌ
ഞാനും വന്നീടാംവെഗെന ॥ സ്നെഹപൂൎവ്വം വിഭീഷണൻചൊന്ന
തും മൊഹംകൊണ്ടുഞാൻ ചെയ്യാഞ്ഞുകാരണാൽ ദെഹനാശം നിന
ക്കുംഭവിച്ചെല്ലൊ ഹാഹാ കിംഫലം തൽഗതചിന്തയാ ॥ അപകാര
ത്തെച്ചെയ്യാത്തനുജനെ കൃപവിട്ടു കളഞ്ഞതിന്റെ ഫലം ഉപജാത
മായിക്കണെക്കെന്നല്ലാതുപ പാദിപ്പാൻ മററൊന്നുംകണ്ടില്ല ॥ ഏവ
മാദിവിലാപങ്ങൾചെയ്തഥ രാവണൻതാനും തന്റെടംകൂടാതെ ആ
വലിയസഭയതിലങ്ങിനെ ജീവഹീനനെപ്പൊലെവീണീടിനാൻ ॥
അച്ഛനശ്രുതപൂൎവ്വമായിട്ടുള്ള കൃച്ഛ്രാവസ്ഥവന്നീവണ്ണം കണ്ടപ്പൊൾ
തച്ഛാന്തിക്കായ് ത്രിശിരസ്സെന്നുള്ളൊരു കൊച്ചുരാജകുമാരകൻ ചൊ
ല്ലിനാൻ ॥ ബ്രഹ്മദത്തവരനായിട്ടും ഭവാനിമ്മട്ടിൽ പ്രലപിപ്പതുയു
ക്തമൊ സമ്മതംതവ കിട്ടിയാലിക്ഷണം നിൎമ്മൂലം ശത്രുസംഹാരം
ചെയ്യുവൻ ॥ അതികായനും ദെവാന്തകൻതാനും സുധിയാകും നരാ
ന്തകനും തദാപിതാവിന്നരികിൽചെന്നു സാദരമിത്തുപൊലെ പറ
ഞ്ഞുപുറപ്പെട്ടാർ ॥ ചത്തവൻ പിന്നജ്ജീവിച്ചിട്ടും കണക്കസഫല
ത്തിൽ നിന്നെററതിവെഗത്തിൽ പുത്രന്മാരെപ്പുണൎന്നാദ്ദശാനനൻ യു
ദ്ധം ചെയ്വാൻപറഞ്ഞയച്ചീടിനാൻ ॥ താതനെത്തദാവന്ദനം ചെ
യ്തുടൻ മാതംഗസ്യന്ദനാശ്വാദിവാഹനെ ജാതസന്തൊഷത്തൊടവ
ർ കെറിക്കൊണ്ടാതുരതപം വെടിഞ്ഞുപുറപ്പെട്ടാർ ॥ യുദ്ധരംഗ
ത്തിൽ ചെന്നതിവെഗമാനകത്തഞ്ചാരി പ്രവരകുമാരന്മാർ ശസ്ത്രവ
ൎഷത്താലെത്രയുമാതുരചിത്തരാക്കിക്കപികളെമണ്ടിച്ചാർ ॥ ഗജസ
ന്നിഭന്മാരാകും രാക്ഷസർസ്വജനത്തെ വലപ്പതുകണ്ടപ്പൊൾ വിജ
യംലഭിച്ചീടുവാൻ സുഗ്രീവൻ നിജജ്യെഷ്ഠസുതനൊടുരചെയ്താൻ ॥
അംഗദനിയ്യും മാമകസൈന്യത്തിൻഭംഗം ചെയ്യുമിവരെവധിച്ചുട
ൻ ഇങ്ങുവന്നാലുമെന്നുരചെയ്യുവൻ സംഗരത്തിന്നയച്ചാൻ കുമാ
രനെ ॥ ഗുരുതൻഗിരം കെട്ടവനവ്വണ്ണം പുറപ്പെട്ടാനരാന്തകൻ
തന്നൊടെ അരികിൽ ചെന്നവന്റെ ഹയത്തെയുംതരസാനിഗ്രഹി

ച്ചാനവനെയും ॥ ഭ്രാതാവിന്റെ വധത്തെക്കണ്ടത്രിശിരസ്സും ക്രോധയു
ക്തനായ് ദേവാന്തകൻതാനും മാതംഗസ്ഥൻ മഹോദരനും പരം
വേഗരോഷയുതനായ്ത്രിമൂർദ്ധാവും എന്നിച്ചൊന്ന നിശാചരവീ
രന്മാരൊന്നിച്ചംഗദൻ തന്നരികിൽ തദാചെന്നവനെ വളഞ്ഞു
നിന്നങ്ങിനെ മന്ദമെന്ന്യെരണംതുടങ്ങീടിനാർ ॥ പലരാക്ഷസരെ
ത്തവനെപ്പൊഴും വലയ്ക്കുന്നതുകണ്ടഥനീലനും ബലവാനാകുംമാരുതി
യും ദ്രുതംജലദംപൊലെഗർജ്ജിച്ചുനെരിട്ടാർ ॥ കുമതികുലമുഖ്യനാ
യീടുന്നൊരമരാന്തകൻ തന്നൊടെതൃത്തഥസമരംചെയ്യുവനെ വധ
ച്ചുടൻ യമലൊകത്തിലാക്കിനാൻമാരുതി ॥ ക്രുദ്ധനായ് ത്രിശിര
സ്സെന്നരാക്ഷസൻ ശക്തിയെപ്രയൊഗിച്ചാനതുനെരം ഹസ്തംകൊ
ണ്ടതുടനെപിടിച്ചൊടിച്ചാത്തമൊദം നടിച്ചുഹനൂമാനും ॥ ഖഡ്ഗഹ
സ്തനായ്രാക്ഷസൻനിന്നപ്പൊൾ തൽക്കരത്തിൽനിന്നായതും വെ
ഗേന ഫൽഗുനധ്വജവാസീ വശത്താക്കി തൽഗളത്രയം ഖഡ്ഗ
ത്താൽ ഖണ്ഡിച്ചാൻ ॥ ആലസ്യംവിട്ടതി ശ്രെഷ്ഠനാകുന്ന നീല
ൻ ചെന്നാമഹൊദരൻതന്നെയും സാലവൃക്ഷം പറിച്ചടിച്ചഞ്ജസാ
കാലമന്ദിരം പ്രാപിപ്പിച്ചീടിനാൻ ॥ മത്തനെന്നുള്ള രാവണസൊ
ദരൻപുത്രനാശം കണ്ടത്രയുംകൊപെന യുദ്ധരംഗെ ഗദാപാണി
യായ്ത്തദാസത്വരം ചെന്നിട്ടായൊധനംചെയ്യാൻ ॥ അവനെച്ചെ
ന്നൃഷഭനാകും ഹരിഭ്രുവിനിഗ്രഹിച്ചാശു പതിപ്പിച്ചാൻ ഇവരൊക്ക
യും നഷ്ടരായ്ക്കണ്ടപ്പൊളവശിഷ്ടനിശിചരരൊടിനാർ ॥ വാനരന്മാരി
വണ്ണംസ്വപക്ഷത്തിൻ ഹാനിചെയ്യതഖിലവും കണ്ടേറ്റംദീനത
പൂണ്ടമർഷിതനായ്ദ്രുതം മാനിയാകുമതികായൻ നെരിട്ടാൻ ॥ അ
സ്ത്രവർഷത്താൽവാനരസെനയെ വിദ്രുതമാക്കിക്കൊണ്ടതി വെഗേന
തെത്തടത്തുടച്ചെന്നാരംഘു കുലസത്തമ പുരൊഭാഗെനിന്നൊതിനാ
ൻ ॥ രാഘവഭവാൻകെട്ടാലും ഞാനിന്നിപ്രാകൃതരൊത്തുനെക്കുന്നവ
നല്ലമൊഘവാക്കുകൾ ചൊൽകയുമില്ലെത്തും വൈകാതെന്നൊടെതൃ
ത്താലുംനീതന്നെ ॥ രാക്ഷസനതികായനിതിബഹുലക്ഷ്യാ ക്രൂടാത്തര
പ്പതുകെട്ടപ്പൊൾ അക്ഷിരണ്ടുംകലക്കിക്രുധാദ്രുതം ലക്ഷ്മണൻചെ
ന്നെതൃത്തുനിന്നീടിനാൻ ॥ അതുകണ്ടിട്ടതികായൻ ചൊല്ലിനാനതി
ബാലനാകുന്നനിയ്യെൻമുൻപിൽ മതിയാകയില്ലിന്നുനിന്നീടുവാൻഹ
തനായ്ഭവിച്ചീടെണ്ട ലക്ഷ്മണ ॥ സുമിത്രാത്മജൻ ചൊല്ലിനാനന്നെ
രംസമർത്ഥത്വം നിനക്കുണ്ടെന്നാകിലൊകിമർത്ഥം നീ വികത്ഥനം
ചെയ്യതുംനമുക്കെല്ലാക്കയും കാട്ടിത്തന്നീടുക ॥ ഉത്തരപ്രതിവാക്കുകളി

വന്നാ തത്രഭാഷിച്ചെത്തുത്തവർനിന്നപ്പൊൾ ആത്തകൌതുകം ദെ
വാദിശ്രെഷ്ഠന്മാർയുദ്ധം കാണ്മാൻഗഗനെവന്നീടിനാർ ॥ അക്കാല
ത്തവർതങ്ങളിൽ ഘൊരമായ്വിഗ്രഹം വഴിപൊലെതുടങ്ങിനാർ ആ
ഗ്നെയമെന്നു തുടങ്ങിത്തന്നുൾക്കാമ്പിൽഗ്രഹിച്ചുള്ള ദിവ്യാസ്ത്ര
ങ്ങൾ ॥ ഒക്കെയുംപ്രയൊഗിച്ചതിധീരരായ്നില്ക്കയും പ്രത്യസ്ത്രങ്ങ
ൾതടുക്കയും തൊൽക്കാതെവ മിരുവരുമൊരൊരൊ വിക്രമംകാട്ടി
നില്ക്കുംദശാന്തരെ ॥ മാരുതൻതാനും രാമസഹജന്റെ ചാരത്തങ്ങി
നെവന്നെവംചൊല്ലിനാൻ വീരലക്ഷ്മണകെൾക്കനീയിന്നിവൻ വാ
രിജൊൽഭവദത്തവരനെല്ലൊ ॥ പൊരിലിദ്ദുഷ്ടന്തന്റെ കവചവു
മാരുംഖണ്ഡിപ്പാൻ ശക്തരാകില്ലന്നും വെറെമറെറാരു ദിവ്യാസ്ത്രവു
മിവൻനെരെവിട്ടാൽ ഫലിക്കുന്നതല്ലന്നും ॥ അതികായനെബ്ബ്രഹ്മാ
സ്ത്രത്താൽതന്നെ വധിച്ചീടണംലക്ഷ്മണനിയുന്നും സതതഗതിയാകും
ഭഗവാനുംകഥനംചെയ്തദൃശ്യനായിടിനാൻ ॥ വായുവുംകാരുണ്യത്തൊ
ടെവന്നാത്മശ്രെയസ്സിന്നായ്ക്കഥിച്ചതു കെട്ടുടൻ ആയതുപൊലെബ്ബ്ര
ഹ്മാസ്ത്രം കൊണ്ടതികായനെവധിച്ചീടിനാൻ ലക്ഷ്മണൻ ॥ വിക്ര
മമുള്ളതികായൻതന്നുടെ നിഗ്രഹത്തെക്കണ്ടും ഖെചാരികൾഒക്കെയും
സുമിത്രാത്മജനെ സ്തുതിച്ചുൾക്കാമ്പിൽ പരിതൊഷണമെവിനാ
ർ ॥ നിശാചാരികൾശെഷിച്ചവർ ചെന്നാദ്ദശകണ്ഠനെക്കെൾ
പ്പിച്ചാരിക്കഥാഭൃശം ദുസ്സഹവാക്കുകെട്ടെത്രയും കൃശഗാത്രനായ്രാ
വണൻചൊല്ലിനാൻ ॥ മാമകശ്രെഷ്ഠപുത്രരെയും ബഹുയാമിനീ ച
രവീരരെയുംതഥാപ്രെമമെറും സഹൊദരൻതന്നെയും രാമൻവന്ന
ഹാകൊന്നൊരവസ്ഥയെ ॥ ഓൎത്തിടുന്നെരം രാഘവനിന്നൊരുമൎത്ത്യ
നല്ലെന്നുതന്നെനിനക്കുന്നെൻ ദൈത്യാരിഹരിതന്നെമനുജന്റെ മൂ
ൎത്തിയായത്രവന്നെന്നുറക്കുന്നെൻ ॥ മെഘനാദന്റെ നാഗാസ്ത്രബ
ന്ധത്തെമൊക്ഷമാക്കുവാനാരുള്ളു ലൊകത്തിൽരാഘവനിവൻ ല
ക്ഷ്യംകൂടാതിപ്പൊൾ നാഗബന്ധനമൊചനം ചെയ്തുല്ലൊ ॥ പെ
ടിയും മമ മാനസതാരിലിന്നാടലും വളൎന്നീടുന്നുഭൃത്യരെ മൂഢതകൈവി
ട്ടിപ്പുരിയെപ്പരപീഡ കൂടാതെകാത്തുനിന്നീടണം ॥ ആജ്ഞാപിച്ചി
ഥകിങ്കരരൊടെവം സന്തതിക്ഷയംചിന്തിച്ചു പിന്നയുംഅജ്ഞനെ
പ്പൊലെനക്തഞ്ചരെശ്വരൻ പ്രജ്ഞകൂടാതെ ദുഃഖിച്ചുമെവിനാൻ ॥
താതനീവണ്ണം താൻറടംകൂടാതെ ഭൂതലത്തിൽകിടപ്പതുകണ്ടപ്പൊൾ
ചെദാതീക്ഷ്ണവാനിന്ദ്രജിത്തെത്രയും മാധുൎയ്യംചെൎന്നവാക്കുകൾ ചൊ
ല്ലിനാൻ ॥ അമരാധിപസൂദനവിക്രമ സമുദ്രരജനീചരനായകമമ

ജീവനിരിക്കുന്നകാലം നീ ഗമിച്ചീടൊല്ലസങ്കടസാഗരെ ॥ യാതുധാനകുലാധിപതെതവപാദം തൊട്ടുഞാൻസത്യഞ്ചെയ്തീടുന്നെൻ ഭീതിവെണ്ടസ്വജനത്തൊടും കൂടിപ്രെതനാഥന്നുനൽകുവൻരാമനെ ॥ സുരനാഥജിത്തീവണ്ണം താതനൊടുരചെയ്തുനപാദത്തെയും വാങ്ങിഖരയുക്തരഥത്തിൽക്കരെയെറിപ്പുറപ്പെട്ടാൻ സമരത്തിന്നായ്ത്തദാ ॥ യുദ്ധഭൂമിയിൽ ചെന്നവൻദർഭകൊണ്ടാസ്തരിച്ചും കണക്കാപ്രദെശത്തിൽഅസ്ത്രം കൊണ്ടാസ്തരിച്ചാഭിചാരമായ്സതരം ഘൊരമായൊരുയാഗത്തെ ॥ വിധിതെററാതെചെയ്വാൻ തുടങ്ങിനാനതുനെരമൊരിക്കൽ ജയശ്രീയെവരിക്കുംപൊലെനന്നായ്പ്രദക്ഷിണം ദ്രുതംചെയ്തൊരിക്കലാവഹ്നിയും ॥ ഹുതഭുക്കിലവനുടൻ തന്നുടെരഥത്തെയുംധനുസ്സിനെയും പിന്നെഅതിദിവ്യബ്രഹ്മാസ്ത്രത്തെയും തനിക്കദൃശ്യതം ലഭിപ്പാനായ്ഹൊമിച്ചാൻ ॥ തൽക്ഷണം തെത്തടത്തൊടുമൊത്തവനക്ഷിതിതന്നിൽ പ്രച്ഛന്നനായ്പുന്നുഉൽക്ഷൊഭം കലന്നുഗ്രതരാസ്ത്രത്താൽ ശിക്ഷിച്ചൊടിച്ചാൻ വാനരസെനയെ ॥ അജപുത്രനാകും കപിതന്നെയുംഗജനെയും ഗവാക്ഷനെയുംതഥാവിജയദ്ധ്വജെവാഴുന്നവനെയും ഭുജവീര്യമുള്ളൎക്കസുതനെയും ॥ അശ്വിനീദെവനന്ദനന്മാരെയും വിശ്വകർമ്മപ്രിയസുതൻ തന്നെയും വിശ്വഭക്ഷതനയനെയുംനിജ പാർശ്വനിൽക്കുന്നൊരംഗദൻ തന്നെയും ॥ ഇന്നിച്ചൊന്നവരല്ലാതെയുള്ളൊരു ധന്യന്മാരാകും വാനരന്മാരെയും ഇന്ദ്രജിത്തുഗ്രസായകവർഷത്താൽ ഛിന്നഭിന്നശരീരരാക്കിദ്രുതം ॥ രാമലക്ഷ്മണന്മാരുടെയും സർവ്വ രൊമാന്തൊറും ശരത്തെപ്രയൊഗിച്ചാൻ രൊമഹർഷണമാകും രണംകണ്ടാസ്സൌമിത്രിയൊടുരുചെയ്തു രാഘവൻ ॥ ഉഗ്രനാകുമീരാക്ഷസൻതന്നുടെ വിക്രമം കാണ്കസൊദര ലക്ഷ്മണ മർക്കടങ്ങളെ മർദ്ദിച്ചുനമ്മുടെ വിഗ്രഹത്തിലും ബാണംനിറച്ചല്ലൊ ॥ വരഗർവ്വിതനാകുമിവൻരണെ വരുത്തുംതൊലിനമ്മൾക്കൊനിർണ്ണയം ശരപീഡ നി ദൈവവിധിയെന്നു മുറച്ചൊന്നൊടൊത്തിന്നു സഹിച്ചാലും ॥ കണക്കില്ലാത്തവാനരന്മാരുടെ ഗണത്തെയും പതിപ്പിച്ചിട്ടിന്നിവൻ ക്ഷണത്താലസ്മന്നാശത്തെയും ചെയ്താരണശ്രീവാങ്ങിത്തന്നെഗമിച്ചിടും ॥ മത്ത്യരൂപിയായിടുംഭഗവാനുംസത്രപമെവംചൊല്ലിനിൽക്കുംനെരം അസ്ത്രംകൊണ്ടവരെയുംപതിപ്പിച്ചിട്ടുൾത്തൊഷത്തൊടവൻപുരംപ്രാപിച്ചാൻ ॥ ധരണീതലെനിസ്സംജ്ഞരായ്മേവും നരശ്രെഷ്ഠരെക്കണ്ടു വിഭീഷണൻ ഒരുകൊള്ളികരത്തിലെടുത്തുടൻ മരുൽപുത്രനെയുംവിളിച്ചന്തികെ ॥ രാഘവൎക്ക

ള്ളിൽബൊധമുണ്ടാകുവാൻവെഗാചെയ്യെണ്ട കാൎയ്യവുംതങ്ങളിൽശൊ
കത്തൊടവരെത്രയുമാലൊചിച്ചാഗതപ്രജ്ഞന്മാരായിചൊല്ലിനാർ ॥
ബുദ്ധിമാനാകും ജാംബവാൻ ജീവിച്ചിന്നിദ്ദിക്കിൽകാണ്മാൻ സംഗതി
വന്നെന്നാൽ ചിത്തതാപമകന്നൊന്നൊരുവഴി വൃദ്ധനാകുമവനരുളചെ
യ്തീട്ടും ॥ ആയതുകൊണ്ടവനെത്തിരയുവാനായിപ്പൊകനാമെന്നുരചെ
യ്തുടൻ ധീയുറപ്പിച്ചിട്ടുൽക്കയും മിന്നിച്ചു പൊയാരദ്ദിക്കിലൊക്കയും
നൊക്കുവാൻ ॥ ഷഷ്ടികൊടികപികളാഭൂതല പൃഷ്ഠന്തന്നിൽമരിച്ചു
കിടപ്പതും ശ്രെഷ്ഠരാകുംകപീശപ്രമുഖരും കഷ്ടാവസ്ഥയെപ്രാപ്തരാ
യ്പാഴ്പതും ॥ കണ്ടുകണ്ടവരെത്രയുംസങ്കടം പൂണ്ടുകൊണ്ടുടൻ പിന്ന
യുംപിന്നയും മണ്ടിമണ്ടിത്തിരഞ്ഞു നടക്കുമ്പൊൾ രണ്ടുവീരരും ജാം
ബവാനെക്കണ്ടാർ ॥ അരികത്തുടൻചെന്നു വിഭീഷണൻപരനാ
ൽകൃതമായതശെഷവും പരമവൃദ്ധനാകുമവനെയുമറിയിച്ചാനതി
വിനയത്തൊടെ ॥ ബാണംകൊണ്ടതിപീഡിതനായ്ത്തന്നെ വാണീടു
ന്നൊരുജാംബവാനുംതദാപാണിതൊട്ടുള്ളൊരംഗമിളക്കാനുംകാണ
വാനുംസമൎത്ഥനല്ലെങ്കിലും ॥ ഒച്ചകെട്ടിട്ടറിഞ്ഞുടനെത്രയും കൃച്ഛ്റപ്പെ
ട്ടെവമുത്തരം ചൊല്ലിനാൻ ഇച്ഛിക്കുന്നെൻ ഞാന്മാരുതിയെക്കാണ്മാ
ൻ വിച്യുതപ്രാണനാവാതിന്നുണ്ടെങ്കിൽ ॥ വൃദ്ധനാകുന്ന ജാംബവാനെ
ത്രയുമാൎത്തനായ്പറയും മൊഴികെട്ടുടൻ ഉത്തരമായ്വിഭീഷണനും പ
രിതപ്തനായ്പറഞ്ഞീടിനാനീവണ്ണം ॥ ആൎയ്യപുത്രന്മാരെയുമിന്നംഗദ
സൂൎയ്യപുത്രന്മാരെയും വെടിഞ്ഞുനീമൎയ്യാദയ്ക്കു വിരൊധമായ്വാതജ
കാൎയ്യം ചൊദിച്ചഹെതുകഥിച്ചാലും ॥ ഋക്ഷജാതിക്കുരാജാവാകുന്ന
വൻ രാക്ഷസൊത്തമനൊടെവം ചൊല്ലിനാൻ പക്ഷപാതംകൊ
ണ്ടപ്പ ഹനൂമാനെവീക്ഷണം ചെയ്വാനാഗ്രഹിക്കുന്നതും ॥ ഉള്ളിൽ
പ്രാണനുണ്ടായവനെങ്കിൽ നാമെല്ലാംജീവിക്കും മാരുതിചത്തെന്നാൽ
തെല്ലുജീവൻ നമുക്കുണ്ടെന്നാലുമിന്നില്ലാതുള്ള ഫലന്തന്നെയായ്വ
രും ॥ ഇത്ഥമായവർചൊല്ലിനിൽക്കും നെരംതത്രവന്നുടൻ മാരുത
നന്ദനൻകാൽത്തളിരിൽ വീണാത്മനാമത്തെയും കീൎത്തിച്ചായവനെ
നമിച്ചീടിനാൻ ॥ സ്വരംകെട്ടമാത്രത്തിലാജ്ജാംബവാൻശരംകൊ
ണ്ടുള്ള പീഡമാന്നുടൻ അരികത്താകപിവരനെ വിളിച്ചുരചെയ്താ
ൻ പ്രണയത്തൊടീവണ്ണം ॥ വാതനന്ദനവെഗാന്നീനമ്മുടെ ജാതി
ക്കാക്കുള്ള സങ്കടംതീൎക്കണം ഏതുംവൈകാതെ രാഘവന്മാരെയും വീത
ശല്യരാക്കീടുകയും വെണം ॥ പെട്ടന്നിക്കാൎയ്യത്തിന്നായ്ഹിമവാന്റെ
പൃഷ്ഠന്തന്നിൽഗമിച്ചാലും മാരുതെ ശ്രെഷ്ഠമാകുന്നൊരൌഷധിപ

വ്വതമൊട്ടെറെജ്വലിച്ചദ്രിസ്ഥിൽകണ്ടിടും ॥ അതിൽകാണാം വിശല്യാ
കരണിയുംമൃതസംജീവനിയുംപ്രഭയെറും മൂട്ടസന്ധാനപൂൎവ്വകരണി
യും തഥാസാവൎണ്യപൂൎവ്വകരണിയും ॥ നാലുകൂട്ടമിച്ചൊന്നമരുന്നുക
ൾകാലംവൈകാതെ കൊണ്ടുവന്നീടുകമാലുതിക്കുവാൻ ശീഘ്രം നി
യ്യൌഷധശൈലം നൊക്കിഗ്ഗമിച്ചാലുംബാലക ॥ വചനമെവംകെ
ട്ടുടൻ ദെഹവുമചലംപൊലെ വൎദ്ധിപ്പിച്ചായവൻ അചിരാൽത
ന്നെദിക്കുകളൊക്കയും പ്രചലിപ്പിച്ചുയാനം ചെയ്തീടിനാൻ ॥ സീ
തയെപ്പുരാകാഴ്മാനായ്സാഗരം വാതനന്ദനൻ ചാടിക്കടന്നപ്പൊൾ
എത്രമാതിരിസ്ഥായ്പുന്നുവൊ തഥാജാതമായ്പന്നു തദ്ദെഹമപ്പൊഴും ॥
ഗതികൊണ്ടുന്നിന്നുകിൽതന്നുടെ പിതൃതുല്യനായീടും ഹനുമാനും
അതി വെഗത്തൊടാകാശമാൎഗ്ഗേണ ഗതവാനായ്ഹിമാലയം പ്രാ
പിച്ചാൻ ॥ തത്രകണ്ടു രജതമയമാകുമദ്രിയെയും സുരാക്രീഡസ്ഥാന
വും ചിത്രഗുഹ്യക രാജ പുരിയെയുമുത്തമാശ്രമ സ്ഥാനസമൂഹവും ॥
പിന്നദ്ദിവ്യൌഷധയുതപൎവ്വതന്തന്നിൽ ചെന്നവൻ വീക്ഷണം
ചെയ്തപ്പൊൾ ചൊന്നൊരൌഷധം പ്രച്ഛന്നമാകയാലൊന്നുപൊലു
മവിടത്തിൽകണ്ടില്ല ॥ കൊപത്തൊടുടൻ തൽഗിരിതന്നൊടെ ദീപം
പൊലെജ്വലിക്കും ശിഖരത്തെതാപ്പവിട്ടുപറിച്ചെടുത്തെത്രയും ശൊ
ഭിച്ചീടിനാൻമാരുതനന്ദനൻ ॥ ശിഖരകരനായ്ത്തദാവെഗത്തിൽഗ
ഗനംതന്നിൽചാടിപ്പുവനജൻ ഭഗവാൻവസിച്ചീടും സ്ഥലന്തന്നിൽ
സുഖമായ്ക്ഷണനെരംകൊണ്ടെത്തിനാൻ ॥ മരുന്നിൻ മണമെററനെര
ത്തന്നെമരിച്ചുള്ള കപികളശെഷവും ഉറക്കംവിട്ടുണരും കണക്കി
നെ നിരസ്തശല്യന്മാരായെഴുന്നെററാർ ॥ നരപാലതനയന്മാരുംത
ഥാപരമൌഷധ ഘ്രാണംകൊണ്ടന്നെരം ശരപീഡകളെല്ലാമൊഴി
ഞ്ഞുടൻ പുരാനിന്നതുപൊലെനിന്നീടിനാർ ॥ ചത്തുപൊയുള്ള രാ
ക്ഷസ ദെഹത്തെത്തദ്ദിനന്തന്നെ വാരിധിമദ്ധ്യത്തിൽ ക്ഷിപ്തമാക്കു
കകാരണമക്കാലം തദ്ദെഹമൊന്നും ജീവിച്ചതുമില്ല ॥ പവനാത്മജ
നാശ്ശിഖരത്തെയുമവിടത്തായ് ദ്രുതമെറിഞ്ഞാദരാൽ ഭുവനശര
നാകുന്നരാമൻെറ സവിധെജനമാനിതനായ്പന്നാൻ ॥ തദനന്തരം
സുഗ്രീവനും നിജഹിതകാരികളാകും കപികളെഹ്രുതഭുക്കുകൊണ്ടപ്പു
രത്തെദ്രുതംഹതമാക്കുവാൻ യാത്രയാക്കീടിനാൻ ॥ കൊള്ളിയുംക
യ്കൊണ്ടായവരും നാഥൻചൊല്ലിയപൊലെ ചെന്നാപ്പുരന്തന്നി
ൽ നല്ലനല്ലഭവനാട്ടാലാദികളുള്ളതൊക്കയും തിയ്യിട്ടുകത്തിച്ചാർ ॥
പുരമാരുതികത്തിച്ച കാലമാപ്പുരവാസികളെതുവിധമെല്ലാം പരി

തപ്പരാശ്ശേഷണോരതിൻവണ്ണം മുറയിട്ടുകൊണ്ടോടിനാരപ്പോഴും ॥ വാനരരുടെ സന്തോഷശബ്ദവും ദീനദീനം നിശാചരശബ്ദവും മാനവേന്ദ്രന്റെ ഞാൺവലിശബ്ദവും നാനാദിക്കിലുമൊന്നിച്ചുകേൾക്കായി ॥ ചെവിക്കെത്രയും ദുസ്സഹശബ്ദത്തെ ശ്രവിച്ചോരംകുപിതനായ്‌രാവണൻ സവിധേനിൽക്കും സോദരസൂനുവോടിവണ്ണമുരചെയ്യാനതുനേരം ॥ ഗാംഭീര്യാംഭോനിധിയായിട്ടുള്ളോരു കുംഭകർണ്ണന്റെ പുത്രനികുംഭനീവയ്മ്പനാകുന്ന കുംഭനോടുംകൂടിസ്സാമ്പ്രതം രണംചെയ്വാൻഗമിച്ചാലും॥ഗുരുതന്നാജ്ഞകേട്ടവരന്നേരംകരംകൂപ്പി പ്രദക്ഷിണംവച്ചുടൻ അരിസംഹാരംചെയ്വാൻമടിക്കാതെ പരമുത്സാഹത്തോടെപുറപ്പെട്ടാർ ॥ യൂപനേത്രൻ പ്രജംഘനകമ്പനൻ പാപശീലനായിട്ടുന്നരക്താക്ഷൻ ഭ്രൂപകല്പനകൊണ്ടിവർ നാൽവരുംതാപാവിട്ടവരൊത്തു പുറപ്പെട്ടാർ ॥ മന്നവാജ്ഞയാശീഘ്രം ചതുരംഗസൈന്യവും പുറപ്പെട്ടതിമോദേന ജന്യഭൂമിയിലെല്ലാവരുംകൂടിച്ചെന്നതിക്രൂരയുദ്ധം തുടങ്ങിനാർ ॥ ഘോരമാകുന്ന സംകുലയുദ്ധത്തെ താരാപുത്രൻ കണ്ടതിസ്ഥിരംചെന്നുടൻ വൈരിയാകുമകമ്പനനെക്കൊന്നനേരം രക്താക്ഷൻ ചെന്നെതൃത്തീടിനാൻ ॥ അവനെപ്പുരംപിടിപ്പിച്ചംഗദനവിടത്തിലിട്ടപ്പോൾ പ്രജംഘനാജവമോടെ തിരിട്ടാനവനെയും ഭുവിനിഗ്രഹിച്ചാശുപതിപ്പിച്ചാൻ ॥ മൈന്ദൻ താനും വിവിദനുമംഗദൻതന്നുടെ ഗാത്രരക്ഷയ്ക്കായ്‌ത്തദ്ദിക്കിൽവന്നു യൂപാക്ഷരക്തനേത്രന്മാരെക്കൊന്നാരായവരെത്രയും വേഗത്തിൽ ॥ നാലുപേരെയും കൊന്നതുകണ്ടുടൻ കാലസന്നിഭൻ കുംഭനിശാചരൻബാലിപുത്രവിവിദമൈന്ദാദിയെലീലയാ ശരംകൊണ്ടുപതിപ്പിച്ചാൻ ॥ ജ്യേഷ്ഠപുത്രവിവിദമൈന്ദാദിയെദ്ദുഷ്ടൻ മർദ്ദനംചെയ്തതു കണ്ടേറ്റം രുഷ്ടനായ്‌ത്തദാവാനരേശൻ തന്നെപ്പെട്ടെന്നാക്കുംഭൻ തന്നുടെനേരിട്ടാൻ ॥ വിക്രമത്തോടവർ തമ്മിലെത്രയും ദുഷ്കരരണംചെയ്തുവസിക്കുംപോൾ തക്കംനോക്കിട്ടാക്കുംഭനെസ്സുഗ്രീവൻ നക്രാദ്യാപൂർണ്ണസാഗരേതള്ളിനാൻ ॥ വളരപ്പുനിപ്പെട്ടവൻ സാഗരജലത്തിൽനിന്നുകേറിസ്സുഗ്രീവന്റെ നലമൊടരികിൽ ചെന്നുമാറിടസ്ഥലത്തൊന്നടിച്ചട്ടഹാസം ചെയ്യുാൻ ॥ അപമാനിതനായതു കണ്ടപ്പോൾ കപിരാജനാകുന്ന സുഗ്രീവനുംകുപിതതരനായ്‌നിജമുഷ്ടിയാൽ നിപതിപ്പിച്ചാൻ കുംഭനെ ഭൂതലേ ॥ സോദരനെ കപീശ്വരനിവണ്ണംഭൂതലേ പതിപ്പിച്ചതുകണ്ടേറ്റം ക്രോധത്തോടാനികുംഭൻകപികുലനാഥൻ തന്നുടെനേരെയ്ക്കായോടിനാൻ ॥ അവനെ

വാ വരുന്നതുകണ്ടുടൻ പവനാത്മജനാകും ഹനുമാനും ഗവയാദി
പ്രവരരൊടും കൂടിസ്സവിധെചെന്നുയുദ്ധം തുടങ്ങിനാൻ ॥ കാലതാ
മസമെന്യെ നികുംഭനെക്കാലനാക്കൊണ്ടുതകിനാൻ വാതജൻമാലു
പെട്ടവശിഷ്ടന്മാരും രാവണാലയെ ചെന്നണഞ്ഞിച്ചാരിക്കഹൊ ॥
സഹജൻറകുമാരന്മാരും തഥാനിഹതന്മാരായെന്നതു കെട്ടപ്പൊൾ
ബഹുരൊഷവുംകൊപവും രാക്ഷസമഹാരാജാവിന്നുൾ പുവ്വിലുണ്ടാ
യി ॥ ദുഃഖരൊഷപ്രശാന്തിക്കു രാവണൻതൽക്കാലം മകരാക്ഷ
നെന്നിങ്ങിനെ ചൊൽക്കൊള്ളും ഖരപുത്രരിലെത്രയും മുഖ്യനെദ്രു
താ യാത്രയാക്കീടിനാൻ ॥ പടക്കൂട്ടത്തൊടൊത്തവനന്നെരത്തുട
നെനിജനാഥനെയും കൂപ്പിവടിപൊടെരഥത്തിൽ കരയെറിനടകൊ
ണ്ടാൻ ഗതഭയനായ്ത്തന്നെ ॥ ക്ഷണത്താൽ കപിയൂഥപന്മാരുടെ
ഗണത്തെജ്ജയിച്ചദ്ദിക്കിൽ ചെന്നവൻ രണകൊവിദനാകും
മകരാക്ഷൻ ഗുണമെറുന്ന രാമനൊടൊതിനാൻ ॥ പിതൃനാശത്തെ
ച്ചെയ്യുനിന്നൊടതിൻപ്രതികൎമ്മം ഞാൻചെയ്യാൻതുടരുന്നെൻ ചതു
രനെന്നഹംഭാവമുണ്ടെങ്കിലെതിരിട്ടു മൽ സന്നിധൌനിൽക്കനീ ॥ ഓ
രൊന്നിവണ്ണം ചൊല്ലിബ്ഭഗവാൻെറ നെരെമെഘങ്ങൾ വൎഷി
പ്പതുപൊലെ പാരംക്രുദ്ധനായ് ബാണവൎഷത്തെച്ചെയ്യാരാൽത
ന്നെഗതഭയംമെവിനാൻ ॥ ധീരനാകുന്നരാമനാദുഷ്ടൻെറ സാരഥി
ധ്വജവാജിരഥാദിയെപൌരുഷത്താൽ നശിപ്പിച്ചവനെയും ദാര
ണം ചെയ്യാനാഗ്നെയബാണത്താൽ ॥ മകരാക്ഷമരണവൃത്താന്തവും
സുര ശത്രുദശമുഖൻ കെട്ടപ്പൊൾ ഉരച്ചീടുവാൻ വയ്യാത്ത കൊപ
ത്താൽ വിറച്ചങ്ങിനെ ദന്തംകടിച്ചുടൻ ॥ ഇന്ദ്രജിത്തിനെത്തന്നെ
വിളിച്ചവൻ സന്ദെഹംവിട്ടു ചൊല്ലിത്തുടങ്ങിനാൻ ജന്യശൂരനി
യ്യെന്ന്യെബലമെറും മന്നവസുതന്മാരെജ്ജയിക്കുവാൻ ॥ ഇന്നിവി
ടത്തിലന്യനെക്കാണുന്നില്ലെന്നതുകൊണ്ടു നീതന്നെപൊയാലും ചെ
ന്നവരെജ്ജയിച്ചുതി വെഗെനവന്നാലും മമസന്നിധൌബാലക ॥
ഇത്ഥം താതവചനത്തെക്കെട്ടപ്പൊൾ വൃത്രശാസനജെതാവുമഗ്ഗിരം
എത്രയുംവിനയത്തൊടെ സ്വീകരിച്ചുത്സാഹെന യാത്രപുറപ്പെ
ട്ടാൻ ॥ മുന്നംചെയ്യുപൊലെയവൻ യാഗത്തെപിന്നയും ചെയ്യാന
പ്പൊൾജയത്തിൻെറ ചിഹ്നവുംമുന്നം കണ്ടതുപൊലെയായ്ത്തന്നെ
വഹ്നിയിൽ കണ്ടുതാനപ്പൊഴും ॥ വിധിപൊലെചെയ്യായവൻ യാ
ഗവും രഥമെറിസ്സകലജനത്താലും അദൃശ്യത്വംലഭിച്ചഥതത്രനി
ന്നിതിനിഗൂഢംചൊല്ലിത്തുടങ്ങിനാൻ ॥ ഭൂമിതന്നിൽഞാൻവാനരന്മാ

രുടെ നാമധേയമിന്നില്ലാതെയാക്കുവൻ രാമലക്ഷ്മണന്മാരെയും കൊ
ന്നുടൻമാമകതാതപ്രീതിയുംനൽകുവൻ ॥ വീരവാദങ്ങളീവണ്ണം ചൊ
ല്ലിക്കൊണ്ടാരും കാണാതവണ്ണംമറഞ്ഞവൻ പാരുഷ്യേണരഘുപ
തിമാരുടെനേരെ ദിവ്യാസ്ത്രവർഷംതുടങ്ങിനാൻ ॥ പരംഗുപ്തനാ
യിട്ടവനേവം മറഞ്ഞിങ്ങനെ സർവ്വജനത്തെയുംശരംകൊണ്ടു വലയ്ക്കു
ന്നതു കണ്ടിട്ടുരചെയ്താൻ സുമിത്രാകുമാരകൻ ॥ ജ്യേഷ്ഠപങ്കജസംഭ
വാസ്ത്രത്തെഞാൻ വിട്ടീരാക്ഷസ വംശമൊടുക്കുവൻ പെട്ടന്നായ
തിന്നിന്നനുവാദത്തെക്കിട്ടുവാന്മാത്രമാഗ്രഹിച്ചീടുന്നേൻ ॥ സോദര
ന്റെ വചനത്തെക്കേട്ടുടൻ സാധുശീലൻ രഘുപതിചൊല്ലിനാൻയാ
തുധാനകുലമിന്നൊരുത്തന്റെ ഹേതുവാൽക്ഷയിപ്പിപ്പതു ധർമ്മമോ ॥
അതുകൊണ്ടു നാമിന്നിവനെത്തന്നെ വധിച്ചീടുവാനുള്ളോരുപായ
ത്തെമതിയിൽ നന്നായാലോചിച്ചീടേണം ചതിപററാതെസൂക്ഷി
ക്കയുംവേണം ॥ കാണാതിങ്ങിനെമായകൊണ്ടിന്നിവൻ വാണാലും
തെല്ലും ശങ്കയില്ലെന്നുടെബാണം കണ്ടീടുമെന്നരുൾചെയ്തുടൻ തൂണി
യിൽ നിന്നെടുത്താനൊരസ്ത്രത്തെ ॥ ഏവംരാഘവൻ നിശ്ചയിച്ചു
ള്ളോരുഭാവമൊക്കെയും ദൃഷ്ടയെവന്നരാവണാത്മജൻ താനറിഞ്ഞ
സ്ഥലം കൈവിട്ടിത്തുടൻപശ്ചിമദ്വാരേണ ॥ ചെന്നുമായകൊണ്ടി
ങ്ങിനെജാനകീതന്നുടെ സ്വരൂപത്തെയുമുണ്ടാക്കി സ്യന്ദനത്തിൽ
കരേററിപ്രത്യക്ഷനായ്ത്തന്നെനിന്നാൻ കപികുലമദ്ധ്യത്തിൽ ॥ പ്ര
ത്യക്ഷസ്വരൂപത്തോടെ സൈന്യത്തിന്മദ്ധ്യേ രാവണിനിൽപതുക
ണ്ടപ്പോൾ യുദ്ധംചെയ്വാൻപവനസുതാദികളാർത്തു പർവ്വതഹസ്തരാ
യെത്തിനാർ ॥ ഇന്ദ്രജിത്തിന്നരികത്തുമാരുതി ചെന്നനേരത്തവ
ന്റെരഥം തന്നിൽ ഖിന്നയായ്മരുവീടുന്ന ജാനകീതന്നെക്കണ്ടൊരാം
ദുഃഖിതനായ്നിന്നാൻ ॥ വൃത്രശത്രുജിത്തന്നേരം മായയാതീർത്തു
വച്ചുള്ള ജാനകിതന്നുടെ മൂർദ്ധജത്തെയും ചുററിപ്പിടിച്ചു കൊണ്ടി
ത്തരം വായുപുത്രനോടോതിനാൻ ॥ ഇത്തരുണി നിമിത്തമല്ലോ
നിങ്ങളത്ര വന്നതും വിക്രമംചെയ്തതും മൃത്യുവിന്നിന്നിവളെക്കൊടു
ക്കുന്നേൻശക്തനെങ്കിൽ നീരക്ഷചെയ്തീടുക ॥ എന്നീവണ്ണമവന്മൊ
ഴികേട്ടോററംഖിന്നഭാവം നടിച്ചാജ്ജനകജാമന്നവാത്മജ പാഹിമാം
പാഹിമാമെന്നു ചൊല്ലിക്കരഞ്ഞുതുടങ്ങിനാൾ ॥ രോദനമേവം കേ
ട്ടുടന്മാരുതിഖേദലജ്ജാദയാ രോഷ പാരിധൌസ്നാതനായ്ക്കൊണ്ടു രാ
വണപുത്രനോടോതിനാൻ ബഹുനിന്ദചെയ്തിങ്ങിനെ ॥ ദുഷ്ടബുദ്ധേ
നൃശംസദുരാചാര നിഷ്ഠുനിർഘൃണരാവണനന്ദന കഷ്ടമിങ്ങിനെചെ

യ്യാനി വളെന്തുകാട്ടിതൊറിഹ നക്തഞ്ചരാധമ ॥ ജീവഹാനിനിന
ക്കുവരുംകാലം സ്ത്രീവധംകൊണ്ടടിക്കും നരകങ്ങൾ രാവണെനിസ്സന്ന
ഭവിയ്ക്കുന്നൊതിധാവനം ചെയ്യാൻനെരിട്ടുമാരുതി ॥ കണ്ടൊനിയ്യെ
ന്നുരാവണിയും ചൊല്ലിക്കൊണ്ടാസ്സീത തൻദെഹത്തെ വെഗത്തിൽ
രണ്ടാക്കിത്തന്റെ ഖഡ്ഗംകൊണ്ടങ്ങിനെ കണ്ടിച്ചിട്ടാൻ ധരണീതല
ത്തിന്നിൽ ॥ ഉത്സാഹത്തൊടെപിന്നയും രാവണി തത്സൈന്യത്തെ
ഹനിച്ചുകൊണ്ടങ്ങിനെ വത്സനെങ്കിലും ശത്രുക്കൾക്കെത്രയുംദുസ്സഹ
നായിസ്സഞ്ചരിച്ചീടിനാൻ ॥ മനുജെശവരപത്നിയായീട്ടുന്ന ജനകാത്മ
ജതന്നുടെനിഗ്രഹം ഹനുമാൻ കണ്ടമർഷിതനായ്ദ്രുതംഘനരൊഷെ
ണപാഞ്ഞടുത്തീടിനാൻ ॥ വീരരാകുന്ന ചെങ്ങാതിമാരുമൊത്തൊ
ക്കൊപെനരാവണപുത്രന്റെ നെരെനിന്നതി ഭീകരമായ്ത്തദാമാരു
താത്മജൻ യുദ്ധം തുടങ്ങിനാൻ ॥ ഇന്ദ്രജിത്തുംചെന്നന്നെരത്തവ്വ
ണ്ണന്തന്നെമാരുതിയൊടും പൊരുതിനാൻ അന്യൊന്യംസ്വല്പനെരംഭ
യങ്കരജന്യംചെയ്യാർ മടക്കംകൂടാതവർ ॥ കുറച്ചെവാപൊരുതിപ്പവന
ജനരച്ചാൻ നിജസൈന്യത്തൊടീവണ്ണം തിരിച്ചിപ്പൊൾ നാംചെന്നു
ജനകജാമർദ്ദിച്ചെന്നതും രാമനൊടൊതാതെ ॥ യുദ്ധം ചെയ്തുകൊണ്ടത്ര
വസിപ്പതും യുക്തമല്ലതുകൊണ്ടുതിരിച്ചു നാം തത്രചെന്നിതുണർത്തിച്ചു
രാഘവചിത്തനിശ്ചയം പൊലൊക്കച്ചെയ്തീടാം ॥ എന്നിവണ്ണമവ
രൊട്ടുരചെയ്തുപിന്നൊക്കം തിരിച്ചീടിനാന്മാരുതിഇന്ദ്രജിത്തും നികും
ഭിലതന്നിൽചെന്നന്നെരം യാഗത്തിന്നുമൊരുമ്പെട്ടാൻ ॥ സൈന്യ
ത്തൊടൊത്തതിദ്രുതം രാഘവസന്നിധൌചെന്നു മാരുതനന്ദനൻഖി
ന്നതപൂണ്ടുകൊണ്ടീവണ്ണന്തന്നുടെ സ്വാമിതന്നൊടുണർത്തിച്ചാ
ൻ॥ഘാതകനാകുമിന്ദ്രജിത്തൊത്തു ഞാൻഭീതികൂടാതെസംഗരം ചെയ്യു
മ്പൊൾനാഥമൽപുരൊഭാഗെവച്ചായവൻസീതാദെവിയെനിഗ്രഹി
ച്ചീടിനാൻ ॥ അതുകണ്ടേററമന്ധനായ്സംഗരം മതിയാക്കിക്കൊ
ണ്ടിക്കഥയൊക്കയുംമതിയിൽ തവബൊധിപ്പിച്ചീടുവാനരി വെഗെന
വന്നീടിനെനഹം ॥ ആർത്തിപൂണ്ടെവം മാരുതിചൊന്നൊരുവൃത്താ
ന്തംകെട്ടമാത്രം രഘൂത്തമൻ തദ്വ്യസനം സഹിപ്പാനശക്തനായ്ത്ത
ത്രതാൻറടം കൂടാതെവീണുപൊയ് ॥ വാനരശ്രെഷ്ഠന്മാരതുക
ണ്ടേററംദീനരായ്പ്പലശീതൊപചാരത്തെ മാനവെന്ദ്രനു ചെയ്തുസ
ന്തപ്തമാനസന്മാരായ്ത്തത്രനിന്നീടിനാർ ॥ മൊഹിച്ചെവംകിടക്കുന്ന
രാഘവദെഹത്തെത്തദാ സൌമിത്രിയും നിജബാഹുയുഗ്മം കൊണ്ടാത്മ
ശരീരത്തിൽസ്നെഹത്തൊടണച്ചീവണ്ണം ചൊല്ലിനാൻ ॥ രാഘവഭ്രാ

നിപ്രകാരം താപമാഗമിച്ചതുമന്നെന്റെ വാണിയെസ്വീകരിക്കാതെ
ദുഷ്ടയായിട്ടന്നാകെകെയിക്കിഷ്ടം ചെയ്കകൊണ്ടല്ലയൊ ॥ ഉന്മാദത്തൊ
ടന്നച്ഛൻ പറഞ്ഞുള്ള നിൎമ്മൎയ്യാദംവചനം ഭവാനെററംധൎമ്മമായ്ത്ത
ന്നെ ചിന്തിക്കകൊണ്ടല്ലൊ നമ്മൾക്കെവം വ്യസനം ഭവിച്ച
തും ॥ ധനമൂലമാകുന്നുധൎമ്മാദിയും ജനമാന്യതയുംബന്ധുസൌഖ്യവും
മനുജന്മാൎക്കെന്നുള്ളതറിഞ്ഞിട്ടും വനവാസത്തെ ശ്രെയസ്സെന്നൊ
ൎത്തല്ലൊ ॥ കാട്ടിൽപൊകകൊണ്ടല്ലയൊ രാഘവദുഷ്ടനാകുന്ന രാവ
ണൻസീതയെകട്ടുകൊണ്ടുഗമിച്ചതും തത്സുതൻ വെട്ടിക്കൊല്ലുവാൻ
സംഗതിവന്നതും ॥ കഴിഞ്ഞുള്ളകഥകൾ നിനച്ചെവംപഴുതെകഥി
ച്ചിട്ടിഹകിംഫലം വഴിമെൽപ്പട്ട വെണ്ടതാലൊചിപ്പാനെഴുന്നൊററാ
ലും ധീരനാകുംഭവാൻ ॥ സീതയെക്കൊന്നതിന്റെ പകരമായ്
നീതികെട്ടുള്ള രാക്ഷസവംശത്തെ പ്രെതെശപുരം പ്രാപിപ്പിപ്പാനന്ന
വാദംതന്നാലും നാഥനാകുംഭവാൻ ॥ പ്രെയാനാകുന്നലക്ഷ്മണൻ
രാഘവകായമങ്കെ വച്ചിക്കണ്ണൊക്കൊരൊരൊ ന്യായധൎമ്മാൎത്ഥയുക്തവ
ചനത്തെദ്ദുഃഖമാന ഹൃദയനായ്ചൊല്ലുമ്പൊൾ ॥ തത്രസായുധഹ
സ്തരാകും നിജഭൃത്യരൊത്തു വിഭീഷണൻ വന്നുടൻ തദ്ദശകണ്ടിതെ
ന്തെന്നവരൊടുചൊദ്യം ചെയ്യപ്പൊൾ സൌമിത്രിചൊല്ലിനാൻ ॥ ജ
നകാത്മജയെദ്ദശകന്ധരതനയൻ ഹനിച്ചെന്നുള്ള വൃത്താന്തം ഹ
നുമാൻവന്നു ചൊല്ലിക്കെട്ടെല്ലാരും മനംകെട്ടവരായെന്നറിഞ്ഞാ
ലും ॥ വല്ലഭയെവധിപ്പിച്ചിന്നെങ്ങിനെ ചെല്ലുംരാജ്യെ ഞാനെന്നു
ള്ളചിന്തയാ അല്ലൽപാരം വളൎന്നെന്റെജ്യെഷ്ഠനും വല്ലാതെവലയു
ന്നൊന്നറിഞ്ഞാലും ॥ അതിസങ്കടത്തൊടെവാ ലക്ഷ്മണൻകഥനം
ചെയ്യുംവാക്കുകെട്ടത്രയും ഹിതകാരിയാകുന്ന വിഭീഷണൻപ്രതിവാ
ക്കുരചെയ്തു തുടങ്ങിനാൻ ॥ നിരൂപിച്ചാൽനിൻ വാക്കുകളൊട്ടുമെശ
രിയല്ലവധിച്ചീടാ സീതയെ തരുണീമണിതന്നിലുള്ളാഗ്രഹം കുറച്ച
ല്ലഗ്രജനെന്നറിഞ്ഞാലും ॥ രാമചന്ദ്രന്നു സീതയെനൽകുവാൻ സാ
മപൂൎവ്വം വളരപ്പറഞ്ഞിട്ടും കാമബാണവശനാകയാലവൻ ധീമാനെ
ങ്കിലുംകയ്ക്കൊണ്ടില്ലെന്മൊഴി ॥ ഇത്രമാത്രമനുരാഗമുള്ള വനത്തരു
ണിക്കുമൃത്യുവരുത്തുമൊ ഇതെതൊഴിലൊക്കപ്പൊൎത്താൽ ഭവാന്മാൎക്കിന്നു
ൾത്താരിൽഭ്രമം ചെയ്വാനായീടണം ॥ ലൊകമൊക്കജ്ജയിപ്പാനവ
നൊരു യാഗവുമാരംഭിച്ചെന്നറിഞ്ഞാലും ശൊകകാലമല്ലൊട്ടുംഭ
വാനതിവെഗമായതിൻ വിഘ്നത്തെച്ചെയ്യെണം ക്രതുവിന്നിന്ദ്രജി
ത്തുംനിയമൊക്തവിധിപൊലെസമാപിച്ചെന്നാകിലൊ ഹുതഭുക്കിൽ

നിന്നുണ്ടായ്വരും ദിവ്യരഥവാജിമുതലായതൊക്കയും ॥ എന്നാലായവ
നെ ജയിച്ചീടുവാനിന്നൊരുത്തനുമുണ്ടായി വന്നീടാ മന്ദത വിട്ടനുജ
നെ ഞങ്ങളോടൊന്നിച്ചങ്ങൊട്ടയച്ചാലും രാഘവ ॥ ലക്ഷ്മണൻ
യാഗസ്ഥാനത്തു ചെന്നുടൻ തീക്ഷ്ണബാണങ്ങൾ വൎഷിച്ചെന്നാകി
ലൊ രാക്ഷസാഗ്രണിതാനുമായാഗത്തെ തൽക്ഷണം നിൎത്തിനെരി
ട്ടുവന്നീടും ॥ അപ്രമത്തനായ്ലക്ഷ്മണനനന്തരം സൎപ്പവുമയത്താം
കൂടാതവനെയുംക്ഷിപ്രം യുദ്ധത്തിൽ നിഗ്രഹിച്ചീടേണമവ്വി
ൽഭവാനൊത്തയച്ചീടുക ॥ ഇത്തരമവൻചൊന്നതു കെട്ടല്പംസ
സ്ഥചിത്തനായ്നിന്നഥ രാഘവൻ ശത്രുതൻവധത്തിന്നുള്ള മാൎഗ്ഗ
ത്തെ വിസ്തരിച്ചു നീചൊൽകെന്നരുൾചെയ്യാൻ ॥ അരുൾചെയ്യുമൊ
ഴികെട്ടുടൻതന്റെ ഗുരുപുത്രന്നുധാതാവുനൽകിയ വരത്തിന്റെ മ
ഹത്വമശെഷവും പരിചൊടുണൎത്തിച്ചാൻ വിഭീഷണൻ ॥ ഇന്ദ്ര
ജിത്തിൻതപംകൊണ്ടു തുഷ്ടനായ്ചൊന്നാൻ പത്മജനായവനൊ
ടെവാതന്നീടുന്നെൻ നിന്നിഷ്ടവരമെല്ലാം നന്നായ്മേടിച്ചുകൊണ്ടാ
ലുംബാലക ॥ എന്നരുൾചെയ്തഭിപ്രായപ്പെട്ടുള്ള തൊന്നൊഴിയാത
വന്നതകിദ്ദൃതം പിന്നയും രജനീചരനായകനന്ദനൻ തന്നൊടെവമ
രുൾചെയ്യാൻ ॥ അടൽമദ്ധ്യെ നികുംഭിലാനാമക വടവൃക്ഷത്തിൻ
മൂലെ വിധിപൊലെ മടിയെന്ന്യെ നിയജ്ഞത്തെച്ചെയ്യുന്നാലുടനെ
കിട്ടും യുദ്ധസാമഗ്രികൾ ॥ ദിവ്യബ്രഹ്മശിരസ്സെന്നൊരസ്ത്രവും സൌ
വൎണ്ണമയമായരഥാദിയും ഹവ്യഭുക്കുതകീടും നിനക്കെന്നാൽ സൎവ്വജെ
താവായ്ത്തന്നെനീവന്നീടും ॥ യുദ്ധമദ്ധ്യത്തിൽചെയ്യുന്നയാഗവും ശ
ത്രുവന്നുമുടക്കീട്ടും പൊർചെയ്യാൽ അന്യപ്രാണനായ്വന്നീടുമല്ലാ
തെമൃത്യുവും നിനക്കില്ലെന്നുകല്പിച്ചാൻ ॥ ഏവംപത്മജദത്തവര
നാകുംരാവണാത്മജൻ ദുൎജ്ജയനെങ്കിലുംതാവകാനുജൻ കൊന്നീടുമെ
ന്നുള്ളിൽ ദെവനന്നറിഞ്ഞങ്ങൊട്ടയച്ചാലും ॥ ഇത്ഥമിന്ദ്രജിത്തി
ന്റെ വരബലമത്തമുതലായതശെഷവും ഭക്തിപ്രമാദിയുക്തനി
ശാചരസത്തമൻ കഥിക്കുന്നതുകെട്ടപ്പൊൾ ॥ സീതാവല്ലഭനാകുന്ന
രാഘവൻസൊദരനെ വിളിച്ചെവം ചൊല്ലിനാൻ വാതപുത്രാദി
വാനരന്മാരൊടും പ്രീതിയെറും വിഭീഷണൻതന്നൊടും ॥ ഒത്തുയാ
ത്രചെയ്കിന്ദ്രജേതാവിന്റെ മൃത്യുനിവരുത്തിക്കൊണ്ടുപൊന്നാലും ത
ൽസ്ഥാനത്തവകാട്ടിത്തരും പരം ബദ്ധസൌഹൃദനാകും വിഭീഷണ
ൻ ॥ എന്നീവണ്ണംരഘുപതിതന്നുടെ സന്ദെശത്തെശ്രവിച്ചാര
നന്തരം നന്നായ്ലക്ഷ്മണനഗ്രജപാദാരവിന്ദം വന്ദിച്ചിവണ്ണമണ

ത്തിച്ചാൻ ॥ അഗ്രജഭവൽകാരുണ്യമുണ്ടെങ്കിൽ വ്യഗ്രഭാവംവെടി
ഞ്ഞുഞാനിക്ഷണം വിഗ്രഹത്തിൽദശഗ്രീവപുത്രനെ നിഗ്രഹിച്ചുതി
രിച്ചുവന്നീടുവൻ ॥ ഇപ്രകാരമുണൎത്തിച്ചുപിന്നെയും തൽപ്പദത്തെനമി
ച്ചുടൻസൌമിത്രിതൽപ്രസാദവും വാങ്ങിവഴിപൊലെ തൽപ്രദെശ
ത്തിൽനിന്നുപുറപ്പെട്ടാൻ॥ജാംബവാൻതാനുമാംഗദനും പരാധൎമ്മതൽ
പരനാകും ഹനുമാനുംസൌമ്യശീലൻ വിഭീഷണനുംബഹുസമ്മതരാ
കുംവാനരശ്രെഷ്ഠരും ॥ വിനയാനതിന്മാരായിട്ടുത്സാഹധ്വനിചെയ്തു
കൊണ്ടിപ്പറഞ്ഞോളുകൾമനുജെശപരകല്പനയാദ്രുതമനുയാത്രചെയ്തീടി
നാരെവരും ॥ വില്ലെടുത്തുകുലച്ചുകവചവുംനല്ലവണ്ണംധരിച്ചുഥലക്ഷ്മ
ണൻ തെല്ലുംഭീതികൂടാതെ വിഭീഷണൻചൊല്ലിക്കെട്ടസ്ഥലാന്തികം
പ്രാപിച്ചാൻ ॥ അദ്ദിക്കിൽചെന്നനെരം വിഭീഷണൻസത്രരക്ഷ
ക്കായ്രാവണനന്ദനൻ നിൎത്തീടുംസൈന്യക്കൂട്ടത്തെയും കാട്ടിക്ഷത്രി
യാഗ്രണിയൊടെവം ചൊല്ലിനാൻ ॥ ക്രൂരിരിട്ടൊടുതുല്യാകരത്തെല്ലം
ഘോരത്തായിനി കാണുന്നസൈന്യത്തെ ദാരണംചെയ്യാൻ വെണ്ടുംപ്ര
യത്നത്തെപ്പുരുഷോത്തമ വെഗെനചെയ്യാലും ॥ ഇതിനെഭെദിച്ചെ
ന്നാലവൻ യാഗംമതിയാക്കി നിൻനെരിട്ടുവന്നീടും അതിപാപിയാ
കുന്നവനെത്തദാ വധിച്ചീടുക ദിവ്യാസ്ത്രത്താൽ ഭവാൻ ॥ ഇങ്ങിനെ
ചൊല്ലുംബന്ധു തൻവാക്കു കെട്ടാഗദാഭിയൊടൊതിനാൻ ലക്ഷ്മണ
ൻസംഹാരംചെയ്തു രാക്ഷസക്കൂട്ടത്തിൻ ഭംഗംചെയ്യാലും നിങ്ങളി
ന്നിക്ഷണം ॥ മനുവംസുതനാകുന്ന ലക്ഷ്മണൻ തന്നുടെഗിരമീവണ്ണം
കെട്ടപ്പൊൾ ഇന്ദ്രജിത്തിന്റെ സൈന്യത്തെമട്ടിപ്പാൻ ചെന്നുനെരി
ട്ടാരകപി ശ്രെഷ്ഠന്മാർ ॥ കുപിതന്മാരായ്നെരിട്ടെത്തുന്നീടും കപി
വീരരെവീക്ഷണംചെയ്തപ്പൊൾ അഭയന്മാരായ്രാക്ഷസരുംനെരെത്ത
ഭിയാനം ചെയ്തീടിനാർ വെഗത്തിൽ ॥ വായുനന്ദനൻ ഭൂരുഹമാകു
ന്നൊരായുധം കൊണ്ടാരാക്ഷസന്മാരുടെ കായംതല്ലിത്തകൎത്തി കൊ
പത്തൊടായവരുടെ സംഘത്തെ ഭെദിച്ചാൻ ॥ ശക്രജെതാവും ത
ന്നുടെ സൈന്യത്തെ മൎക്കടകുലശ്രെഷ്ഠന്മാർ വന്നെവം അക്രമിച്ചു
വലച്ചെന്നുകെട്ടുടൻ തൽക്കൎമ്മംനിൎത്തി പ്രത്യക്ഷനായ്വന്നാൻ ॥
യാതുധാനെശനന്ദനനും പിന്നെസൂതനെക്കൊണ്ടുതെർതെളിപ്പിച്ചു
ടൻ വാതജാഭിഭവം കണ്ടമൎഷിത ചെതസ്സായിട്ടവനൊടു നെരിട്ടാ
ൻ ॥ അന്നെരംപ്രിയനാകും വിഭീഷണൻ ചൊന്നാൻസൌമിത്രി
യെ വിളിച്ചീവണ്ണം ഇന്ദ്രജിത്തിതായാഗം മതിയാക്കി വന്നുനിൽക്കു
ന്നു കണ്ടുകൊൾകഭവാൻ ॥ യാഗമദ്ധ്യത്തിലെന്യെ മരണമിപ്പാകാ

രിജിത്തിന്നില്ലന്നറിഞ്ഞാലും വെഗമായത്തു കൊണ്ടിവനെപ്പരലൊകം പ്രാപിപ്പിച്ചീടുകലക്ഷ്മണ ॥ മുഖ്യബന്ധുവായീടുന്ന രാക്ഷസശ്ലാഘ്യൻ തന്നുടെ വാക്കുകൾകെട്ടപ്പൊൾ നൊക്കിക്കണ്ടഥ ലക്ഷ്മണനായവൻ നിൽക്കുംദിക്കിലെക്കായ്ഗമിച്ചീടിനാൻ ॥ തെരിപ്പിച്ചുംകൊണ്ടനന്തരം സ്നെഹത്തൊടൊരുമിച്ചു ഗമിക്കുംവിഭീഷണൻ അരിതൻയാഗസ്ഥാനവും പെരാലിൻതാഴും ചൂണ്ടിക്കാട്ടിക്കൊണ്ടോതിനാൻ ॥ സഖെലക്ഷ്മണ ഭൂതപ്രീതിക്കിഹ മഖം ചെയ്തുസമാപിച്ചു പൊയെന്നാൽ അഘശീലനായീടുമിവൻദ്രുതം സകലക്കുമദൃശ്യനായ്വന്നീടും ॥ യുദ്ധംചെയ്തിട്ടിവനെജ്ജയിക്കുവാ നിത്രിലൊകെശനാകുന്ന വിഷ്ണുവും ശക്തനാകയില്ലായതിനാൽ ക്രതുമദ്ധ്യത്തിൽതന്നെ നിഗ്രഹിക്കെണം നീ ॥ തുംഗപ്രജ്ഞനാകും സഖാവിൻഗിരമംഗീകാരവും ചെയ്തഥലക്ഷ്മണൻ സംഗരത്തിന്ന സന്നദ്ധനായ് നിന്നിട്ടിങ്ങിനെ രിപുതന്നൊടുചൊല്ലിനാൻ ॥ ഇന്ദ്രജെതാവെ യുദ്ധത്തിന്നായ് നിന്നെസ്സന്ദെഹം കൂടാതാഹ്വാനം ചെയ്യുന്നെൻ ॥ വന്നനെരിട്ടുനിന്ന സമരത്തെതന്നെകൊൾകനി സാമൎത്ഥ്യമുണ്ടെങ്കിൽ ॥ ഇതിലക്ഷ്മണഭാഷിതം കെട്ടപ്പൊളതികൊപെന രാവണപുത്രനും രഥത്തെതിരിപ്പിച്ചാപ്പിതൃവ്യന്റെ സ്ഥിതിയെക്കണ്ടവനൊടു ചൊല്ലിനാൻ ॥ താതസൊദരനിക്കുലന്തന്നിൽ ജാതനായ്ത്തന്നെ വന്നിട്ടുമീവണ്ണം ഭ്രാതൃനന്ദനൻതന്നെയും കൊല്ലിപ്പാൻപ്രീതിപൂൎവ്വംശ്രമിപ്പതുയുക്തമൊ ॥ വെദസ്വാൎത്ഥവചന വിശ്വാസമൊഞ്ഞാതി സ്നെഹാദിയൊ ഭവിച്ചീടുകിൽ ഏതൊരുപുമാനീവണ്ണമുള്ളൊരു സാധുനിന്ദിത കൎമ്മത്തെച്ചെയ്തിടും ॥ തന്നുടെജനം നിൎഗ്ഗുണമായിട്ടുമന്യലൊകം ഗുണയുക്തമായിട്ടും വന്നെന്നാലും സ്വജനത്തെവിട്ടരിതന്നിൽ വിശ്വാസംചെയ്വതും യുക്തമൊ ॥ ശത്രുവുംനിജകാൎയ്യത്തിൽ സാഹായ്യംമാത്രമിച്ഛിച്ചു ബന്ധുതചെയ്തിടും ഓൎത്താലും കാൎയ്യംസാധിച്ചാൽ പിന്നനിൎമ്മിത്രതവിട്ടുനിന്നെയും കൊന്നീടും ॥ അരിയെന്നുമരിയായിട്ടല്ലാതെ വരികില്ലന്നറിഞ്ഞാലും ദുൎമ്മതെ ഗുരുപുത്രനിലീവണ്ണംദ്രൊഹം നീ നിരൂപിപ്പതും നന്നായ്വന്നീടുമൊ ॥ അല്പനല്പം നിന്നപ്രിയം ചെയ്യുന്നുംവച്ചരിയെ ചെന്നാശ്രയിച്ചിപ്പൊൾ നീ ഇച്ചതിചെയ്കകാരണം സജ്ജനശൊച്യനായ്ത്തന്നെ വന്നീടുംനിൎണ്ണയം ॥ രൊഷപൂൎണ്ണനായ്ശക്രജിത്തീവണ്ണം ഭാഷിക്കുംമൊഴികെട്ടൊരനന്തരം ദൊഷലെശമില്ലാത്ത വിഭീഷണനിഷൽ കൂടാതവനൊടുരചെയ്താൻ ॥ ദുഷ്ടമാമകശീലഗു

ണാദികളൊട്ടും നിയ്ക്കിന്നറിയുന്നതില്ലായൊനിഷ്ഠുരകുല ജാതനെന്നാകിലും ക്ലിഷ്ടകൎമ്മങ്ങൾ ചെയ്യുന്നവനൊഞാൻ ॥ അധൎമ്മക്രൂരകൎമ്മാദി ചെയ്യുവാൻ രതിയുള്ളവനല്ല ഞാനെന്നതും അധികംകാലമൊന്നിച്ചിരുന്നിട്ടും മതിയിൽതവബൊധം ജനിച്ചില്ലെ ॥ പുരകത്തുമ്പൊളസ്ഥലമെങ്ങിനെ പരിചിൽത്യജിച്ചീടെണമവ്വണ്ണം പരദാര പരദ്രവ്യഹാരികൾ പരിത്യാജ്യന്മാരെന്നു വിധിയ്ക്കയാൽ ॥ ദുഷ്ടതമിതുകൂടാതെയും ചെയ്യാനാഗ്രഹം പാരമുള്ളനിൻതാതനെ വിക്രമാദിഗുണങ്ങളുണ്ടെങ്കിലും സൽക്കരിക്കാതെ ഞാനിന്നുപെക്ഷിച്ചെൻ ॥ ഇപ്പുരിയുംനിൻദെഹകൃത്തും നിയ്യുമിപ്പൊൾതന്നെ നശിക്കുമെന്നുള്ളതും ഉൾപൂവ്വിൽ ദൃഢനിശ്ചയംചെയ്തു നീ ക്ഷിപ്രം ലക്ഷ്മണപാശെചെന്നീടുക ॥ ന്യഗ്രൊധാന്തികംതന്നിൽ ഗമിപ്പതിന്നാഗ്രഹിക്കെണ്ടനിയ്യിനിദുൎമ്മതെ ഉഗ്രകൎമ്മംതുടൎന്നതും വ്യൎത്ഥമായ്നിഗ്രഹംതന്നെ കിട്ടുംനിനക്കിഹ ॥ ഏവമായവരൊതി നിൽക്കുമനെരം സാവകാശനായ്പായുതനയനും ആ വലിയരണത്തെ വെടിഞ്ഞുതൻ ദെവസൊദരനെപ്പുറത്തെററിനാൻ ॥ ക്രൂരവാക്കുകളെവം വിഭീഷണൻ നെരെനിന്നുരംചെയ്തതുകെട്ടപ്പൊൾ ഘൊരദുഷ്ട്യാപിതൃവ്യനെ നൊക്കിക്കൊണ്ടെറക്കൊപത്തൊടായവൻ നിൽക്കുമ്പൊൾ ॥ ഹനുമൽഗളം തന്നിൽ കരയെറീ ഘനരൊഷത്തൊടാഹ്വാനം ചെയ്യുററം മനക്കാമ്പിന്നുറപ്പൊടെനിൽക്കുന്ന മനുജെന്ദ്രനെകണ്ടെവമൊതിനാൻ ॥ എന്നൊടിന്നുപൊരുതുവാൻ സൌമിത്രെ വന്നാലുംദൃഢശക്തനെന്നാകിൽ നീ വഹ്നിതുല്യത്തെസ്സംഹരിക്കുംപൊലെ നിന്നെഞാൻ ഭസ്മമാക്കിച്ചമയ്ക്കുവൻ ॥ മുന്നംമൂഢഞാൻ രാത്രിയുദ്ധത്തുങ്കൽ പന്നഗാസ്ത്രത്താൽബന്ധിച്ചുനിങ്ങളെ മന്നിടത്തിൽ പതിപ്പിച്ചതും നിനക്കിന്നു വിസ്മൃതിവന്നെന്നു തൊന്നുന്നു ॥ വല്ലാതുള്ളൊരുപദ്രവത്തിൻ സ്മൃതിതെല്ലന്നാലുമുണ്ടെന്നാലവൻ പിന്നെ ശല്യമെൽക്കുവാനാഗ്രഹിച്ചീടുമൊ കൊള്ളരുതാത്തവൻതന്നെ നീദൃഢം ॥ മമബാണത്തിൻ വീൎയ്യമറിഞ്ഞിട്ടും ക്ഷമതെഭവാൻ പിന്നെയുമിങ്ങിനെ സമരംചെയ്യുതിന്നു വരികയാൽ ശമനാലയന്തന്നിലെയ്ക്കാക്കുവൻ ॥ ഗൎജ്ജനമെവംകെട്ടഥലക്ഷ്മണനജ്ഝിതഭയനായ്ക്കഥിച്ചീടിനാൻ തൽജയമെവംവാക്കുകൊണ്ടല്ലാതിന്നാജ്ജിച്ചീടുകില്ലന്നറിഞ്ഞീടുക ॥ മാഞ്ഞെല്ലായൊ മുന്നം നീഞങ്ങളെയ്ശരജാലെന ബന്ധനംചെയ്തതും കാച്ചെങ്കിലും ശക്തനെന്നാൽ നെരെ പൊരുതും വീൎയ്യമുള്ളവരാക്കയും ॥ ദുഷ്ടമെനികൾ ചൊല്ലുന്നതൊക്കയും കാട്ടിത്തന്നാലും കൎമ്മംകൊണ്ടുംതഥാ ഒട്ടുംവ്യ

ത്ഥവാക്കൊതാതെനിൻഗളം വെട്ടിഭൂതലന്തന്നിലിട്ടീടുവൻ ॥ ഇത്ഥാ
ലക്ഷ്മണൻചൊല്ലുംമൊഴികെട്ടാമൎത്ത്യ ഗ്രസ്തനായ്വന്ന നിശാചരൻ എ
ത്രയുംകൊപിച്ചാശീവിഷത്തിനൊടൊത്ത ബാണനികരത്തെ വൎഷി
ച്ചാൻ ॥ സുമിത്രാത്മജൻ താനുമക്കുനെരം സമമായ്ത്തന്നെ ബാ
ണംപ്രയൊഗിച്ചു അമിതമായ്പലവിധ വിക്രമം ശ്രമംവിട്ടവർ ചെയ്തു
കൊണ്ടങ്ങിനെ അമൎഷാന്വിതന്മാരായിരുവരും സമരത്തിൽകവച
വ്യം ഖണ്ഡിച്ചാർ ॥ വില്ലിലെന്നല്ല സൎവ്വശസ്ത്രത്തിലും തുല്യരായ്ത്ത
ന്നെ നിന്നുപൊരുതുമ്പൊൾ തെല്ലുമന്തരം ബാണംതറച്ചീടാതില്ലവ
രുടെ ദെഹത്തിലെങ്ങുമെ ॥ പൂത്തുനിൽക്കുന്ന കിംശുക വൃക്ഷത്തി
ന്നൊത്തിരിക്കുന്നു രണ്ടുശരീരവും യുദ്ധവൈമുഖ്യക്ഷീണാദി കൂടാതെ
നെൎത്തുനിന്നാരിവണ്ണംബഹുദിനം ॥ തന്നുടെഭൃത്യരൊടും വിഭീഷണ
നൊന്നിച്ചഞ്ജസാ രാക്ഷസസെനയെ കൊന്നുകൊന്നൊട്ടൊടുക്കി
ച്ചെന്നീവണ്ണം ചൊന്നാൻ വാനരശ്രെഷ്ഠരൊടന്നെരം ജ്യെഷ്ഠനി
ന്നുപരായണമായിട്ടിദ്ദുഷ്ടനല്ലാതൊരുവനുമില്ലല്ലൊ ശ്രെഷ്ഠരെ പ്രഹ
സ്താദികളെ ഹനിച്ചിട്ടുപൊലിന്നിവനെയും കൊല്ലുക ॥ സമുദ്രത്തെ
കടന്നിപ്പൊൾ ഗൊഷ്പദപ്രമാണാംഭസ്സിന്നപ്പുറം പ്രാപിപ്പാൻ ശ്ര
മിക്കാത്തതുപൊലിഹ നിങ്ങളീസ്സമരം കണ്ടുനിൽക്കുന്നതെന്തഹൊ ॥
മൽക്കരംകൊണ്ടിബ്ബാലന്റെ നിഗ്രഹം യൊഗ്യമല്ലെന്നിരിക്കിലും
ഞാനിപ്പൊൾ നിഗ്രഹിപ്പാനടുക്കുമ്പൊൾ കണ്ണിൽനിന്നൽഗമിക്കു
ന്നു ധാരയായ്വാരിയും ॥ ഉണ്ണിയാകുമിവന്റെ ശിരസ്സുഞാൻ കണ്ണു
കൊണ്ടൊട്ടും കാണാതിരിക്കുമ്പൊൾ ഖണ്ഡിച്ചീടെണ്ടതെങ്ങിനെ
യന്നതൊൎത്തിണ്ണം ചൊല്ലുകവാനരശ്രെഷ്ഠരെ ॥ ദുഷ്ടനാകുമിവനെസ്സു
മിത്രതൻ ജ്യെഷ്ഠപുത്രൻ ഹനിച്ചീടുംനിൎണ്ണയം ശിഷ്ടസൈന്യ സമൂ
ഹത്തെനിങ്ങൾ ചെന്നൊട്ടുംവൈകാതെ നിഗ്രഹിച്ചീടുക ॥ ഇതി
രാക്ഷസശ്രെഷ്ഠവചസ്സുകെട്ടതുപൊലെ രണംതുടൎന്നാരവർ അതി
ശൌൎയ്യവാനിന്ദ്രജിത്തും നിജമതികൌശലം സൎവ്വവുംകാട്ടിനാൻ ॥
മെഘത്തിന്നുള്ളിലാദിത്യചന്ദ്രന്മാർവെഗത്തിൽപൊയ്മറയുന്നതുപൊ
ലെ രാഘവൻ താനുമിന്ദ്രജിത്തുംശരമാകും പഞ്ജരത്തിൽ മറയു
ന്നു ॥ ഇന്ദുസൂൎയ്യരെപ്പൊലെതന്നെ ദൃശ്യം പിന്നപ്രത്യക്ഷരായിട്ടും കാ
ണുന്നു ജന്യസാമൎത്ഥ്യംകൊണ്ടവർബാണത്താൽ തന്നെദിക്കുകളെല്ലു
മിരുട്ടാക്കുന്നു ॥ ചൊരയാകുന്നനദിയുന്തദാചരാം ഭീരുഭീകരമായിട്ടൊഴു
കുന്നു സാരമെയാദിമാംസാഭുജിച്ചതി ക്രൂരശബ്ദത്തെയുന്തദാചെയ്യു
ന്നു ॥ കത്തുന്നില്ലൊട്ടുമഗ്നിയും മാരുതൻ തെല്ലുവീശുന്നതു മില്ലാതെ

ല്ലുമെ ഇത്രിലൊകം നശിക്കുമെന്നൊൎത്തുടൻ സ്വസ്തിവാദത്തെച്ചെ
യ്യുന്നു സജ്ജനം ॥ ഘൊരമാകുന്നയുദ്ധത്തിൽ ശത്രുവിൻ സാരഥി
യെക്കൊലചെയ്യാൻ സൌമിത്രി ശൂരനിന്ദ്രജിത്തുന്തദാതാൻ തന്നെ
സാരഥ്യത്തെയും ചെയ്തുപൊരുതിനാൻ ॥ അപ്പൊളക്കൎമ്മം ക
ണ്ടവനെപ്പാരമൽഭുതപ്പെട്ടഖിലരും പൂജിച്ചാർ അല്പനെരംകഴിഞ്ഞ
പ്പൊളായവനൊപ്പം യുദ്ധവും സാരഥ്യവും ചെയ്വാൻ ॥ ശക്തി
പൊരാതിരിക്കയാലാഹവശ്രദ്ധയും വിട്ടുനിന്നാനരക്ഷണം തദ്രഥെ
ചെൎത്ത വാജികളെക്കപിസത്തമരും ഹനിച്ചാരാത്തക്കത്തിൽ ॥ ഹ
തവാജിയുമായപ്പൊളായവൻ രഥത്തിൽനിന്നിറങ്ങികൊണ്ടങ്ങിനെ
പദസഞ്ചാരിയായ്ത്തന്നെപിന്നയും മതിതൻധൈൎയ്യം കൊണ്ടുപൊ
രുതിനാൻ ॥ കുറച്ചിങ്ങിനെ യുദ്ധംചെയ്തിട്ടവൻ പറഞ്ഞാൻ നിജ
സൈന്യത്തൊടിവണ്ണം ഇരിട്ടാകയാലിപ്പൊളിസ്സൈന്യവും പരസൈന
യുമെതാകുമെന്നൊട്ടും തിരിച്ചയ്മ്പൊടറിയുവാനാരാലും നിരൂപിച്ചാ
ൽ കഴിയുന്നതല്ലൊട്ടും ॥ അതുകൊണ്ടിപ്പൊളങ്ങുപൊയ്ഞാൻദ്രുതം ര
ഥം സ്വീകരിച്ചിങ്ങുവന്നീടുവൻ ഇതരികളറിയാതിരിക്കുവാൻ യത്ന
മാനരായ്ത്തന്നെപൊരുതണം ॥ ഇങ്ങിനെ സ്വജനത്തൊടുരചെ
യ്താസ്സംഗരസ്ഥലം വിട്ടുഥരാവണി തങ്ങടെ പുരംപ്രാപിച്ചതിദ്രു
തമിങ്ങുവന്നാൻ രഥസ്ഥനായങ്ങിനെ ॥ രാക്ഷസെശപരപുത്രന്റെ
ലാഘവമീക്ഷിച്ചെത്രയും വിസ്മയത്തൊടപ്പൊൾ ലക്ഷ്മണാദികളെ
ല്ലാവരുമിരുപക്ഷം കൂടാതവനെപ്രശംസിച്ചാർ ॥ പാപമെറുന്നരാവ
ണിയുംതദാ കൊപിച്ചങ്ങിനെ യുദ്ധം തുടങ്ങിനാൻ ഭൂപബാലകൻല
ക്ഷ്മണൻ ദുഷ്ടന്റെ ചാപത്തെയും മുറിച്ചുതള്ളീടിനാൻ ॥ പിന്നെ
യുംധനുസ്സായവൻ കയ്ക്കൊണ്ടാൻതന്നുടെ ശരം കൊണ്ടതുംലക്ഷ്മണൻ
ഛിന്നമാക്കിക്കളഞ്ഞിട്ടുടൻ നല്ല പൊന്നുകൊണ്ടുള്ള ചട്ടയുംഭെ
ദിച്ചാൻ ॥ സാരഥിയെയുമവ്വണ്ണം ലക്ഷ്മണൻ ധീരതയൊടെ നി
ഗ്രഹംചെയ്തപ്പൊൾ ആരുന്തന്നെതെളിക്കാതെ വാഹങ്ങളാരണ
ത്തിന്നുവിഘ്നം വരുത്താതെ തെരും കൊണ്ടുനടപ്പതുകണ്ടപ്പൊൾ പാ
രംവിസ്മയം പൂണ്ടാരഖിലരും ॥ അൽഭുതവാഹനാകുമവൻ പിന്നെ
തൽപ്രദെശത്തിൽനിൽക്കും പിതൃവ്യനെ നിൎഭത്സിച്ചുംകൊണ്ടായ
വൻതൻനെരയ്ക്കയച്ചീടിനാൻ ബാണസമൂഹത്തെ ॥ സുരകൎമ്മ
ങ്ങളിവണ്ണം കണ്ടപ്പൊൾ മൃദുഭാവമശെഷംവെടിഞ്ഞുടൻ ഗദകൊ
ണ്ടുഹനിച്ചാൻ സുതൻതന്റെ രഥവാഹങ്ങളെയും വിഭീഷണൻ ॥
തെരിൽനിന്നുനിലത്തിറങ്ങിബ്ബഹു സാരമാകുന്ന ശക്തിയെത്തൽ

ക്ഷണം പാരം കൊപം കലൎന്നാപ്പിതൃവ്യൻെറ നെരസ്ത്രിന്ദ്രജെതാവും പ്രയൊഗിച്ചാൻ ॥ സ്വാമിദ്രൊഹം ചെയ്യുന്നതുകണ്ടപ്പൊൾ സുമിത്രാത്മജൻതാനുമാശ്ശക്തിയെ ശ്രമംകൂടാതെ പത്താക്കിഖണ്ഡിച്ചാ സ്സമരസ്ഥലന്തന്നിൽ പതിപ്പിച്ചാൻ ॥ വ്യൎത്ഥമായിട്ടാശ്ശക്തിയെക്കണ്ടുടനിദ്ധരൊഷം പിതൃവ്യനെക്കൊല്ലുവാൻ നിസ്തുപംയമദത്തശരത്തെയും തത്രനിന്നിന്ദ്രജിത്തുവിട്ടീടിനാൻ ॥ സ്വാപകാലത്തിൽ പണ്ടുപദെശിച്ച കൌബെരാസ്ത്രത്തെസ്സൌമിത്രിയുന്തദാ ആപതിക്കും ശരത്തെത്തടുക്കവാൻ കൊപത്തൊടതിവെഗം പ്രയൊഗിച്ചാൻ ॥ ദിവ്യാസ്ത്രംരണ്ടും കൂട്ടിമുട്ടിപ്പൊടിഞ്ഞൂഴ്വിയിൽതന്നെ വീണതുകണ്ടപ്പൊൾ ഗൎവ്വത്തൊടറിവുള്ള ദിവ്യാസ്ത്രത്തെസ്സൎവ്വത്തെയും പ്രയൊഗിച്ചാരായവർ ॥ ആകാശെരണഘൊഷം കണ്ടീട്ടവാനാഗമിച്ച സകലഭൂതങ്ങളും രാഘവാനുജൻജെതാവായ്വന്നീടാനെകിനാർ സ്വസ്തിവാദങ്ങളന്നെരം ॥ എതൊരസ്ത്രത്താൽ ദെവാസുരാഹവെജെതാവായ്പുരാവന്നുമഹെന്ദ്രനും സാധുവായിട്ടാദ്ദിവ്യമാകുംശരമാദാനം ചെയ്യാൻ സൌമിത്രിയുംതദാ ॥ ആക്കമൊത്താൽ തടുക്കവാൻ വയ്യാത്തശക്രസംബന്ധിയാകുമാബ്ബാണത്തെ അക്കാലം നിജവില്ലിൽ തൊടുത്തുകൊണ്ടിക്കണക്കാശ്ശരത്തൊടുരചെയ്യാൻ ॥ ധൎമ്മനിഷ്ഠയുംസത്യപ്രതിജ്ഞയും നമ്മുടഗ്രജനുണ്ടെങ്കിലിന്നുനീ സമ്മൊദംസകലൎക്കും ഭവിപ്പാനിന്നിമ്മയ്യാദിയെ നിഗ്രഹിച്ചീടുക ॥ ഇത്ഥംപ്രാൎത്ഥിച്ചവനൈന്ദ്രമാകുന്നൊരസ്ത്രത്തെ പ്രയൊഗിച്ചതിവെഗത്തിൽ ശത്രുതൻശിരസ്ത്രാണത്താൽ ശൊഭിക്കുമുത്തമാംഗം മുറിച്ചുപതിപ്പിച്ചാൻ ॥ ഇന്ദ്രജിത്തിൻ നിധനംകണ്ടംബരെ നിന്നീടും സൎവ്വദെവാദിവൃന്ദവും ദുന്ദുഭിസ്വനഘൊഷത്താദിചെയ്തുടൻ മന്ദാരപ്രസൂനത്തെയും വൎഷിച്ചാർ ॥ സന്തൊഷത്തൊടന്തരമാദ്ദെവഗന്ധൎവ്വാദികളീവണ്ണംചൊല്ലിനാർ അന്തണൎക്കുമിങ്ങൾക്കുമിന്നു തൊട്ടുന്തഭീതികൂടാതാക്കിത്തന്നെല്ലൊ ॥ തവലക്ഷ്മണനമെല്ക്കുമെലീവണ്ണം ഭവിച്ചീടട്ടെനിത്യവുംമംഗളം അവരെവമാസ്സൌമിത്രിയെസ്തുതിച്ചവിടം വിട്ടയനംചെയ്തീടിനാർ ॥ അക്കപികളുമന്നെരം ലക്ഷ്മണവിക്രമത്തെപ്രശംസചെയ്യുന്ന്യൊന്യം തൽക്കഥതന്നെപിന്നെയും ചൊല്ലിക്കൊണ്ടൊക്കച്ചാടിക്കളിച്ചുതുടങ്ങിനാർ ॥ അരിനിഗ്രഹം ചെയ്തസൌമിത്രിയും പരം രക്തമണിഞ്ഞുംകൊണ്ടങ്ങിനെ നരശ്രെഷ്ഠനെക്കാണ്മാൻ വിഭീഷണ കരമാലംബിച്ചാശ്ശുപുറപ്പെട്ടാൻ ॥ സാദരമഗ്രജാന്തികെചെന്നുതൽ പാദം തൊട്ടഭിവാദ്യവും ചെയ്തുടൻ യാതുധാനെശ

പുത്രവധത്തെത്താനാദിതൊട്ടുണൎത്തിച്ചാൻ യഥാക്രമം ॥ ഇന്ദ്രജിത്തിന്റെ നിഗ്രഹമീവണ്ണംവന്നനുജൻ പറഞ്ഞതുകെട്ടപ്പൊൾതന്നുടെ തുടതന്നിലെടുത്തുവച്ചൊന്നു മൂൎദ്ധാവിലാഘ്രാണിച്ചങ്ങിനെ ॥ പന്നഗെശകലയാൽ ജനിച്ചൊരു തന്നനുജനെസ്സാദരം പുണൎന്നുടൻ കുന്നിജ്ജും മുദാജാനകീവല്ലഭൻ പിന്നത്തെ ത്രനിന്നീവണ്ണം ചൊല്ലിനാൻ ॥ അതിമായാവിയാകുന്ന രാവണസുതനെ നീവധിച്ചതിനൊക്കൊമ്പൊൾ ഹൃദയെമമവിസ്മയമെത്രയുമധികം വളൎന്നീടുന്നു ലക്ഷ്മണ ॥ ശക്രാദികളും ജയിക്കുവാൻ വയ്യാത്തൊരുഗ്രനെ നീവധിക്കകൊണ്ടിക്കാലം ആഗ്രഹം മമസൎവ്വവും സാധിച്ചെന്നുൾകാമ്പിൽ ധരിച്ചീടുകബാലക ॥ അരിയാകുന്നരാവണൻതന്നുടെ കരമാകുന്നതിന്ദ്രജിത്താകുന്ന സുരനാഥജിത്തിന്നുമരിക്കയാൽ നിരമിത്രനായ്ത്തന്നെഭവിച്ചുഞാൻ ॥ നാഥനായ്നീഭവിക്കകൊണ്ടിന്നുഞാൻ സീതയെയുംലഭിച്ചീടുംനിൎണ്ണയം ആധികൂടാതെരാവണനെദ്രുതം വീതപ്രാണനാക്കിടുവൻ ലക്ഷ്മണ ॥ ഇത്ഥംചൊല്ലിസ്സുമിത്രാതനയന്റെ ശസ്ത്രപീഡകളൊക്കശ്ശമിപ്പിപ്പൻ വൈദ്യക്കാരിൽ വച്ചുത്തമനായിടുംഭൃത്യനെ വിളിച്ചെവമരുൾചെയ്താൻ ॥ ശരംകൊണ്ടെതിമാത്രമനുജന്റെ ശരീരംവ്രണപ്പെട്ടുകിടക്കുന്നു നിരുപദ്രവനാക്കിദ്രുതം നിയ്യെന്നരികിൽ കൊണ്ടുവന്നാലുംവാനര ॥ ജന്യത്തിന്നുഗമിച്ചവരൊക്കയും ഭിന്നഗാത്രരായ്ത്തന്നെവരികയാൽ ഇന്നുനിയ്യവൎക്കുള്ളൊരുപീഡയും നന്നായ്തീൎത്തിങ്ങുകൊണ്ടുവന്നീടണം ॥ കല്പിക്കുന്നവാക്കിവണ്ണം കെട്ടുടൻതൽപ്രതീകാരം ചെയ്താസ്സുഷെണനും ക്ഷിപ്രം നിൎവ്രണരാക്കിട്ടവരൊടൊത്തപ്രദെശത്തിൽചെന്നു നിന്നീടിനാൻ ॥ രൊഗന്തീൎന്നരികത്തു സുഖമായിട്ടാഗമിച്ചൊരനുജനെക്കണ്ടപ്പൊൾവ്യാകുലംവിട്ടധികമുത്സാഹെനരാഘവൻതത്രവാണരുളീടിനാൻ ॥ ആടലൊടെരണാങ്കണന്തന്നിൽ നിന്നൊടിപ്പൊയ നിശാചരരൊക്കയും പെടിച്ചുംകൊണ്ടവിടച്ചെന്നിക്കഥാ വാടീടും വദനത്തൊടുണൎത്തിച്ചാർ ॥ തമ്പുരാനെ ദശകന്ധരതവവയ്മ്പനാകും സുതനെയുംസൊദരൻ അമ്പയച്ചു സൌമിത്രിയെക്കൊണ്ടിന്നയ്മ്പിനൊടെ മൃതഗാത്രനാക്കിനാൻ ॥ ഏവംഭൃത്യവചസ്സുകെട്ടെത്രയും രാവണൻ ഖിന്നമാനസനായ്ത്തദാ ദെവരാജജെതാവിൻ ഗുണാങ്ങളൊൎത്താവലാതിവാക്കൊതിത്തുടങ്ങിനാൻ ॥ ഹാഹാവത്സസമസ്തഗുണാകരബാഹുവിക്രമാൽ ദെവെന്ദ്രൻതന്നെയും ആഹവത്തിൽ ജയിച്ചിട്ടിദാനീംനിൻ ദെഹമെങ്ങിനെ നഷ്ടമായ്മൃത്യനാൽ ॥ ഏ

നായുംനിൻജനനിയെയും പിന്നസ്സുന്ദരിയാകും ഭാൎയ്യയെയുംതഥാ
നന്ദനസുഖയൌവ്വരാജ്യാദിയുമിന്നുപെക്ഷിച്ചുവിടപ്പൊയിനീ ॥
പുത്രസൽഗുണ മൊരൊന്നായന്നെരത്തൊൎത്തു രാവണൻപിന്നെ
യുംപിന്നെയും ആൎത്തനായ് പ്രലാപിച്ചുടനെത്രയും ചീൎത്തകൊപത്തൊ
ടിവണ്ണം ചൊല്ലിനാൻ ॥ ആയതാക്ഷിയായീടുന്ന സീതയെ മായ
കൊണ്ടെല്ലാമത്സുതൻ കൊന്നതും ആയവളുടെരമ്യതരമാകുംകായം
സത്യമായ്ഖണ്ഡനം ചെയ്യുവൻ ॥ ഖഡ്ഗം കൈക്കൊണ്ടിവണ്ണം ക
ഥിച്ചവൻ വൽഗുവാണീവസിക്കുമുദ്യാനത്തിൽ ശീഘ്രം ചെന്നാ
ജ്ജനകകുമാരിതൻ നിഗ്രഹത്തിന്നുപാഞ്ഞടുത്തീടിനാൻ ॥ കഷ്ടംസാ
ഹസംചെയ്യരുതെ നിയ്യെന്നിഷ്ടബന്ധുക്കൾ ചൊല്ലുന്നതൊന്നുമെ
കെട്ടീടാതെഹനിപ്പാൻവരുന്നതും ശിഷ്ടയാകുന്ന സീതകണ്ടെത്ര
യും ॥ ഭീതിയുംഗാത്രവെപഥുവും പരമാധിയും പൂണ്ടിവണ്ണമുര
ചെയ്താൾ എതും സംശയമില്ലിവനിന്നെന്നെപ്രെതനാഥന്റെ പ
ത്തനെചെൎത്തിടും ॥ ഹനൂമൽഗളംതന്നിൽ കരെറിഞ്ഞാൻ മനുജെ
ന്ദ്രനൊടന്നുചെന്നെന്നാകിൽഇനിയ്ക്കെവംബഹുവിധമായുള്ളമനസ്താ
പം ഭവിയ്ക്കുമൊ ഹാകഷ്ടം ॥ ഇഷ്ടവാക്കന്നുകെൾക്കാതിരുന്നതും ക
ഷ്ടകാലത്തിൻവൈഭവമാകണം ഒട്ടും ശങ്കയില്ലെന്നുടെ ഹെതുവാ
യ്പെട്ടിടുംരഘുവംശവിനാശവും ॥ ഇത്ഥംദെവിയും കെണുചൊല്ലി
ടുമ്പൊൾബുദ്ധിയുള്ള സുപാൎശ്വനിശാചരൻ സത്വരം സ്വാമിത
ന്നെത്തടുത്തുകൊണ്ടിത്തരം ബഹുമാനിച്ചുണൎത്തിച്ചാൻ ॥ ഉഗ്രവീൎയ്യ
ഭവാനിത്തരുണിയെ നിഗ്രഹിക്കുന്നതൊട്ടും ശരിയല്ല നൊക്കിക്ക
ണ്ടാലുമിന്നിവൾതന്നുടെ വിഗ്രഹത്തിൻ സുഭഗത്വമൊക്കയും ॥ താ
മസിക്കാതടിയങ്ങളൊടൊത്താരാമനെ ഭവാൻ നിഗ്രഹിച്ചിന്നിഹ
താമരാക്ഷിയായീടുമിവളൊത്തുതാമസിപ്പതുകാണ്മാൻകൊതിക്കുന്നെ
ൻ ॥ അപ്പറഞ്ഞതു കെട്ടഥരാവണൻ തൽപ്രദെശം വിട്ടപ്പുറെ ചെ
ന്നുടൻ അല്പമല്ലാത്ത മൂലബലത്തെക്കണ്ടിപ്രകാരമവരൊടു ചൊല്ലി
നാൻ ॥ മമപ്രീതികിട്ടീടുവാൻനിങ്ങളും ഗമിച്ചീടെണമിക്ഷണത്തിൽ
തന്നെസമരെരിപുനിഗ്രഹം ചെയ്യെന്റെ സുമഹൽസങ്കടത്തെയും
തീൎക്കണം ॥ ഇത്ഥംചൊല്ലിദ്ദശമുഖനന്നെരം യാത്രയാക്കിനാൻമൂ
ലബലത്തെയും ഭൎത്തൃശാസനംകെട്ടവരും തദായുധസന്നദ്ധരാ
യ്ഗമിച്ചീടിനാർ ॥ അന്ധരായ്ക്കൊണ്ടവരുംദ്രുതം രാമന്നന്തികത്തിൽ
ഗമിച്ചോരനന്തരം ഗാന്ധൎവ്വാസ്ത്രത്താൽ സൎവ്വജനത്തെയും സ്വാന്ത

ഭൂപ്പുരാക്കിടിനാൻ രാഘവൻ ॥ നൊക്കിടും ദിക്കിലൊക്കയുംരാഘവ
വിഗ്രഹംതന്നെ കാങ്കയാലായവർ നിൽക്ക നിൽക്കെന്നുരച്ചുകൊ
ണ്ടന്യൊന്യം പൊക്കുത്തു മരണത്തെപ്രാപിച്ചാർ ॥ കണക്കില്ലാ
തെവന്നൊരുസൈന്യത്തെ ക്ഷണത്തിൽ ക്ഷയിപ്പിച്ചതുകണ്ടപ്പൊൾ
രണകൌശലം ശ്ലാഘിച്ചമരന്മാർ പ്രണതന്മാരായിനിന്നു സ്തുതിചെ
യ്യാർ ॥ മൂലസെനാവിനാശവുമിവണ്ണം ചാലെകെട്ടുഥരാക്ഷസനാ
രിമാർ ആലയന്തൊറുംനിന്നുകൊണ്ടിങ്ങിനെ ബാലകന്മാരൊടൊത്തു
മുറയിട്ടാർ ॥ പതിതൻമൃതിവന്നുനമുക്കെന്നും സുതരൊക്കെനശിച്ചു
നമുക്കെന്നും ഹതബന്ധുവായ്പന്നെല്ലൊനാമെന്നും വിധിതന്നെനമു
ക്കിതെന്നും ചൊന്നാർ ॥ ചെച്ചയില്ലാത്തശൂൎപ്പണഖചെന്നു പച്ച
ക്കാമസമനാകുംരാമനെ ഇച്ശിച്ചെന്നതു മൂലമിസ്സങ്കടം നിശ്ചയമാ
യ്ഭവിച്ചെന്നുംചൊല്ലിനാർ ॥ നമ്മുടെ കുലനാശം വരുത്തുവാനി
മ്മഹാപാപയാകുന്നു കാരണം തന്മൂലമല്ലെ രാവണൻരാമന്റെ
പെണ്മണിയെച്ചെന്നാശു ഹരിച്ചതും ॥ ഖരാദിശ്രെഷ്ഠരാക്ഷസന്മാ
രുടെ മരണത്തെ ശ്രവിച്ചിട്ടുംരാവണൻ അരിതന്നുടെസാമൎത്ഥ്യമൊ
ട്ടുംതാനറിഞ്ഞില്ലെല്ലൊബുദ്ധിമാനായിട്ടും പരംസ്നെഹംകലൎന്നവിഭീ
ഷണനുരചെയ്യതും സ്വീകരിച്ചില്ലെല്ലൊ ॥ രക്ഷിതാവായിട്ടാരുനമു
ക്കിപ്പൊളിക്ഷിതിയിൽ ഭവിക്കും നിനക്കുകിൽ രക്ഷൊഷ്നിയാകുംസീത
നിമിത്തമീ രാക്ഷസകുലംനാശത്തെപ്രാപിക്കും ॥ ഇത്യാദിപ്രലാപ
ത്തെപലവിധം തത്രനിന്നവർചെയ്യുഥപിന്നയും ഹസ്തംകൊണ്ടുത
ൻവക്ഷസ്സടിച്ചതി മാത്രമുച്ചത്തിലങ്ങിനെ രൊദിച്ചാർ ॥ സ്ത്രീകളൊ
ക്കെ ഗൃഹംതൊറുംനിന്നെവം ശൊകത്താൽപ്രലാപിപ്പതുകെട്ടപ്പൊൾ
ലൊകരാവണനാകുന്നരാവണൻ വ്യാകുലം പൂണ്ടുനിന്നാനരക്ഷണം ॥
പിന്നധൈൎയ്യമവലംബിച്ചങ്ങിനെചൊന്നാൻ ശെഷിച്ച സൈന്യ
ത്തൊടിവണ്ണം സ്യന്ദനംനിങ്ങൾകൊണ്ടുവന്നിടണമിന്നുഞാൻതന്നെ
യാത്രചെയ്തിടുന്നെൻ ॥ എന്നിവണ്ണമുള്ളാജ്ഞകെട്ടായവർ ചെന്നു
തെരുംകൊണ്ടാഗമിച്ചിടിനാർ ചന്ദ്രഹാസമെടുത്തഥരാക്ഷസ മന്ന
വൻതാനും സ്യന്ദനെകെറിനാൻ ॥ ഭൃത്യവൎഗ്ഗവുമായുധഹസ്തരായത്യു
ത്സാഹം നടിച്ചുപുറപ്പെട്ടാർ മൃത്യുസൂചക ദുൎന്നിമിത്തങ്ങളും തത്രകണ്ടു
തുടങ്ങിപലവിധം ॥ നിമിത്തത്തെ നിനക്കാതെരാവണൻ സമര
സ്ഥലംപ്രാപിച്ചുടൻതന്നെ സമസ്തഹരിസെനയെയുംപരം വിമൎദ്ദിച്ചു
വലച്ചുതുടങ്ങിനാൻ ॥ ഹരിസൈന്യയെരാവണനിവണ്ണം ശരനിരിന്ന
ഗാത്രരാക്കുന്നതും നിരീക്ഷിച്ചുടൻ സുഗ്രീവനുംകൊപിച്ചരിയൂഥത്തെ

ത്താനും വിമൎദ്ദിച്ചാൻ ॥ സൈന്യമൎദ്ദനംകണ്ടുവിരൂപാക്ഷൻ ചെന്നു തുമുലരണവുംതുടങ്ങിനാൻ അന്നേരത്തവൻതന്റെ ഗജത്തെച്ചെന്നൊന്നടിച്ചു ഹനിച്ചാൻകപീശ്വരൻ ॥ വാളും ചൎമ്മവുംകയ്യിലാണ്ടാരാക്ഷസനാലസ്യം തെല്ലുംകൂടാതുടൻതന്നെ ബാലീസോദരൻ തന്റെവപുരൊഭാഗെകാളും കൊപെന ചെന്നു നിന്നീടിനാൻ ॥ അല്പനെരംരണമവർ തങ്ങളിലൊപ്പമായ്ത്തന്നെ ചെയ്തുടനെത്രയുംകെല്പെഴുന്നൊരുവാനര രാജനാസ്വല്പവീൎയ്യനെ നിഗ്രഹിച്ചീടിനാൻ ॥ അതുകണ്ടിട്ടമൎഷിതനായ്വന്നൊരതി ദൃഷ്ടമഹൊദരൻ തന്നെയും വധിച്ചപ്പൊൾ ദിവാകരപുത്രനെസ്തുതിചെയ്താരമരസിദ്ധാദികൾ ॥ ഇത്ഥമായവനും മൃതനായപ്പൊളാത്തകൊപം മഹാപാൎശ്വനെന്നുള്ള നക്തഞ്ചാരിയുമംഗദന്നന്തികെ സത്വരംചെന്നു യുദ്ധം തുടങ്ങിനാൻ ॥ ബഹു വിക്രമിയാകുന്നൊരംഗദൻമഹാപാൎശ്വ നിശാചരൻതന്നെയും നിഹനിച്ചുടൻ സന്തുഷ്ടചിത്തനായ്സുഹൃൽ സന്നിധൌശൊഭിച്ചുമെവിനാൻ ॥ വിരൂപാക്ഷാദി രാക്ഷസശ്രെഷ്ഠന്മാർ പരലൊകപ്രവിഷ്ടരായ്ക്കണ്ടപ്പൊൾ സുരവൈരിദശമുഖൻ കൊപത്തൊടുരചെയ്താൻ സ്വസാരഥിയൊടെവം ॥ സീതാകാന്തന്നരികത്തെയ്ക്കായ്ദ്രുതം സൂതനീരഥംകൊണ്ടുപൊയീടുക ജ്ഞാതിദ്രൊഹത്തെച്ചെയ്തവന്റെ ഗളം ഛെദിച്ചല്ലാതെ പിന്തിരികില്ലഞാൻ ॥ അറിവില്ലാത്ത രാവണനീവണ്ണമുരചെയ്ത വചനത്തെക്കെട്ടുടൻ നരപാലസുതനാകും രാമന്റെ പുരൊഭാഗത്താക്കീടിനാൻ തെരവൻ ॥ അരിസൈന്യത്തിന്മൎദ്ദനം ചെയ്തുകൊണ്ടരികിൽതന്നെവന്നദശാനനൻ മരുവുന്നതുകണ്ടഥരാമനും ശരത്തെത്തൊടുത്തുദ്യുക്തനായ്നിന്നാൻ ॥ ക്രുദ്ധനായ്ത്തദാ രാഘവന്റെ നെരെശ്ശസ്ത്രവൎഷംതുടൎന്നാൻ ദശഗ്രീവൻഗാത്രസ്പൎശം വരുത്താതെരാഘവൻ കത്തിയമ്പുകൊണ്ടൊക്കയും ഖണ്ഡിച്ചാൻ ॥ ഉൎവ്വീനാഥസുതനാകും രാമനും ഗീൎവ്വാണാരിയായീടുംദശാസ്യനും സവ്യദക്ഷിണമാൎഗ്ഗെണ യുദ്ധത്തിൽ സൎവ്വസാമൎത്ഥ്യവും തത്രകാണിച്ചാർ ॥ ഭാസുരതരഗാത്രനായീടുന്ന കൊസലെന്ദ്രനെ നിഗ്രഹച്ചീടുവാൻവാസവാരിയായീടുന്നരാവണനാസുരാസ്ത്രം പ്രയൊഗിച്ചാനന്നെരം ॥ വ്യാഘ്രപന്നഗസിംഹഗൃദ്ധ്രാദിതൻവിഗ്രഹത്തെദ്ധരിച്ചുകൊണ്ടാശ്ശരാളുഗ്രതയൊടെ രാഘവനിഗ്രഹമാഗ്രഹിച്ചു വരുന്നതുകണ്ടപ്പൊൾ ॥ വഹ്നിദൈവതമാകുംശരം രാമൻതന്നിരസനംചെയ്വാൻ പ്രയൊഗിച്ചുചന്ദ്രസൂൎയ്യാദിരൂപമായമ്പാണം ചെന്നരിശരസംഹാരവുംചെയ്തു ॥ അദ്രി

വ്യാസ്ത്രവും വ്യത്ഥമാക്കീണ്ടുടൻ രൌദ്രാസ്ത്രത്തെപ്രയോഗിച്ചു രാവണൻ ചിത്തഭ്രാന്തികൂടാതത്തും രാഘവൻ പ്രത്യസ്ത്രത്താൽതടുത്തുകൊണ്ടീടിനാൻ ॥ പ്രവരതരദിവ്യാസ്ത്രവർഷം ചെയ്യുവരിവണ്ണം യുദ്ധം ചെയ്യുംപൊൾ അവകാശവുമുണ്ടാകലിലക്ഷ്മണൻ പ്രവെശിച്ചാനരിജയകാംക്ഷയാ ॥ കല്യനാകുംരജനീചരെശൻെറ വില്ലും സാരഥിയും ദ്ധ്വജമെന്നിവതെല്ലനെരം കൊണ്ടായുധാ വർഷിച്ചിട്ടില്ലാതാക്കിനാൻ വീൎയ്യവാൻലക്ഷ്മണൻ ॥ രഥയൊജിതവാജികളെത്തദാ ഗദകൊണ്ടു ഹനിച്ചു വിഭീഷണൻ അതുകണ്ടതികൊപെനസൊദരമുതിചെയ്യാൻ ക്ഷിതിതന്നിൽനിന്നവൻ ॥ ശക്തിയെപ്രയൊഗിച്ചാനതു കണ്ടിട്ടെത്രയും കൊപത്തൊടെസൌമിത്രിയും പത്രാ വച്ചശരത്രയംകൊണ്ടതും കൃത്തമാക്കിക്കളഞ്ഞീടിനാൻത്രിധാ ॥ ലംഘിപ്പാൻ കഴിയാത്തൊരുശക്തിയെലങ്കാനായകൻ പിന്നയുംകയ്യിലൊണ്ടാൻ ശങ്കവിട്ടഥസൌമിത്രിയും ബാണസംഘവർഷത്താൽ ക്രൂരിരിട്ടുണ്ടാക്കി ॥ സഖാവാകും വിഭീഷണനെദ്രുതമകലത്താക്കി രക്ഷചെയ്തീടിനാൻ അകതാരിലതിക്രൊധം പൂണ്ടവൻ രഘുനാഥസഹജനൊടൊതിനാൻമത്സഹജനെ രക്ഷചെയ്തീടുവാനുത്സാഹിച്ചൊരുലക്ഷ്മണനിന്നെഞാൻ ദുസ്സഹമാകുമിശ്ശക്തിയാൽ തന്നെനിസ്സന്ദെഹംഹനിക്കുവനിക്ഷണം ॥ എന്നു ചൊല്ലിപ്രയൊഗിച്ചു ലക്ഷ്മണൻതന്നുടെ നെരെയായിട്ടാശ്ശക്തിയെത്തന്നെരത്തതുകണ്ടുടൻ രാമനും ഖിന്നചിത്തനായ്ഗംഗളംപ്രാൎത്ഥിച്ചാൻ ॥ ശക്തിവന്നുപതിച്ചപ്പൊൾ സൌമിത്രികൃത്തമൂല മഹീരുഹത്തെപ്പൊലെ ആൎത്തനായ്പതിച്ചങ്ങൊട്ടുമിങ്ങൊട്ടും പാൎത്തലത്തിലുരുണ്ടുതുടങ്ങിനാൻ ॥ സൊദരദശ കണ്ടതികഷ്ടമെന്നൊതിത്തത്രമുഹൂൎത്തനെരം പരം ഖെദത്തൊടെവസിച്ചിട്ടുടൻതന്നെ ജാതധൈൎയ്യനായ്നിന്നുരഘുപതി ॥ പിന്നെയുംരൊഷത്തൊടെ ദശമുഖനൊന്നിച്ചങ്ങിനെ യുദ്ധം തുടങ്ങിനാൻഅന്യൊന്യം ജീവഹാനിവരുത്തുവാൻതന്നെ വാഞ്ഛിച്ചിരുവരുംമെവിനാർ ॥ മാനശാലിയായിട്ടുന്നരാഘവൻ വാനരന്മാരൊടെവമരുൾചെയ്യാൻ ഞാനും രാവണനുംകൂടിഭൂതലെ നൂനംമെലിൽ വസിക്കില്ലിതുസത്യം ॥ സ്വസ്ഥചിത്തരായ്നിങ്ങളെല്ലാവരും യുദ്ധഘൊഷത്തെകണ്ടു നിന്നിട്ടുകണ്ടിവസം ജനകജയെക്കട്ടൊരിദ്ദശമുഖൻ തന്നെഹനിക്കുവൻ ॥ അപ്രമെയനായിട്ടുന്ന രാഘവനിപ്രകാരംപ്രതിജ്ഞയും ചെയ്തുടൻഅൽഭുതശര വർഷത്താൽ ശത്രുവെത്തൽ പ്പാദെശെനിന്നാട്ടിപ്പാപ്പിച്ചാൻ ॥ രാക്ഷസെശൻ പലായനംചെയ്യപ്പൊൾ സക്ഷതദെഹനായ്

രുവീടുന്ന ലക്ഷ്മണനെക്കണ്ടാൎത്തപ്രലാപത്തോടക്ഷിതിയിൽ വസി
ഷ്ഠംഭഗവാനെ ॥ ദൎശ്ശനംചെയ്യുന്നേരംസുഷേണനും പാൎശ്വത്തിൽചെ
ന്നുവേഗേന രാമനെവിശ്വാസംവരുമാറുള്ള വാക്കുകൊണ്ടാശ്വസി
പ്പിച്ചനന്തരമായവൻ ॥ ഔഷധങ്ങളെക്കൊണ്ടുവന്നീടുവാൻ പ്രേഷ
ണംചെയ്യാന്മാരുതപുത്രനെ ഭാഷണംകേട്ടമാത്രം പവനജനീഷൽ
വിട്ടുതാന്മുന്നം ഗമിച്ചോരു ॥ പൎവ്വതംതന്നിൽ ചെന്നുടനൌഷധം
സൎവ്വമുള്ളമഹീധരശൃംഗത്തെ ചൊവ്വോടെ കൈക്കൊണ്ടായവൻ വേ
ഗത്തോടുൎവ്വീനാഥ സമീപെവന്നീടിനാൻ ॥ വൈദ്യശാസ്ത്രനിപു
ണൻ സുഷേണൻചെന്നാൎത്തിതീൎപ്പാൻ വിശല്യകരണിയെഹ
സ്തേചെത്ത്രുടൻ മൎദ്ദിച്ചാനാസയിൽ വീൎത്തിത്തൽക്ഷണം തൽ
പീഡനീക്കിനാൻ ॥ ശക്തികൊണ്ടുള്ളശല്യം തീൎന്നായവൻതത്രവ
ന്നതു കണ്ടഥ രാമനുംവിദ്വാനാകും സുഷേണനെയും വായുപുത്ര
നെയും വളരെപ്രശംസിച്ചാൻ ॥ സഹജൻതയ്ക്കൽവാത്സല്യത്തോ
ടഥസഹസാ ദേഹത്തോടണച്ചങ്ങിനെ സ്വഹസ്തംകൊണ്ടനുജ
ന്റെ ദേഹത്തെബ്ബഹുസ്നേഹേനമന്ദംതലോടിനാൻ ॥ ശല്യനിൎമ്മു
ക്തനായസൌമിത്രിയും ചൊല്ലിനാൻ നിജജ്യേഷ്ഠനോടന്നേരം തെ
ല്ലും വൈകാതരിയെക്കുലചെയ്യ്വാനുള്ളയത്നം ഭവാനിപ്പോൾചെ
യ്യേണം ॥ ഭാൎയ്യാഹൎത്താവിൻനിഗ്രഹം ചെയ്യ്വനെന്നാൎയ്യസത്യവും
ചെയ്തില്ലയോഭവാൻ സൂൎയ്യനസ്തമിക്കുന്നതിൻ മുൻപിലീക്കാൎയ്യം
ചെയ്താപ്രതിജ്ഞ സാധിച്ചാലും ॥ അനുജഗിരമിവണ്ണം കേട്ടുടന്മ
നുജേന്ദ്രനായിടുന്നരാമനും അനുമോദനാചെയ്തുരണാങ്കണെധനുഷ്പാ
ണിയായ്ചെന്നുനിന്നീടിനാൻ ॥ അന്യസ്യന്ദനന്തന്നിൽ കരേ
റിക്കൊണ്ടന്നേരം തത്രരാക്ഷസാധീശനുംവന്നുടൻ പാരംരുഷ്ടനായ്‌രാ
മന്റെമുന്നിൽ ചെന്നുശിലീമുഖംവൎഷിച്ചാൻ ॥ ധീരനാകുന്നരാഘ
വനങ്ങോട്ടും നാരാചങ്ങളസംഖ്യം പ്രയോഗിച്ചനേരിട്ടായവരിങ്ങി
നെ തങ്ങളിൽഘോരമായ്ത്തദാ യുദ്ധം തുടങ്ങിനാർ ॥ തേൎത്തട
സ്ഥിതനായ്ദശവക്ത്രനും പാൎത്തലസ്ഥനായ്‌രാമനുമിവണ്ണം യുദ്ധം
ചെയ്യ്വതുകണ്ടുമഹേന്ദ്രനും യുക്തമല്ലിതെന്നുള്ളിലുറച്ചുടൻ ॥ മാത
ലിയെവിളിച്ചുതൻ തേൎത്തടമാദരേണ കൊടുത്തയച്ചീടിനാൻ ആ
ദിതേയശ കല്പനകൊണ്ടുടൻഭൂതലെവന്നു മാതലിയുംചൊന്നാ
ൻ ॥ തേരുകൊണ്ടിഹദേവേന്ദ്ര കല്പനാകാരണമാഗമിച്ചേൻ രഘൂ
ത്തമആരോഹിച്ചാലും വേഗാഭവാനിതിൽ സാരത്ഥ്യത്തെയും ഞാ
ൻതന്നെചെയ്തീടാം ॥ ഇതിമാതലിചൊന്നതു കേട്ടപ്പോളതിനെ

ച്ചെന്നഭിവാദ്യം ചെയ്തുടൻ നതകന്ധരനായ്ച്ചലം വച്ചതിലധിരോഹ
ണം ചെയ്താൻ രഘുപതി ॥ ഘോരമായുള്ളൊരായോധനമപ്പോളാരം
ഭിച്ചാരനുപമമായ്ത്തന്നെ വാരുണന്തൊട്ടുള്ളസ്ത്രമയശ്ശസ്ത്രയും വാരണം
പ്രത്യസ്ത്രം കൊണ്ടു ചെയ്കയും ॥ ഭീതികൂടാതിവണ്ണം രണമവർ ചെയ്തി
ട്ടൊന്നേരം രാവണൻ രാമന്റെ കേതുഖണ്ഡിച്ചനേകശരം കൊണ്ടാ
മാതലിയെയും പാരം വലപ്പിച്ചാൻ ॥ അക്കർമ്മം ദശഗ്രീവന്റെ ക
ണ്ടപ്പോൾ സ്വർഗ്ഗവാസികളും കപിവർഗ്ഗവുമുൾക്കാമ്പിൽ പരം ഭീ
തിപൂണ്ടങ്ങിനെ നോക്കി ദുഃഖിതരായ്ത്തന്നെ മേവിനാർ ॥ അപ്പോ
ൾ ശ്രീരാമചന്ദ്രനരക്ഷണമുൾപ്പുവ്വിൽ ഖിന്നഭാവം നടിച്ചുടൻ സ്വ
ഭ്രൂയുഗ്മം വളച്ചു കുപിതനായ്ക്കല്പാന്ത ക്രൂരരുദ്രസമം നിന്നാൻ ॥ രുദ്രതു
ല്യാമരുവുന്ന രാമന്റെ വക്ത്രം കണ്ടേറ്റം സർവ്വഭൂതങ്ങളും വിത്രസ്തന്മാ
രായ് രാവണനും തഥാ ചിത്തചാഞ്ചല്യം പാരമുളവായി ॥ വിമാന
സ്ഥിതരായുരുവും ദേവപ്രമുഖ ജനസംഘമശേഷവും സമമായ്ത്ത
ന്നെ നിന്നവർ ചെയ്യുന്ന സുമഹൽസമരം കണ്ടു ചൊല്ലിനാർ ॥ രാ
മ രാമ ജയിക്കെന്നു ദേവാദി വ്യോമസ്ഥന്മാർ വദിച്ചു തുടങ്ങിനാർ കെ
മ രാവണ നീ ജയിക്കെന്നേവം പ്രേമത്തോടസുരന്മാരും ചൊല്ലിനാർ ॥
മേളിൽ നിൽക്കും സകലരുമീവണ്ണം ചാലെ ചൊല്ലുന്നനേരം ദശ
മുഖൻ വ്രീളകൂടാതെ ഭീകരമാകുന്ന ശൂലം കയ്ക്കൊണ്ടരിയെ ഘോരം ചെയ്താ
ൻ ॥ പടുത്വമാനിനക്കുണ്ടെങ്കിലീശ്ശൂലം തടുത്തീടുക മാനുഷ നീയെന്നും
ചൊടിച്ചങ്ങിനെ ചൊല്ലി ദശാനനൻ മടിച്ചീടാതെ വിട്ടാൻ ആശ്ശൂല
ത്തെ ॥ വലിച്ചായവൻ വിട്ടോരു ശൂലവും ജ്വലിച്ചന്തികെ വന്നതു
കണ്ടിട്ടും ചലിച്ചീടാതെ രാമൻ ശരാസനം വളച്ചങ്ങൊട്ടും ബാണം
തെവർഷിച്ചാൻ ॥ ശരമൊക്കയും ശൂലമതുനേരം കരിയാക്കിച്ചമച്ച
തു കണ്ടുടൻ സുരനായകൻ തന്നൊരു ശക്തിയെ കരന്തന്നിൽ ധരി
ച്ചഥ രാമനും ॥ അതുകൊണ്ടാ ദശഗ്രീവശൂലത്തെ ഹതമാക്കി ദ്രുതമ
വൻതന്നെയും ശതബാണം വലിച്ചുവിട്ടേത്രയും ഗതധൈര്യനാക്കി
ത്തല താഴ്ത്തിച്ചാൻ ॥ മന്ദഹാസത്തെ ച്ചെയ്തഥ രാഘവൻ പിന്നെപ്പങ്ക്തി
മുഖനോടരുൾചെയ്താൻ മന്ദത്വങ്ങളില്ലാത്തതരം നോക്കിവന്നു കാ
നനെ ചോരനെപ്പോലെ നീ ഖിന്നയാകും പ്രിയയെ ബ്ബലാൽക്കരിച്ച
ന്യായേന കരസ്ഥമാക്കീട്ടിപ്പോൾ ധന്യൻ ശൂരൻ ഞാനെന്നു നടിപ്പ
തും നന്നോ വൈശ്രവണാനുജ ദുർമ്മതെ ॥ ഭിന്നമര്യാദനില്ലജ്ജനിയ്യി
പ്പോളെന്നുടെ ദൃഷ്ടിഗോചരനാകയാൽ മുന്നം ചെയ്യൊരു കർമ്മഫലം
നിനക്കിന്നു തന്നീടാം സ്വീകരിച്ചീടുക ॥ മാമകശരനിർഭിന്നഗാത്രനാ

യ്ഭൂമിയിൽ ശയിച്ചീടുന്നനിന്നെയുംഗോമായുമുതലായുള്ള ജന്തുക്കൾ
സാമോദാന്തനം ഭക്ഷണംചെയ്യിടും ॥ ഇത്ഥമോരൊന്നരുൾചെയ്തു
രാഘവനസ്ത്രവൎഷം ചെയ്യപ്പൊൾദശാനനൻ തെത്തടന്തന്നിലായുധ
പീഡിതഗാത്രനായുരു മന്ധനായ്മെവിനാൻ ॥ നാഥൻതൻപാരവ
ശ്യത്തെക്കണ്ടുടൻ സൂതനും നിജധൎമ്മപ്രകാരെണ ബാധ കൂടാതെതദി
ക്കിലാസ്യന്ദനം വിതസന്ദെഹം കൊണ്ടുപൊയ്നിൎത്തിനാൻ ॥ സാ
രഥിയൊടുബൊധമുണ്ടായപ്പൊൾ പാരം കൊപിച്ചുചൊന്നാൻദശാ
നനൻ തെരുപിന്തിരിച്ചീടുവാനെന്തൊരു കാരണമതുചൊൽകനീ
സാരഥെ ॥ നിൎഘൃണമമകീൎത്തിയുംതെജസ്സും വീൎയ്യശൌൎയ്യാദിയും
കളഞ്ഞിട്ടിനം ദുൎയ്യശസ്സിങ്ങുളവാക്കിശ്ശത്രുവിൻ കയ്യിൽകീൎത്തിയുംന
ന്നായ്ക്കൊടുത്തല്ലൊ ॥ എവമാദികുപിതനായങ്ങിനെ രാവണൻ പറ
യുന്നതുകെട്ടപ്പൊൾ ഭാവജ്ഞാനവാനാകുന്ന സൂതനും സാവധാന
മുണൎത്തിച്ചാനന്തരം ॥ മന്നവ ഭവാൻകെട്ടാലും സൂതന്മാരിന്നകാല
ത്തിലിന്നവിധമായിതന്നെ ചെയ്യെണമെന്നുള്ള ശാസ്ത്രത്തെത്തന്നെ
വിശ്വസിച്ചീവണ്ണം ചെയ്യുന്ഞാൻ ॥ പരിശ്രാന്തനായ്ദെവ
ഭവാനെയും പരം ശത്രുവിൻശൌൎയ്യാദിവൎദ്ധിച്ചും ഉരുക്ഷീണംഹയ
ങ്ങൾക്കും കാണ്കയാൽതിരിച്ചെനഹം തെരന്നറിഞ്ഞാലും ॥ ഇത്ഥം
സാരഥി ധൎമ്മമായ്ത്താഴ്മയൊടുത്തരത്തെ കഥിയ്ക്കുന്നകെട്ടപ്പൊൾ
ചീൎത്തകൊപമകന്നവൻ സൂതന്നുഹസ്തഭൂഷണമൊന്നുതകിടിനാൻ ॥
സൽക്കാരത്തൊടുടൻ തന്നെരാവണനക്കാലത്തുരയ്ക്കെണ്ടതും ചൊ
ല്ലിനാൻശീഘ്രമെന്നുടെതെൎത്തടംരാഘവൻ നിൽക്കുംസ്ഥാനത്തുചെ
ൎക്കസാരഥെ ॥ ഭൎത്താവിന്നാജ്ഞ കെട്ടപ്പൊളവ്വണ്ണം ഭൃത്യനാകുന്ന
സൂതനാതെൎത്തടം ശത്രുതൻപുരൊഭാഗത്തുകൊണ്ടുപൊയ് നിൎത്തി
നാനതിവെഗത്തിലങ്ങിനെ ॥ രാമസന്നിധൌ കുംഭൊൽഭവനാകും
മാമുനിശ്രേഷ്ഠനാഗമിച്ചക്കാലം പ്രെമത്തൊടിഹ സാഹായ്യംചെയ്യു
വാൻ കാമിച്ചെവം കഥിച്ചുതുടങ്ങിനാൻ ॥ ഗുണസമ്പൂൎണ്ണരാമ ഭ
വാനിഹ ക്ഷണത്തിൽജയം പ്രാപിപ്പതിന്നായിപ്രണയത്താൽ ശ്രാവി
പ്പിച്ചിടുംമന്ത്രം ശൃണുഗുഹ്യംയശസ്കരം പാവനം ॥ ആദിത്യഹൃദയാ
ഖ്യം സുപുഷ്കലം പാതകഹരമായുൾവിവൎദ്ധനം ചെതസിതവശൊക
മൊഹാദികളെതുമുണ്ടാകയില്ലിതറിഞ്ഞെന്നാൽ ॥ ഭക്ത്യാമൂന്നുപ്രാവി
ശ്യമീമന്ത്രാനി മാൎത്താണ്ഡദ്ധ്യാനം ചെയ്തുജപിച്ചെന്നാൽ യുദ്ധെശ
ത്രുജയംലഭിച്ചുത്തമകീൎത്തിയെബ്ഭവാൻപ്രാപിക്കുംനിൎണ്ണയം ॥ എന്നു
രചെയ്തുഗസ്ത്യനാമന്ത്രത്തെ നന്നായ്രാമന്നുപദെശിച്ചഞ്ജസാ പി

ന്നെ വന്നൊരുമാൎഗ്ഗത്തെയുംനൊക്കിത്തന്നെ മാമുനിശ്രെഷ്ഠൻ നട
കൊണ്ടാൻ ॥ ഉപദെശപ്രകാരമാമന്ത്രത്തെ ജ്ജപിച്ചയ്മ്പൊഴു വ
ന്ദനംചെയ്യപ്പൊൾ രിപുവെക്കലചെയ്യുംനിയ്യെന്നെവം തപെനൻതാ
നംതൊഷിച്ചു ചൊല്ലിനാൻ ॥ മിത്രവന്ദനംചെയ്തുരാഘവൻ യു
ദ്ധൊദ്യുക്തനായ തെരിൽ കരയെറി ത്രനിന്നുടൻനെരെവരുന്നൊ
രു ശത്രുവെക്കണ്ടു സൂതനൊടൊതിനാൻ ॥ സാരഥ്യജ്ഞാനമുള്ളവ
നാകയാൽ പാരാതെന്തുഞാൻ നിന്നൊടുചൊല്ലെണ്ടു ഈരണത്തി
ന്നുവെണ്ടുന്നതുപൊലെ തെരുംനീവഴിപൊലെതെളിയ്ക്കണം ॥ ഇതി
രാഘവ വാക്കുകൾകെട്ടുടൻ മുദാകൈക്കൊണ്ടുമാതലിയുംകരെ പ്രതൊദ
ംപ്പിടിച്ചപസവ്യമായ് രഥത്തെ തെളിച്ചീടിനാൻ സത്വരം ॥
ഐന്ദ്രകാൎമ്മുകം കയ്ക്കൊണ്ടുരാമനു മിന്ദ്രനെപ്പൊലെ ശൊഭിച്ചുമെവി
നാൻ അന്നെരം ദശവക്രനുംരാമനെച്ചെന്നെതൃത്തു രണംതുടങ്ങീടി
നാൻ ॥ ദെവയക്ഷാദിശ്രെഷ്ഠരുമംബരെ രാവണവധം കാണ്മാൻവ
ന്നീടിനാർ ദൈവ ചൊദിതമായ്പലമാതിരിങ്ങാവിൎഭൂതമായ്പന്ന നിമി
ത്തവും ॥ രാഘവൻനിജസൌഖ്യദവ്യംപര ഭാഗത്തെററം ഭയദവുമാ
യ്ത്തദാ ലൊകവിസ്മയംചെയ്യും നിമിത്തംകണ്ടാഗതാനന്ദനായ്മരു
വീടിനാൻ ॥ തൊരാ പിന്തിരികില്ലെന്നുറച്ചു വെററം ക്രൂരമായ്ത്ത
ങ്ങളിലന്നെരം ഏററപിന്നയുമായൊധനംചെയ്തിട്ടുററം കൂടാതെനാ
രാചം വഷിച്ചാർ ॥ സൎവവീൎയ്യങ്ങളെദ്ദൎശിപ്പിച്ചന്യൊന്യമവരങ്ങിനെ
യുദ്ധം ചെയ്യുന്നെരം അവിടത്തന്നെ നിന്നുകൊണ്ടാരണ മവലൊക
നം ചെയ്യാരഖിലരും ॥ വാനരഗണം രാഘവയുദ്ധവും വാനവാരി
കൾ രാവണയുദ്ധവും മാനിച്ചുംകൊണ്ടവിടത്തിൽ ചിത്രസമാനരാ
യ്ത്തന്നെ സൎവ്വരുംമെവിനാർ ॥ രാക്ഷസെന്ദ്രദ്ധ്വജത്തെ ദ്രുതംതദാ
ലക്ഷ്മണാഗ്രജൻ ശിക്ഷയിൽഖണ്ഡിച്ചു രുക്ഷനാകും ദശഗ്രീവനക്കൎമ്മ
മീക്ഷണംചെയ്തതിക്രുദ്ധനായ്നിന്നാൻ ॥ മാതലിതൻശരീരത്തിലും
രഘുനാഥൻതന്നുടെ ദെഹത്തിലുംപിന്നെ ക്രൊധരക്താക്ഷനായ്ല
ഘുഹസ്തനായ് ഭീതികൂടാതവൻ ശരംവഷിച്ചാൻ ॥ അരിയാൽകൃത
കൎമ്മംസഹിയാതെ പരംകൊപെനരാഘവനുംതദാ ശരവഷത്തെ
ച്ചെയ്യതുകണ്ടുദെവ മുരിയാടിത്തുടങ്ങിനാരെവരും ॥ ആകാശത്തൊടു
പമിച്ചുചൊല്ലുതിന്നാകാശംവിനാ മററൊന്നുകാണുമൊ സാഗര
ത്തൊടു മവ്വണ്ണംതുല്യമായ്സാഗരമല്ലാതൊന്നുണ്ടൊ ലൊകത്തിൽ ॥
എന്നതുപൊലെ രാമദശഗ്രീവ ജന്യത്തൊടുപമിച്ചു പറയുവാൻഇ
ന്നിവർതമ്മിലുള്ളരണമല്ലാതൊന്നുമില്ലെന്നറിഞ്ഞുകൊൾകെവരും ॥

ഇത്ഥം സൎവ്വജനങ്ങളുമന്യോന്യം തത്രനിന്നുരചെയ്യും ദശാന്തരെ ക്രു
ദ്ധനായ്ദശഗ്രീവശിരസ്സേക മസ്ത്രംകൊണ്ടരിഞ്ഞിട്ടാൻ രഘുപതി ॥
അപ്പൊൾ തത്തുല്യമായിട്ടൊരുശിരസ്സുൽഭവിച്ചു സകലരുംകാണ്കവെ
അൽഭുതപ്പെട്ടതും മുറിച്ചനെരം തൽപ്രദെശെ പതിപ്പിച്ചുരാമനും ॥
നൂറെറാന്നായവൻ തൻറശിരസ്സെവം തൊറന്നനെരം ഖണ്ഡനം
ചെയ്തിട്ടും കുറമൊട്ടും കൂടാതെദശ ശിരസ്സേററംശൊഭിതമായ്ത്ത
ന്നെകണ്ടപ്പൊൾ ॥ എന്തൊരൽഭുത മെതുവിധമിനിപ്പങ്ക്തികണ്ഠനെ
ക്കൊല്ലെണ്ടുഞാനെന്നും അന്തരംഗത്തിൽകൌസല്യാനന്ദനൻ ചി
ന്തിക്കുംനെരത്തൊതിനാൻ മാതലി ॥ ശിരസ്സെത്രമുറിച്ചാലു മിന്നി
വൻ മരിക്കില്ലെന്നറിഞ്ഞാലുംരാഘവ ഉരസ്സിൽ ബ്രഹ്മസംബന്ധി
യാകുന്ന ശരത്തെഭവാൻവിട്ടു ഹനിച്ചാലും ॥ ഏവംസൂതൻസ്മരി
ച്ചനെരത്താ രാവണനെക്കൊലചെയ്വതിന്നായ്ദെവൻ ഹസ്തത്തിൽ
ബ്രഹ്മാസ്ത്രംസ്വീകരിച്ചാപ്രമൊദ മഭിമന്ത്രണംചെയ്താൻ ॥ വിധി
പൊലെ നിന്നാകൎണ്ണമാകൎഷിച്ചതിമാനുഷനാകുന്ന രാമനും അതി
വെഗമാബ്രഹ്മാസ്ത്രംരാവണവധംചെയ്വാൻപ്രയൊഗിച്ചാനന്നെരം ॥
പ്രതിവാരണമില്ലാത്തൊരസ്ത്രംചെന്നതി ഗാഢംദശാനനൻതന്നുടെ
ഹൃദയത്തിൽ പതിച്ചപ്പൊളായവൻ മൃതനായ്പതിച്ചീടിനാൻ ഭൂതലെ ॥
ഹതശിഷ്ടനിശാചരരൊക്കയു മതുകണ്ടപ്പൊൾ പെടിച്ചുമണ്ടിനാർ
മുദമുൾക്കൊണ്ടാവാനരരുംബഹു വിധത്തിൽജയ ശബ്ദവുംഘൊഷി
ച്ചാർ ॥ വിഗതഭയം ദുന്ദുഭിയുംകൊട്ടിഗ്ഗഗനസ്ഥസുരവരരുംതദാരഘു
നാഥരഥൊപരിവൃഷ്ടിയുംസകലന്മാരും കാങ്കലെ വൎഷിച്ചാർ ॥ ദുഷ്ട
താബ്ധിയാകുംദശവക്ത്രൻറനിഗ്രഹംകഴിഞ്ഞപ്പൊൾഗഗനവുംദിക്കും
പാരം തെളിഞ്ഞുഗഗനത്തിലക്കനുംസ്ഥിരശൊഭനായ്മെവിനാൻ ॥
സുരമദ്ധ്യത്തിൽശൊഭിച്ചു ദെവെന്ദ്രൻ മരുവുന്നതുപൊലെരഘുപതി
അരിനിഗ്രഹംചെയ്തുനെരത്താ ഹരിസൈന്യത്തിൻ മദ്ധ്യത്തിൽ
ശൊഭിച്ചാൻ ॥ ഭ്രാതാവിവൎണ്ണംപഞ്ചതാപ്രാപിച്ചാ ബ്ഭൂതലത്തിൽ
കിടപ്പതുകണ്ടപ്പൊൾ സൊദര സ്നെഹംചിന്തിക്കയാൽപര മാതുര
പ്പെട്ടുചൊന്നാൻ വിഭീഷണൻ ॥ വീരവിക്രാന്തവിഖ്യാതപൌരുഷ
ദൂരിതരിപുഷണ്ഡജഗൽപതെ പൊരിൽപിന്തിരിയാത്തമഹാരഥ ഭൂ
രിദാതാവെ കാരുണ്യവാരിധെ ॥ എത്രയുംമാൎദ്ദവത്തൊടിരിക്കുന്ന മെ
ത്തമെൽ ശയിക്കെണ്ടുംഭവാനിപ്പൊൾ പാതലത്തിൽപതിച്ചുകിടപ്പ
തും നെത്രംകൊണ്ടുഞാൻ കാണെണ്ടതെങ്ങിനെ ॥ ഇത്ഥംനിന്നുവി
ലാപിച്ചിട്ടുംനിജ മിത്രനാകും വിഭീഷണൻതന്നുടെ ആൎത്തികളൊക്കെ

ത്തിക്കുവാനായ്‌ദ്രുതം പാൎത്ഥിവാത്മജനെവമരുൾചെയ്താൻ ॥ കഷ്ട
മെവാകഥിക്കുന്നതെന്തു നീ ശ്രെഷ്ഠന്മാൎക്കാനിയതമായ്‌സംഗരെകി
ട്ടുമൊ ജയം ധീരതയുള്ളവൎക്കിഷ്ടമല്ലെല്ലൊസ്തുതിയും സമരത്തിൽ ॥ മന
സ്സാപത്തെനിക്കിദ്രുതം ഭവാനിനിവെണ്ടുന്നകാൎയ്യം ചെയ്കെന്നെവം
മനുജെന്ദ്രൻെറ കല്പനകെട്ടതിവിനയത്തൊടുണൎത്തിച്ചാനായവൻ ॥
ഭ്രാതാവിന്നിന്നു രാജയൊഗ്യമായിപ്രെതസംസ്കാരംചെയ്യുതിന്നാഗ്ര
ഹം ചെതസി മമവൎദ്ധിക്കയാലനുവാദം തന്നാലും വെഗാദ
യാനിധെ ॥ താഴ്മയൊടെ വിഭീഷണനിവണ്ണംചെമ്മെയാചിച്ചനെ
രംഭഗവാനും നിൎമ്മതം പൊലെവെഗെന നീ സൎവ്വ കൎമ്മവുംചെയ്തു
കൊൾകെന്നരുൾചെയ്താൻ ॥ അക്കാലം രജനീചരനാഥനാൽസൽ
കൃതമാരായ്വാഴുന്നഭാൎയ്യമാർ ഒക്കയുംരണഭൂമിയിൽ വന്നതിദുഃഖത്തൊ
ടെ കരഞ്ഞുതുടങ്ങിനാർ ॥ ബാഷ്പാപാരമൊലിപ്പിച്ചനന്തരം കാൎപ്പ
ണ്യത്തൊടാണ്ഭൎത്തൃശരീരത്തെ തൽപരിഗ്രഹമൊക്കപ്പിടിച്ചുകൊ
ണ്ടിപ്രകാരംകരുണം വിലാപിച്ചാർ ॥ ഒരുനാരിനിജരമണൻതൻെറ
കരംകണ്ഠത്തിൽ വച്ചുകെണീടിനാൾ ചരണം പിടിച്ചന്ന്യാമുറയിട്ടാ
ളുരസ്സിൽ പതിച്ചെകാവിലാപിച്ചാൾ ॥ ശിരസ്സാങ്കെചിരംവെച്ചപ
രയും കുരരിപ്പക്ഷിയെപൊലെ രൊദിച്ചാൾ കരുണകെട്ടുനിൽക്കു
ന്നവൎക്കുള്ളിൽ പരമുണ്ടാക്കിക്കൊണ്ടവർരൊദിച്ചാർ ॥ ജ്യെഷ്ഠപ
ത്നിയാകും മയപുത്രിയുമിഷ്ടമെറുന്നവല്ലഭൻ തന്നുടെ കഷ്ടാവസ്ഥ
കണ്ടെത്രയും സങ്കടപ്പെട്ടിവണ്ണംപ്രലാപിച്ചാളന്നെരം ॥ ത്രൈലൊ
ക്യൈശപരശത്രുഭയങ്കര കാലകാലപ്രിയമമവല്ലഭ ആലാബംഭവാന
ല്ലാതിന്നില്ലാത്ത ബാലയാകുന്നൊരെന്നെവിട്ടെങ്ങുപൊയ്‌ ॥ ഈ
ശപരന്മാരും നെരിട്ടുനിൽക്കാത്തവിശപജെതാവായിട്ടും ഭവാനിപ്പൊ
ൾ ഇശ്ശിശ്രുവാകും തുച്ഛമനുഷ്യനാൽ നിശ്ശങ്കം ഹതനായ്വന്നതെങ്ങി
നെ ॥ മനുജനല്ലീരാമനെന്നുള്ളതും ജനസ്ഥാനവധംകെട്ടറിഞ്ഞു
ഞാൻവനചാരിയാകുന്നൊരു മാനുഷൻ നിനച്ചാലതിന്നാളായ്വ
ന്നീടുമൊ ॥ വാനരനെകൻവന്നു പുരാതവ നാനാത്രപെണരൊ
ദിക്കും ലങ്കയിൽ ഹാനിചെയ്തപ്പൊൾതന്നെ പരം മമ ദീനമായ്വന്നു
മാനസംവല്ലഭ ॥ ലൊകരക്ഷണംചെയ്യുതിന്നായ്മനുജാകാരം പൂണ്ടു
പത്മനാഭൻതന്നെ സാകാവാനരരൂപമാകും ദെവലൊകത്തൊടി
ഹവന്നെന്നൊൎക്കുന്നെൻ ॥ നാഥവല്ലഭരാമൻെറകയ്യിൽ നീ സീത
യെ നൽകിസ്സന്ധിചെയ്കെന്നുഞാൻ പ്രീതിയൊടന്നുരചെയ്തതല്പ
വും ബൊധിക്കായ്കയാലെല്ലൊമരിച്ചതും ॥ ഖ്യാതയാകും വസി

ഷുപ്രിയയെക്കാൾ പാതിവ്രത്യത്തിൻനിഷ്ഠയെറിടുന്ന സീതതൻത പൊവഹ്നിയാൽതന്നെ നീ ഭൂതിയായ്ഭവിച്ചെന്നും നിനയ്ക്കുന്നെൻ ॥ പാപശീലതചംതന്നെ ഭവാനെവമാപത്തുണ്ടാകുവാനുള്ളകാരണം ശൊഭനമനസ്സാകയാൽ സൊദരൻ പ്രാപിച്ചു നിജരാജ്യവും സൌഖ്യവും ॥ സൌന്ദൎയ്യാഭിജാത്യാദികൾ കൊണ്ടൊത്താലെന്നൊടൊപ്പമല്ലാത്തൊരു സീതയെ ചെന്നു നീ കാമിച്ചിടുകകാരണംവന്നുജാതിയ്ക്കിന്നൊക്കയും സങ്കടം ॥ കാമമല്പവുംസാധിയ്ക്കാതെതന്നെനീ മരിച്ചന്യലൊകത്തിലായല്ലൊ രാമനൊത്തിനിമെലിൽ സുഖമായിത്താമസിയ്ക്കുമിസ്സീതയും നിൎണ്ണയം ॥ എന്നെമാത്രമിസ്സങ്കടസാഗരത്തിലാക്കിബ്ഭവാൻ പൊയതൊട്ടുമെ നന്നായിട്ടില്ലതുകൊണ്ടൊരുമിച്ചുതന്നെ കൊണ്ടുപൊയിടണമെന്നയും ॥ മെരുമന്ദരനന്ദന കൈലാസചാരുചൈത്രരഥാദി സ്ഥലത്തെന്നെ പാരംപ്രീത്യാരമിപ്പിച്ചിട്ടിക്കാലം വീര മിണ്ടാതെതന്നെ നിയ്യെങ്ങുപൊയ് ॥ കഷ്ടം കാമഭൊഗങ്ങളിൽനിന്നെന്നെ ഭ്രഷ്ടയാക്കിച്ചമച്ചെല്ലൊനിയ്യിപ്പൊൾ ശ്രെഷ്ഠയായ്ത്തന്നെനിത്യം വസിച്ചഞാൻ പൊട്ടുനാരിയെപ്പൊലെയായ്വന്നല്ലൊ ॥ ഇത്രിലൊകം ജയിച്ചഭവാനെവാ മൃത്യുഗ്രസ്തനാക്കാണുകകാരണം ॥ അദ്യധിക്കരിയ്ക്കുന്നെൻ രമണഞാൻ പാൎത്ഥിവക്കുള്ള ചഞ്ചലലക്ഷ്മിയെ ॥ മദ്യപാനസഫലെമുന്നംനിൻമുഖം നിത്യാരത്നകിരീടാദികൊണ്ടെറം നിസ്തുലപ്രഭമായ്വന്നതിക്കാലം രക്തംകൊണ്ടണിഞ്ഞല്ലൊ മഹാകഷ്ടം ॥ പിതാവായ്ദാനവെശൻ നീ വല്ലഭൻ സുതനിന്ദ്രജിത്തെന്നുള്ള ഗൎവ്വത്താൽ വിധവയായ്വരും ഞാനെന്നല്പവുംമതിയിൽ ശങ്കിച്ചില്ലല്ലൊവല്ലഭ ॥ സമ്മതനാകും മാരീചൻചൊന്നതും ധൎമ്മമൊത്തുവിഭീഷണൻ ചൊന്നതുംനിന്മനസ്സിൽ കടക്കായ്കകൊണ്ടിനിയ്ക്കിമ്മഹാ ദുഃഖത്തിന്നിടവന്നെല്ലൊ ॥ ഭയശൊകാദിവശ്യയായ്കൊണ്ടെവം മയപുത്രിവിലാപിച്ചനന്തരം സ്വയബുദ്ധിയും വിട്ടുവിസംജ്ഞയായ്ശയിച്ചിടിനാൾ വല്ലഭവക്ഷസ്സിൽ ॥ പ്രാണനാഥൻെറമാറിടെ മൊഹിച്ചവാണിട്ടും മയപുത്രിയെക്കണ്ടപ്പൊൾ കെണുകൊണ്ടന്യനാരിമാരാശ്വാസവാണിയും ചൊല്ലിത്തത്രനിന്നിടിനാർ ॥ ചെന്നുനിയ്യിവക്കാശ്വാസമുണ്ടാക്കിപ്പിന്നെ രാവണസംസ്കാരംചെയ്യാല്വും എന്നുരാഘവൻചൊന്നാൻ വിഭീഷണൻതന്നൊടെത്രയും കാരുണ്യത്തൊടപ്പൊൾ ॥ ഇതിരാഘവകല്പനകെട്ടപ്പൊൾ മതിമാനാകുമായവൻ ചൊല്ലിനാൻ അധൎമ്മിഷ്ഠനായ്ഘാരം പരദാരരതനായ്പാപശീലനായ്മെവുന്ന ॥ ഭ്രാ

ത്തുരൂപനായുള്ളോരു ശത്രുവിൻപ്രെതകൎമ്മം വിധിപൊലെഞാൻ ചെയ്യാൽ സാധുലൊകമാകൎണ്ണ്യൊന്ന ശ്ലാഘിച്ചിന്നൊത്തുമൊഭവാനെവാകഥിള്ളൊല്ല ॥ ഇത്തരമവൻചൊന്നതുകെട്ടടനന്തരം രഘുനാഥനുംചൊല്ലിനാൻ മൃത്യുപൎയ്യന്തമല്ലാതെ വൈരത്തെചിത്തത്തിൽകരുതീടുകയുക്തമൊ ॥ ധൎമ്മന്തന്നെ നീ ചൊന്നതെന്നാകിലുംമന്മതം വഴിപൊലറിഞ്ഞീടണം ദുൎമ്മതിതന്നെരാവണനെങ്കിലും കൎമ്മങ്കൊണ്ടതിവിശ്രുതനല്ലയൊ ॥ അതുകൊണ്ടിന്നു രാജസംസ്കാരത്തിൻ വിധിപൊലെ നീ ചെയ്ക വിഭീഷണ ഇതിരാഘവശാസനം കെട്ടടനതുപൊലെ ചെയ്തീടിനാനായവൻ ॥ വിഗ്രഹത്തെക്കണ്ടീടുവാനാകാശമാൎഗ്ഗേവന്നുവസിക്കും സുരാദികൾസുഗ്രീവാദിയാൽ ചെയ്യപ്പെട്ടുള്ളൊരുവിക്രമത്തെയും ലക്ഷ്മണകൎമ്മവും ഉൾക്കാമ്പൊറം തെളിഞ്ഞുപറഞ്ഞുകൊണ്ടൊക്കയും ഗമിച്ചീടിനാരന്നെരം ॥ സുരനായകസാരഥിതന്നെയും പരിപൂജനംചെയ്തയച്ചീവണ്ണം അരികിൽ മരുവീടും സഹജനൊടരുൾചെയ്താൻ വിജയീരഘുപതി ॥ ശത്രുനിഗ്രഹം ചെയ്വാൻ വിഭീഷണനെത്രയുമുപകാരത്തെച്ചെയ്കയാൽ സതൂരമിപ്പുരിയിലിവനെച്ചെന്നദ്യനിയൂഭിഷെചനം ചെയ്യുക ॥ കല്പനകെട്ടനെരം സുമിത്രനന്ദനനും വിനയത്തൊടങ്ങിനെ ഇപ്പൊൾചെയ്തീടാമെന്നു മുന്നത്തിച്ചിട്ടുപുരത്തിന്നകത്തുചെന്നാദരാൽ ॥ വരപീഠെവിഭീഷണൻ തന്നെയുമിരുത്തിജ്ജലകുംഭമെടുത്തുടൻ വൃദ്ധിയ്ക്കൊക്കയും നാഥനാക്കിബഹു പരിതൊഷെണ ചെയ്താനഭിഷെകം ॥ സചാമാത്യാവൃതരംഗെ വിഭീഷണൻ രാമനാൽദത്തരാജ്യം ലഭിച്ചപ്പൊൾ പ്രെമത്തൊടാസപജന സന്താപത്തെസ്സാമവാചാ കളഞ്ഞു സുഖിപ്പിച്ചാൻ ॥ പുരവാസികൾ വച്ചൊരുകാഴ്ചയും കരങ്കൊണ്ടെടുത്തായവൻ രാമന്റെ തിരുമുൻപാകെച്ചെന്നതി വെഗത്തിൽ തിരുക്കാഴ്ചയായൎപ്പിച്ച വണങ്ങിനാൻ ॥ കൃതകാൎയ്യനായ്പന്ന വിഭീഷണവദനംകണ്ടു തുഷ്ടനായ്രാമനുംമുദംപിന്നെയുമായവനുണ്ടാക്കാനതുസൎവ്വവുംസ്വീകരിച്ചീടിനാൻ ॥ പിന്നെത്തന്നടെപാശ്വെവിനീതനായ്പന്ദനംചെയ്തു നിൽക്കുംപവനന്റെ നന്ദനൻതന്നൊടെവമരുൾചെയ്താൻ മന്നവാത്മജനാകുന്ന രാഘവൻ ॥ വാതപുത്രപരിചയമുള്ള നീ സീതയെക്കണ്ടീവൃത്താന്തമൊക്കയും ഓതിത്തൽപ്രതിസന്ദെശമെന്നെയുംബൊധിപ്പിക്കണമെത്രയുംവെഗത്തിൽ ॥ രാമവാണികളീവണ്ണം കെട്ടടൻ കാമഗനാകും വായുതനയനും യാമിനിചരപൂജിതനായ്ദെവിതാമസിക്കുന്നൊരുദ്യാനം പ്രാപിച്ചാൻ ॥ തത്രരാക്ഷസീമ

ദ്ധ്യെ മലിനയായെത്രയും കൃശഗാത്രിയായ്മേവുന്ന പാൎത്ഥിവാത്മജ
പത്നിയെക്കണ്ടഭിവാദ്യംചെയ്തരികത്തു നിന്നീടിനാൻ ॥ വാതനന്ദ
നനന്തികെ വന്നഭിവാദനംചെയ്തു നില്പതുകണ്ടപ്പൊൾ ജാതമൊ
യൊരുഹൎഷത്തിൻ വെഗത്താൽസീതയും മൌനഭാവെന മെവിനാ
ൾ ॥ സൌമ്യമായ്ത്തദാ വാനരപുംഗവൻ തന്മുഖംകണ്ടു പാരം
വിനീതനായ് നിൎമ്മലരഘുനായക സന്ദെശം ചൊമ്മെ ചൊൽവതി
ന്നാരംഭിച്ചീടിനാൻ ॥ വിദെഹാത്മജെ രാഘവനിക്കാലം ഹതശത്രു
വായ്സൊദരയുക്തനായ് കൃതകൃത്യനായ്സൈന്യസമെതനായ്നി
തരാംകുശലത്തൊടെ വാഴുന്നു ॥ തൽക്കുശലത്തെച്ചൊതിപ്പാനും
രിപുനിഗ്രഹത്തെ ധരിപ്പിപ്പതിന്നുംഞാൻ ഇക്കാലംരഘുനായക ക
ല്പന കയ്ക്കൊണ്ടത്രസമാഗമിച്ചീടിനെൻ ശ്ലാഘ്യജീവനൊടും കൂടീട്ടി
പ്പൊൾഞാൻ ഭാഗ്യന്തന്നെ ഭവതിയെക്കണ്ടെത്തും ॥ ആശ്വസിച്ചടിയ
ൻ ചൊല്ലുംവാക്കിനെ വിശ്വസിച്ചാലും ലങ്കാപുരമിപ്പൊൾ വിശ്വ
ദ്രൊഹിയെക്കൊന്നു വിഭീഷണവശ്യമാകയാൽ തൽഗൃഹമായ്വന്നു॥
സന്തൊഷമുള്ള വാക്കുണൎത്തീട്ടുവാനന്തികെ തവവന്നെനടിയനും
നിന്തിരുവടിയിക്കാലം മൌനത്തിന്നെന്തു കാരണമെന്നറിഞ്ഞില്ല
ഞാൻ സ്വാന്തത്തിൽ ഭവതിക്കുള്ളഭിപ്രായം ബന്ധുതകൊണ്ടടിയ
നൊടൊതുക ॥ ഹനൂമാനെവം ചൊല്ലിനിന്നീടുമ്പൊൾ ജനകാത്മജ
താനുമരുൾചെയ്താൾ മനുജെശവിജയത്തെക്കെട്ടുഞാൻ മനസ്സന്തൊ
ഷത്തിൻെറ വശയായെൻ ॥ ഇത്രമാത്രം പ്രിയത്തെപ്പറഞ്ഞതിന്നൊ
ത്തതായൊരു വസ്തുവിന്നാഞൊട്ടും പ്രത്യൎപ്പിപ്പതിന്നെന്തനുചിന്തിച്ചി
ട്ടിത്രിലൊകത്തിൽ കാണുന്നില്ലൊന്നുമെ ॥ വരയാകുന്നദെവിയാലീ
വണ്ണമരുളിച്ചെയ്യപ്പെട്ടതു കെട്ടപ്പൊൾ ഹരിവീരനായീടും ഹനൂമാ
നും പരംവന്ദിച്ചുണൎത്തിച്ചാനനന്തരം ॥ ഭുവനെശപ്രിയെ യീവചന
വും ഭവതിയ്ക്കേറ്റം ചെന്നതായീടുന്ന തവപ്രീതിലഭിച്ചാലതിൽപ
രമിവനെന്തൊരു വസ്തുലഭിക്കേണ്ടു ॥ എങ്കിലുമൊന്നു യാചിക്കുന്നെ
ൻ തവസങ്കടമുളവാക്കിയ രാക്ഷസമങ്കമാരെ വധിപ്പാനനുവാദമെ
ങ്കൽ പ്രെമമുണ്ടെന്നാകിൽ തന്നാലും ॥ സൌമ്യനാകുമവൻ മൊഴി
കെട്ടപ്പൊൾ ധൎമ്മമൊൎത്തരുൾചെയ്താൾജനകജാ മൎമ്മം ഭെദിക്കുംവാ
ക്കിവർ ചൊന്നതന്നമ്മഹാപാപിപ്രീതിക്കെന്നൊൎത്താലും ॥ ഭൎത്തൃശാ
സനം കെൾക്കാതൊരിക്കലും ഭൃത്യവൎഗ്ഗംവസിപ്പതു യുക്തമൊ ഇത്ത
രുണികളായതിനാലിനിയ്ക്കാൎത്തിനല്കിയതായിട്ടിരിക്കേണം॥ ദുഷ്ടൻന
ഷ്ടനായ്വന്നതിൻശെഷമിക്കൂട്ടമെന്നെ വലക്കുന്നില്ലൊട്ടുമെദിഷ്ടം നീ

കവോനാരാലെളുതാകും കഷ്ടകാലത്താലെവാ ഞാൻക്ലെശിച്ചെൻ ॥ നൂനംപൂൎവ്വകൃതാശുഭത്തിൻ ഫലംഞാനിദാനീമനുഭവിച്ചീടുന്നു ദീന മാരാകും രാക്ഷസീമാരുടെ ഹാനിചെയ്യുതിന്നാഗ്രഹിക്കൊല്ലനീ ॥ സ തിതൻമൊഴിയിവണ്ണം കെട്ടെററം പ്രതിനന്ദിച്ചുണൎത്തിച്ചു മാരുതി വ ദജാനകിവെഗാ ദശരഥസുതനൊടുണൎത്തിക്കെണ്ടു സന്ദെശം ॥ അ കപിശ്രെഷ്ഠൻ വന്ദിച്ചുണൎത്തിച്ച വാക്കുകെട്ടരുൾചെയ്തു ജനകജാ ശീഘ്രം രാഘവവക്ത്രത്തെക്കാണ്മതിന്നാഗ്രഹിക്കുന്നു ഞാനെന്നുചൊ ൽകനീ ॥ ഇത്ഥംദെവിതൻവാക്കുകൾ കെട്ടപ്പൊൾ ധാത്രീനന്ദിനി ക്കാനന്ദം പിന്നയും വൎദ്ധിപ്പിക്കെണമെന്നൊൎത്തു മാരുതപുത്രനെവമു ണൎത്തിച്ചാനാദരാൽ ॥ സ്ഥിരമിത്രനായ്സൊദരയുക്തനായ്നിരസ്താ രിയായ്മെവുന്നരാമനെ പരിചൊടിന്നു തന്നെഭവതിയുംപരിതുഷ്ട ഹൃ ദയയായ്കണ്ടിടും ॥ ഇത്തരമുണൎത്തിച്ചവൻദെവിയെ ഭക്ത്യാവന്ദിച്ചു നമതിയുംവാങ്ങി സത്വരംരാമ സന്നിധൌചെന്നഭി വാദ്യവുംചെ യ്തരികിൽ നിന്നീടിനാൻ ॥ കൊസലെശ്വരൻ തന്നൊടുണ ൎത്തിച്ചാൻ ദാസനാകുന്ന മാരുതിയുംപിന്നെ കൌസല്യാത്മജതാ വകസന്ദെശം ഭാസുരാംഗിയെ കെൾപ്പിച്ചെൻസൎവ്വവും ॥ ദുഷ്ടനാ ശവുംതാൽജയവും പരിക്ലിഷ്ടയാകുന്നദെവിയുംകെട്ടപ്പൊൾ തുഷ്ടയാ യ്പൂൎവ്വപ്രത്യയംകൊണ്ടെന്നൊടൊട്ടുംസംശയം കൂടാതരുൾചെയ്താൾ ॥ ശത്രുസംഹാരം ചെയ്തുകൃതാൎത്ഥനായ്മാൎത്തീടും ഭൎത്തൃവക്ത്രത്തെക്കാ ണ്മാൻ ആൎത്തിപൂണ്ടുമരുവുന്നുഞാനെന്നും പാൎത്ഥിവാഗ്രണിയൊ ടുണൎത്തിക്കെണം ॥ എന്നടിയനൊടാദരാൽദെവിയും വന്ദനത്തൊ ടും പ്രെമത്തൊടും കൂടെ പിന്നെയുംപിന്നെയുമരുൾചെയ്യുന്നും മന്ന വഭവാനിന്നറിഞ്ഞീടുക ॥ സത്യനിഷ്ഠനാകുന്ന ഭഗവാനും തദ്വചന ത്തെക്കെട്ടമാത്രന്തന്നെനെത്രത്തിൽ സ്വല്പം വാരിനിറച്ചുകൊണ്ടെ ത്രയും ധ്യാനതൽപരനായ്പിന്നെ ॥ വക്ത്രവുംതാഴ്ത്തിദീൎഘശ്വാസത്തെ യും തത്രചെയ്തുടനന്തികെനിൽക്കുന്ന ഭക്തനാകും വിഭീഷണനെ വിളിച്ചിത്തരമരുൾചെയ്താൻരഘുപതി ॥ ജാനകിയെ നീ ചെ ന്നുടനെശിരസ്നാനം ചെയ്യിപ്പിച്ചംഗരാഗാദിയും നാനാഭൂഷണ വും ദെഹെചെൎത്തുകൊണ്ടാനയിക്കുകമത്സമീപെദ്രുതം ॥ ഇത്ഥം രാഘവകല്പനകെട്ടപ്പൊൾ സത്വരംസഖാവാകും വിഭീഷണൻ ത ത്രചെന്നഥ നാരീവദനത്താൽ ഭൎത്തൃശാസനം ദെവിയെക്കെൾപ്പി ച്ചാൻ ॥ അതുകെട്ടൊരുനെരത്താസ്സീതയും പ്രതിവാക്യമരചെയ്താ ളീവണ്ണം അധുനാസ്നാനംകൂടാതെതന്നെ ഞാൻ പതിയെക്കാണ്മാ

നാഗ്രഹിച്ചീടുന്നേൻ ॥ എന്നരുൾചെയ്യുനെരം വിഭിഷണൻപി
ന്നെയും സ്ത്രീമുഖത്താലറിയിച്ചാൻ മന്നവാജ്ഞയെഴധിക്കരിയ്ക്കാതെനീ
സന്ദെഹം വിട്ടുസൎവ്വവുംചെയ്യേണം ॥ ഇപ്രകാരം പറയുന്ന വാക്കു
കൾകെട്ടുപ്പതിവ്രതയാകുന്ന സീതയും കല്പനാപൊലെചെയ്യീടാം ഞാ
നെന്നുമപ്പൊൾ പാരം വിനയത്തൊടൊതിനാൾ ॥ ജാനകീതൻമ
തംകെട്ടു രാക്ഷസമാനിനിമാർ ചെന്നെത്രയുമാദരാൽസ്നാനാലങ്കാര
യുക്തയാക്കിബ്ബഹുമാനിച്ചുത്തമയാനത്തിൽ കെററിനാർ ॥ അ
ന്നെരത്താ വിഭീഷണൻ ദെവിയെത്തന്നുടാൾക്കാരാൽ ഗുപ്തയാ
ക്കിത്തന്നെ മുന്നിൽതാനും നടന്നഥകൊണ്ടുപൊയ്യുന്നവെന്ദ്രൻ മരു
വുംസ്ഥലത്തിന്റൊ ॥ തെല്ലരികിൽ വസിപ്പിച്ചുടനവനുള്ളിൽ ധ്യാ
നപരനായ്മരുവുന്ന കല്യാണാംഗനെവന്ദിച്ചുതാവക വല്ലഭവിഭൊ
വന്നെന്നുണൎത്തിച്ചാൻ ॥ സഖാവിൻഗിരം കെട്ടൊരുനെരത്താര
ഘുവംശജനാകുന്നരാമന്റെ അകതാരതിൽതൊഷവും രൊഷവും
യുഗപൽതന്നെ ദൈന്യവുമുണ്ടായി ॥ പരം പ്രെയസിയാകയാൽ
പ്രീതിയുംചിരകാലം പരഗൃഹവാസത്തെ നിരൂപിച്ചെററം ദൈ
ന്യവുംരൊഷവും നരപാലശിഖാമണിയ്ക്കുണ്ടായി ॥ പിന്നപ്പൊൾപ
നിന്നീടും വിഭീഷണൻതന്നൊടെത്രയുമാലൊചിച്ചീവണ്ണം അന്നെ
രത്തൊട്ടും തുഷ്ടിയുംകൂടാതെചൊന്നാൻ ധീരനായിട്ടുന്ന രാഘവ
ൻ ॥ സതതംഞാൻ ജയിക്കേണമെന്നുള്ളിലധികം മൊഹമുള്ള
വിഭീഷണ ജിതശത്രുവായ് നിൽക്കമെന്നന്തികെ ദ്രുതംസീതയെ
ക്കൊണ്ടുവന്നീടുക ॥ നരപാലമണിയാകും ശ്രീരാമനരുൾചെയ്യു
വചനത്തെക്കെട്ടപ്പൊൾ തിരക്കൊക്കയും നീക്കുവാൻകഞ്ചുകീവര
ന്മാരെവിളിച്ചവൻ ചൊല്ലിനാൻ ॥ വെത്രഹസ്തരായ്നിൽക്കും വിഭീ
ഷണഭൃത്യവൎഗ്ഗമാക്കല്പനകെട്ടപ്പൊൾ തത്രസംഘമായ്പ്പൊഴും ജനങ്ങ
ളെസ്സുതരാം തല്ലിദ്ദൂരത്തുമണ്ടിച്ചാർ ॥ പൊടാവെഗമെന്നെവാപ
റഞ്ഞടിച്ചൊടിയ്ക്കുംനെരത്താജ്ജനമൊക്കയും പെടിച്ചുച്ചത്തിൽശബ്ദി
ക്കുംശബ്ദത്തെപ്പാടവമെറും രാഘവൻകെട്ടെററം ॥ ക്രൊധത്തൊടെ
വിഭീഷണനൊടെവം പ്രീതിഭാവം വെടിഞ്ഞുചൊല്ലീടിനാൻ സാ
ധുശീലന്മാരാകുമിവരെ നീ പെടിപ്പിപ്പതിന്നെന്തിഹകാരണം ॥
ആദരവെങ്കലില്ലായ്കകൊണ്ടൊ നിൻ ഭൃതികൊണ്ടുള്ള ഗൎവ്വൊ കഥി
ച്ചാലും എന്തുസാഹസം ചെയ്യൊല്ലസൎവ്വരും സീതയെവഴിപൊ
ലെകണ്ടിടട്ടെ ॥ ദുഃഖകൃച്ഛ്രസ്വയംവരയാഗാദിദിക്കിലൊക്കയും
സ്ത്രീകളെദ്ദൎശിച്ചാൽ മയ്യണ്ണിമാൎക്കുകൊണ്ടൊരല്പവും പാക്കിൽ

ദോഷമില്ലെന്നറിഞ്ഞീടുക ॥ എന്നാരികിൽ വിശെഷിച്ചും ന്യൂന
ത വന്നീടുന്നതല്ലെന്നറിഞ്ഞിക്ഷണം മന്ദമെന്യെ നീ സീതയെ
കൊണ്ടിഹവന്നുകൊണ്ടാലും നക്തഞ്ചരെശ്വര ॥ ധീരതയൊടി
വണ്ണമരുളചെയ്തു നെരത്തെത്രയും ശങ്കിതനായ്ദ്രുതം നാരീരത്നാ
ത്തെ ശ്രീരാമൻതന്നുടെ ചാരത്തെത്തിച്ചാൻലങ്കാധിനായകൻ ॥
സീതയിൽ നിരപെക്ഷതസൂചിപ്പിച്ചൊത്തും രാഘവവാക്കുകൾകെ
ട്ടപ്പൊൾ സൊദരനായിടുന്ന സൌമിത്രിയുംവാതപുത്രനും വാന
രാധീശനും ॥ വ്യഥിതന്മാരായ്ഭവിച്ചരുമീവണ്ണം ഹൃദിചിന്താപരന്മാ
രായ്ഭവിനാർ സതിയാകുന്നവല്ലഭയിൽ പ്രെമമധുനാതെല്ലുമില്ലാത
യായ്പന്നുക്ഷിതിപാലനെന്നാലൊചിച്ചായവരതി സന്താപത്തൊടെ
മരുവുമ്പൊൾ ॥ ജാനകിയാകുംദെവിയും ലജ്ജകൊണ്ടാനനത്തെ
യും താഴ്ത്തിലങ്കെശനാൽമാനിതയായിത്തന്നെ പലവിധവാനരാ
ദിതന്മദ്ധ്യെനവെഗത്തിൽ ॥ വസ്ത്രംകൊണ്ടു മുഖത്തെ മറച്ചാ
ശ്ചപുത്രായെന്നും സഗൽഗദമായ്ത്തന്നെ തത്രവന്നരചെയ്തു ച
ന്ദ്രനൊടൊത്തിടും കാന്തവക്ത്രത്തെക്കണ്ടുടൻ ॥ ചിരകാലമായ്ക്കാ
ണായ്കകൊണ്ടുള്ള വിരഹവ്യസനത്തെയശെഷവും തരസാതീർത്തുത
ന്മുഖത്തെത്തന്നെ പരം പ്രീതയായ് നൊക്കിനിന്നീടിനാൾ ॥
തന്നുടന്തികം തന്നിൽവന്നെത്രയുംസന്നതിയൊടും പ്രീതിയൊടും
കൂടെ നിന്നീടും നിജപത്നിയെക്കണ്ടെവംചൊന്നാൻ രാമനും കൊ
പംനടിച്ചുടൻ ॥ യുദ്ധം ചെയ്തുഞാൻ പത്നിയെക്കട്ടൊരുശത്രുവെ
ദ്രുതംനിഗ്രഹംചെയ്തുത്തും തദ്വിഷയപ്രണയംകൊണ്ടെന്നു നീ ചി
ത്തത്തിൽതെല്ലും സംശയിച്ചീടെണ്ട ॥ പാരം വദ്ധിച്ചരൊഷാപ
മാനങ്ങൾ ദൂരത്താക്കിക്കളെവതിന്നുംപിന്നെ പൌരുഷത്തെപ്രകടി
പ്പതിന്നും ഞാൻ ദാരണംചെയ്യെൻ ശത്രുഹൃദയത്തെ ॥ പരിചൊടു
ളവായൊരപമാനം നിരസിയ്ക്കാതിരുന്നാലവനുണ്ടൊപുരുഷാത്ഥത്തി
ൻപ്രാപ്തിയെന്നൊത്തു ഞാനരിയെക്കൊലചെയ്തുന്നാരികനീ ॥ പ്രീതിയൊ
ടിന്നുവാനരാധീശനും വാതജാദിയുംമാമകകാൎയ്യത്തിൽചെയ്തിട്ടുള്ള പ
രാക്രമമൊക്കയുംബാധകൂടാതെസാഫല്യംപ്രാപിച്ചു ॥ നിൎഗ്ഗുണനാകുമ
ഗ്രജനെത്യജിച്ചിക്കപികളൊടൊത്തു വിഭീഷണൻ മൽക്കാൎയ്യത്തിന്നു
ചെയ്തൊരുയത്നവുമിക്കാലംസഫലതതന്നെപ്രാപിച്ചു ॥ മംഗലയാകും
ജാനകീയൊടൊരൊന്നിങ്ങിനെരാമൻ ധൃഷ്ടനായ്ചൊല്ലുമ്പൊൾതും
ഗത്തിൽവീറയൊടവളശ്രുക്കൾ ഭംഗംകൂടാതെപാരമൊലിപ്പിച്ചാൾ ॥
അതുകണ്ടഥപിന്നയും രാഘവനതിരെകം കുപിതനായ്നിന്നെവം

അധികംപരുഷാക്ഷരമായ്തന്നെ സതിയാകുമവളോടരുൾചെയ്യാ
ൻ ॥ ചലചിത്തനായിട്ടുനരാധമൻ ബലാൽക്കാരമാക്കൊണ്ടു
പൊയ്നിന്നെയും വളരെക്കാലം പാത്തനെവെച്ചുയാൽമലിനത്വം
നിനക്കിന്നുളവായി ॥ ചാരിത്രത്തിന്നിവണ്ണം നിസ്സന്ദെഹംപാരം
പ്രാപിച്ചവളാകകൊണ്ടിനിനെരെ നിൽക്കരുതിഷ്ടംപൊലാരുടെചാ
രത്തെങ്കിലും വെഗെനപൊയാലും ॥ ഏതൊരുത്തനിന്നന്യ
ന്റെ മന്ദിരെവിതശങ്കം വസിച്ചൊരുനാരിയെ പ്രീതിപൂൎവ്വമായ്
സ്വീകാരംചെയ്യിട്ടും സീതെനിൽക്കെണ്ടപൊയാലും പൊയാലും ॥
നിന്നുടെദെഹംരക്ഷിപ്പാൻ വെണങ്കിൽ ചൊന്നുലക്ഷ്മണൻത
ന്നൊടൊകൈകെയി നന്ദനൊടൊ വാനരരാക്ഷസ മന്നവരൊ
ടൊചൊൽകമടിക്കാതെ ॥ കൊമളാംഗിയാകും നിന്നെക്കണ്ടെന്നാൽ
കാമമുള്ളവൻ മിണ്ടാതിരിക്കുമൊ രാമനാകുമെൻ പാൎശ്വത്തിൽ നി
ന്നിനി താമസംവിനാ പൊകയഥാസുഖം ॥ അശ്രുതപൂൎവ്വമാകുന്ന
വാക്കുകൾ വിശ്വവാസികളൊക്കയും കെൾക്കവെ നിശ്ശങ്കം രാമൻ
ചൊന്നതുകെട്ടപ്പൊളശ്രുപൂണ്ണവദനയായ്സീതയും ॥ പരംസങ്കട
ത്തൊടെ വദനത്തെക്കരെകൊണ്ടു തുടച്ചുപണിപ്പെട്ടു വരനാകുന്ന രാ
മനൊടന്നെരം പറഞ്ഞാളിടരൊടെ വിറച്ചെവം ॥ എന്തയ്യൊ ഭ
വാനിവണ്ണം ശ്രൊത്രത്തിൽ ചെന്തീക്കട്ട ചൊരിയുമ്പൊലുള്ളൊരു
സന്താപത്തെ വളൎക്കുന്നവാക്കിനെ ഹന്തചൊല്ലുന്നു നിസ്സാരനെ
പ്പൊലെ ॥ നിന്തിരുവടിതന്നുടെ മാനസെ ചിന്തിക്കുംപൊലെ വാ
ണവളല്ലെഞാൻ കാന്തചാരിത്രരക്ഷ വഴിപൊലെ സന്തതമിഹ ചെ
യ്യുന്നില്ലൊ വാണതും ॥ സതിയല്ലാത്തവളല്ല ഞാനെന്നും മതിയിൽത
വ നിശ്ചയമില്ലയൊ അതിദുഷ്ടനബലയാമെന്നെയും ചതികൊണ്ടെ
ല്ലൊസ്സൎശനം ചെയ്യുതും ॥ ചിത്തംസ്വാധീനമാകയാൽ സന്തതം ഭ
ൎത്താവെ നിങ്കൽ തന്നെനിൎത്തീട്ടുന്നെൻ ശക്താധീനമായ്ദൈവം ശ
രീരത്തെതീൎത്തതാകയാലെന്തു ഞാൻചെയ്യെണ്ടു ॥ ബാലികയായി
രിക്കുമ്പൊൾ തന്നെഞാൻ മാലയിട്ടിട്ടതു മുതലിന്നൊളം ശീലമീക്ഷി
ച്ചിട്ടൊട്ടുമറിയാഞ്ഞാൽ മെലിലെന്തഹൊ ചെയ്യെണ്ടു വല്ലഭ ॥ മന
താരിലെൻദൊഷം ഭവാൻമുന്നം നിനച്ചിട്ടുണ്ടായ്വന്നെന്നാലെന്തി
നായ് ഹനുമൽകരെ മൊതിരവും കൊടുത്തനുമൊദിച്ചയച്ചതും രാ
ഘവാ ॥ തവവചനമഖിലവു മന്നവൻ പ്രത്യക്ഷം നിന്നുചൊന്ന
തിന്നൊക്കയുംമിത്ഥ്യാവാണിയെന്നാകിൽ തവാഗ്രെഞാനദ്യ ജീവനെ
യുംകളഞ്ഞിടുവൻ ॥ മമബാല്യംമുതൽക്കുള്ള ഭക്തിയും മമതാദിസ്വ

ഭാവഗുണങ്ങളും രമണഭവാൻ സൎവ്വമറിഞ്ഞിട്ടും ക്രമമല്ലാതെന്തെ വാ പറയുന്നു ॥ ഇത്ഥംസീതയും തൊണ്ടവിറച്ചുകൊണ്ടാൎത്തയായ്ഭ ൎത്താവൊടുരചെയ്യുടൻ തത്രദ്ധ്യാനപരനായ്മരുവുന്ന പാൎത്ഥിവാനു ജൻ താന്നൊടുചൊല്ലിനാൾ ॥ സുമിത്രാത്മജ മാമകസങ്കട ശമത്തി ന്നായ്ചിതയെ നിൎമ്മിച്ചാലും സുമഹത്താകും ദുഷ്കീൎത്തി നീങ്ങുവാൻ മമദെഹത്തെ ഭസ്മീകരിക്കുന്നെൻ ॥ ഈവണ്ണം സങ്കടത്തൊടരുൾ ചെയ്ത ദെവിതൻവാക്ക കെട്ടതിതപ്തനായ്ഭാവം മാറിസ്സുമിത്രാതന യനും ദെവൻതന്നുടെ നെരെനൊക്കീടിനാൻ ॥ അപ്പൊളഗ്രജ ഭാ വരസങ്ങൾ കണ്ടുൾപൂവ്വിൽ തദഭിപ്രായമൊക്കയും ക്ഷിപ്രംനന്നാ യ്ഗ്രഹിച്ചുചിതയെയും തൽപ്രദെശത്തിലുണ്ടാക്കി ലക്ഷ്മണൻ ॥ സീ തയു മധൊവക്ത്രനായ്മരുവുന്ന നാഥനെയും പ്രദക്ഷിണംചെയ്തുസാ ദരംദെവ ബ്രാഹ്മണന്മാരുടെ പാദത്തെയും നമിച്ചെവം ചൊല്ലിനാ ൾ ॥ പതിയെവിട്ടൊരല്പനെരം പൊലും ഹൃദയംമമ നിന്നിട്ടില്ലെ ന്നാകിൽ സദാപാതിവ്രത്യത്തിന്മഹത്വത്താൽ ഹുതഭുക്കെന്റെ രക്ഷ ചെയ്തീടട്ടെ ॥ കൎമ്മവാങ്മനൊബുദ്ധ്യാദി കൊണ്ടിഹ ധൎമ്മിഷ്ഠനാകും രാമന്നതിക്രമം ചെമ്മെചെയ്യാതിരിക്കുന്നവളെന്നാലിമ്മഹാ വഹ്നി പാലനംചെയ്യട്ടെ ॥ പാതിവ്രത്യത്തിൻ നിഷ്ഠയറിയുന്നൊരാദിത്യാദി പതിന്നാലുദെവന്മാർ പ്രീതരായ്വന്നിട്ടുണ്ടെങ്കിലിന്നവർ സാധുപാദമി നിക്കു വരുത്തട്ടെ ॥ ഇത്ഥമാസ്സുദതന്നിൽ നിന്നൊതിക്കൊണ്ടുത്തമൊ ത്തമയാകുന്ന സീതയും ദീപ്തവഹ്നിക്കുടനെ വലംവച്ചിട്ടസ്യ സന്ദെ ഹം ചെന്നതിൽചാടിനാൾ ॥ സതിയാകുന്നജാനകി വഹ്നിയിൽപ തിച്ചപ്പൊൾ സകലജനങ്ങളും അതിക്ലെശത്തൊടയ്യൊ ഹാഹായെ ന്നതിരെകം കരഞ്ഞുതുടങ്ങിനാർ ॥ സ്ത്രീകളുംവഹ്നിമദ്ധ്യത്തിൽ സീത യെ വ്യാകുലീകൃത ഭെയായ്ക്കണ്ടപ്പൊൾ ലൊകമൊക്കമുഴക്കുമാറുച്ച ത്തിൽ ഭീകലന്ന കരഞ്ഞുതുടങ്ങിനാർ ॥ കഷ്ടാകഷ്ടമെന്നെല്ലാവരും തത്രകൊട്ടിഘൊഷിക്കും ശബ്ദത്തെകെട്ടപ്പൊൾ തുഷ്ടികൂടാതെരാഘ വനും ബാഷ്പമൊട്ടൊലിപ്പിച്ചു തന്നെമരുവിനാൻ ॥ അപ്പൊൾ തത്ര യമനുംയക്ഷെശനും സപ്തതിയുംശിവനുംവരുണനുംഇബ്ഭുവനകൎത്താ വാകും ബ്രഹ്മാവുമിപ്പറഞ്ഞവരൊക്ക വന്നീടിനാർ ॥ ശങ്കരാദി സമ സ്തെശപരന്മാരും ലങ്കയിലാവിൎഭൂതരായ്ക്കണ്ടപ്പൊൾ സങ്കടപ്പെട്ടു നി ൽക്കുന്നരാമനും തൻകരംകൂപ്പിത്തത്ര നിന്നീടിനാൻ ॥ അന്നെരത്താ സ്സുരന്മാരഖിലരുമൊന്നിച്ചെവം പറഞ്ഞുതുടങ്ങിനാർ ഇന്നിത്രൈ ലൊക്യ കൎത്താവാകുംഭവാൻ വഹ്നിമദ്ധ്യെപതിപ്പാൻ തുടന്നൊരു ത

ന്നാടെസതിയാകുന്നപത്നിയെ കിന്നിമിത്തമുപെക്ഷിച്ചു രാഘവ ॥ വി
രാഡ്രൂപെണ വാഴുന്നതുംഭവാൻ സുരസിദ്ധാദിയാകുന്നതും ഭവാൻ
നരപക്ഷിമൃഗാദികളും ഭവാൻ മരമത്സ്യജലാദികളുംഭവാൻ ॥ തന്നി
ന്നീവണ്ണമുള്ളവനെന്നതുംമാനനീയ ഭവാനെന്തറിയാത്തു ജാനകി
യെയും പ്രാകൃതന്മാരാകും മാനുഷന്മാരെപ്പൊലെന്തു നൊക്കാത്തു ॥
ഇത്ഥംദെവസ്തുതി കെട്ടനെരത്താമാത്താണ്ഡാന്വയനാകുന്ന രാഘ
വൻഅത്രിദശപ്രവരന്മാരൊടെവമുത്തരം വിനയത്തൊടരുൾചെയ്താ
ൻ ॥ ഞാനിന്നെന്നെദ്ദിവാകരവംശജ മാനുഷനായിത്തന്നെയറിയു
ന്നെൻ നൂനമീവണ്ണമല്ലങ്കിൽ സത്യത്തെജ്ഞാനമുള്ളൊരു നിങ്ങൾപ
റഞ്ഞാലും ॥ അറിവില്ലെന്നുഭാവിച്ചു രാഘവനരുൾചെയ്യുപ്പൊൾ പ
ത്മജൻചൊല്ലിനാൻ പരപൂരുഷദാശരഥെ തവപരമാത്ഥം പറയു
വൻകെട്ടാലും ॥ എന്നരുചെയ്താശ്രീരാമ തത്വത്തെ നന്നായ്സൂരി
ച്ചീവണ്ണംകെൾപ്പിച്ചാൻ മന്നവാത്മജ ത്രൂപനീവൈകുണ്ഠം തന്നിൽ
വാഴുംഹരിയെന്നറിഞ്ഞാലും ॥ പിന്നക്കൂർമ്മ മത്സ്യാദിസ്വരൂപെണ
വന്നവതാരംചെയ്യുതുംനീതന്നെ എന്നുവെണ്ട സകലസ്വരൂപെണ
നിന്നീടുംപരബ്രഹ്മവും നീതന്നെ ॥ ലക്ഷണയുതയാകുന്ന സീതയും
ലക്ഷ്മീദെവിയെന്നും നീധരിക്കുക രക്ഷൊനാഥ വധാത്ഥം ഞാൻപ്രാ
ത്ഥിച്ചിട്ടിക്ഷിതിയിൽ ജനിച്ചെന്നുമൊത്താലും ॥ രാവണന്റെ നിധ
നത്തെച്ചെയ്കയാൽ ദെവകാര്യവും സാധിതമായ്പ്പന്നു താവകന്മാക്കെ
ഖിലക്കു മാനന്ദമാവിഭ്രതമായ്വന്നെന്നു മൊത്താലും ഇസ്തുതിയെയുമാ
ദരാലെതൊരു മത്ത്യൻനിത്ത്യവും ഭക്ത്യാപഠിച്ചീടും യുദ്ധഭൂമിയിൽ
സ്വല്പവുംതൊലിയും മൃത്യുവുമവനുണ്ടായിവന്നീടാ ॥ ശുഭവാക്കുക
ളീവണ്ണം പത്മജനദിഭാഷണംചെയ്തു നിന്നീടുമ്പൊൾ രഭസാഹ
വ്യവാഹനം സീതയെ സ്വഭുജത്തിലെടുത്തും കൊണ്ടങ്ങിനെ ॥ മൂത്തി
മാനായ്ചിതാമദ്ധ്യന്തന്നിൽ നിന്നുത്ഥാനം ചെയ്യനന്തരം രാമന്റെ
ഹസ്തന്തന്നിലാപ്പത്നിയെയും കൊടുത്തിത്തരം രഘുനാഥനൊടൊതി
നാൻ ॥ രാഘവപരമന്ദിരവാസത്താൽ വ്യാകുലതമിവൾക്കില്ലതെ
ല്ലമെ ലൊകസാക്ഷിഞാൻ സീതാമനൊഗതമാകവെ ധരിച്ചുള്ളവ
നാകുന്നു ॥ ശുദ്ധഭാവയും നിഷ്പാപയുമായി നിത്യവുംവസിച്ചീടുമീസ്സി
തയെ സത്വരംഭവാൻ സ്വീകരിച്ചീടണ മദ്യഞാനതിന്നാജ്ഞാപി
ച്ചീടുന്നെൻ ॥ ഹുതഭുക്കെവം ചൊന്നതുകെട്ടുടൻ മതിമാനാകും രാ
മനുംചൊല്ലിനാൻ സതിതന്നെയിവളെന്നുംമാമക ഹൃദിനിശ്ചയമുണ്ടെ
ന്നിരിക്കിലും ॥ പരീക്ഷിക്കാതെ സ്വീകാരംചെയ്യുന്നാൽപരം കാമു

കൻരാമനെന്നിങ്ങിനെ പരിഹാസമായ്മൂഢ ജനമൊക്കെപ്പറഞ്ഞീടു
മെന്നൊൎത്തിന്നുപെക്ഷിച്ചേൻ ॥ ജനകാത്മജാ വഹ്നിപ്രവെശങ്കണ്ടു
നങ്ങാതെഞാനത്രവസിച്ചതും ജനങ്ങൾക്കിന്നഖിലൎക്കും വിശ്വാസം
മനതാരിൽഭവിപ്പാനെന്നൊൎത്താലും ॥ എന്നരുൾചെയ്താസ്സീതയെ
സ്വീകരിച്ചനൃനാനന്ദംപ്രാപിച്ചരാമനും വഹ്നിയുമന്തൎദ്ധാനത്തെ
ച്ചെയ്തുടൻതന്റെ പൂൎവ്വസ്ഥാനത്തെപ്രാപിച്ചാൻ ॥ രാമവാക്യങ്ങളി
വണ്ണംകെട്ടുടൻ വാമദെവനരുൾചെയ്തുഹൃഷ്ടനായ്കൊമളാകൃതെദി
ഷ്ട്യാവനീലൊകധൂമകെതുവിൻനിഗ്രഹംചെയ്തതും ॥ പാവകപവ
നാദികളാകുമിദ്ദെവകൾക്കെന്നുവെണ്ട സകലൎക്കുംരാവണന്റയ്ക്കൽ
നിന്നുള്ളഭീതിയെനീവഴിപൊലെതീൎത്തല്ലൊരാഘവ ॥ ഇനിനീപൊ
യ്ഭരതനെയുമുഗ്രതം വനവാസത്താൽ ക്ലെശിച്ചമെവുന്നജനനീയാകും
കൌസല്യതന്നെയുംവിനയത്തൊടപരാംബമാരെയും ॥ ആശ്വസി
പ്പിച്ചഭിഷിക്തനായ്പിന്നെ വിശ്വവാസികൾക്കാനന്ദമുണ്ടാക്കി അശ്വ
മെധാദിയജ്ഞങ്ങളെയും ചെയ്തുശരീരത്തെശ്ശീഘ്രം ത്യജിച്ചാലും ॥
രാഘവനിന്നാൽ താരിതനായ്പുരാനാകലൊകം ഗമിച്ചൊരുതാതനും
ശ്രീകലൻവിമാനെ കരെറിക്കൊണ്ടാഗമിച്ചിതാ നിൽപ്പതുംകാഴ്
ങ്കനീ ॥ നരജന്മത്തിൽതാതനൊടൊത്തൊരു ഉരുവിപ്പതുകൊണ്ടു
നീ വെഗെന ഉരുഭക്ത്യാസഹജനൊടുംകൂടിപ്പരിചൊടഭിവാദനം
ചെയ്താലും ॥ രുദ്രദെവനിവണ്ണം പറഞ്ഞപ്പൊൾ ഭദ്രമാകും വിമാ
നെവസിക്കുന്ന ഗാത്രമുണ്ടാക്കിത്തന്നപിതാവിനെ ച്ചിത്തഭക്ത്യാന
മിച്ചാരിരുവരും ॥ മക്കൾവീണുനമസ്കരിച്ചങ്ങിനെ കാക്കൽതന്നെ
കിടപ്പതുകണ്ടപ്പൊൾ ശീഘ്രം ചെന്നെടുത്തങ്കത്തിൽ വച്ചുകൊണ്ടു
കുമാരകന്മാരെദ്ദശരഥൻ ॥ ഗാത്രത്തൊടണച്ചാലിംഗനം ചെയ്താമ
സ്തകാതന്നിലാനന്ദബാഷ്പത്തെഎത്രയും പ്രവഹിപ്പിച്ചവൎക്കെറെറംസ്വ
സ്തിവാദവുംചെയ്തുവാ ചൊല്ലിനാൻ ॥ സ്വൎഗ്ഗംപ്രാപിച്ചസൎവ്വജന
ത്താലും സൽകൃതനായ്ഭവിച്ചിട്ടും രാഘവത്വൽഗാത്രസ്പൎശം കിട്ടായ്ക
യാൽ പരം ദുഃഖന്തന്നെയിനിക്കെന്നൊറിഞ്ഞാലും ॥ പുരാനിന്നെവ
നത്തിന്നയക്കുവാൻ വരയാചനാത്രപെണ്ണാ കൈകെയീഉരചെയ്തവാ
ക്കിപ്പൊഴുമെൻ ഹൃദി ശരംപൊലെതറച്ചുകിടക്കുന്നു ॥ കുശലത്തൊ
ടെനിങ്ങളെക്കണ്ടിപ്പൊൾ സ്വശരീരത്തിൽ ചെൎത്തുതഴുകയാൽവി
ശൊകത്വത്തെപ്രാപിച്ചുഞാനൊറാം സുശല്യം നീങ്ങിസ്സന്തുഷ്ടനായ്പ
ന്നെൻ ॥ നിന്നുടെവിയൊഗാഗ്നികൊണ്ടെത്രയും ഖിന്നചിത്തയായ്മെ
വുന്നമാതാവും ഇന്നയൊദ്ധ്യയിൽചെന്നു നീകാണുമ്പൊളനൃനാന

ന്ദാപ്രാപിക്കുംനിൎണ്ണയം ॥ പുരിതന്നിലഭിഷിക്തനായ്നിന്നെപ്പുരവാ
സിജനങ്ങളുമിദ്ദിനംനിരീക്ഷിച്ചീടുമായതുകൊണ്ടുള്ളിൽ പരമാനന്ദവുമ
വൎക്കുണ്ടാകും ॥ എത്രയും ധൎമ്മനിഷ്ഠനായ്സൽഗുണയുക്തനായനുര
ക്തനായെമ്മവുന്നഭക്തനാകും ഭരതനൊടൊത്തുനിൻഗാത്രംകാണ്മതിന്നാ
ഗ്രഹിക്കുന്നു ഞാൻ ॥ നീതിജ്ഞനിസ്സും തീൎണ്ണപ്രതിജ്ഞനായാദിതെയ
ന്മാൎക്കാനന്ദദായിയായ് ഭ്രാതാക്കന്മാരൊടൊത്തു ചിരംപരം മൊദ
ത്തൊടിരുന്നാലുമയൊദ്ധ്യയിൽ ॥ ഇതിതാതവചനങ്ങൾ കെട്ടപ്പൊ
ളതിഭക്ത്യാ നമിച്ചുവിനീതനായ് കൃതകൃത്യനായീടുന്നരാമനും പ്രതി
വാക്യം ജനകനൊടൊതിനാൻ ॥ തരുണീസ്വഭാവംകൊണ്ടു കൈകെ
യീപുരാചെയ്തുള്ളതെറകളൊക്കയും ഗുരുവാകും ഭവാൻ ക്ഷമിച്ചീട്ടു
വാൻ പരം താതഞാൻ പ്രാൎത്ഥനചെയ്യുന്നെൻ ॥ പുത്രനൊടൊ
ത്തുനിന്നെത്യജിച്ചെൻ ഞാനിത്ഥം ശാപസമാനമായ്ചൊന്നതും
അത്തരുണിക്കും പുത്രനുംപററരുതിത്രമാത്രം ഞാൻയാചനം ചെ
യ്യുന്നെൻ ॥ ഇതിരാമൻകൃതാഞ്ജലിയായ്ത്താത പദപങ്കജെവീ
ണുയാചിച്ചപ്പൊൾ അതുസമ്മതിച്ചെവം സുമിത്രതൻ സുതനൊടും
പ്രണയത്തൊടൊതിനാൻ ॥ രാമനും ജനകാത്മജക്കും വത്സസാമാ
ന്യമല്ലാതുള്ളശുശ്രൂഷയെ നീ മഹാവനെചെയ്കയാൽ ധൎമ്മവുംമാ
മകപ്രീതിയും നിനക്കുണ്ടായി ॥ ഈശ്വരൻതന്നെ രാമനെന്നുള്ളി
ൽ നീ വിശ്വാസത്തൊടിനിയും വഴിപൊലെശുശ്രൂഷിച്ചാലഭീഷ്ട
ങ്ങളൊക്കയും വിശ്വകൎത്താവായീടുമിവൻതരും ॥ ഇഹലൊകത്തി
ൽകീൎത്തിയും സജ്ജനബഹുമാന്യതയും തവനിത്യവും മഹാരാജപദ
വിയുമന്ത്യത്തിൽ മഹാനന്ദദമൊക്ഷവും പ്രാപിക്കും ॥ അതിഭക്ത്യാ
വണങ്ങിനിന്നീടുന്ന സുതന്മാരൊടിവണ്ണം പറഞ്ഞുടൻ സതിയാ
കും സ്നുഷയെ മുദാവിളിച്ചിതിഭംഗിയിൽ ചൊന്നാൻദശരഥൻ ॥
ചാരിത്രപരിശുദ്ധെ നീ രാമൻെറ നെരെക്കൊപത്തെച്ചെയ്യൊല്ല
തെല്ലുമെ ധീരനാകുന്ന രാമൻ നിൻശുദ്ധിക്കായാരംഭിച്ചതെന്നൊ
ൎത്താലുമിക്കൎമ്മം ॥ വല്ലഭനെല്ലൊനാരിമാൎക്കീശ്വരനില്ല സംശയമെ
വമൊൎത്തെപ്പൊഴും കള്ളംകൂടാതെ ഭൎത്തൃശുശ്രൂഷയെ നല്ലവണ്ണമനു
ഷ്ഠിച്ചുവാഴ്കനീ ॥ എന്നീവണ്ണമാമുവ്വരൊടും വെണ്ടതൊന്നൊഴിയാ
തെ ചൊല്ലിദ്ദശരഥൻതന്നുടെ വിമാനത്തിൽ കരെറിക്കൊണ്ടിന്ദ്ര
ലൊകംസമൊദം പ്രവെശിച്ചാൻ ॥ കാകുൽസ്ഥനായ രാജൎഷി
പൊയപ്പൊൾ പാകശാസനൻ രാമനൊടൊതിനാൻലൊകെശരാ
കും ഞങ്ങടെദൎശനം മൊഘമായ്വരികില്ലതുകൊണ്ടിഹ ॥ തുഷ്ടനായ്

ഞാൻ കഥിക്കുന്നെൻനിന്നുള്ളിലിഷ്ടമെന്തെന്നാലായതുസൎവ്വവും ഒ
ട്ടും വൈകാതെചൊൽകെന്നു ദെവെന്ദ്രൻ ശ്രെഷ്ഠതയൊടെചൊ
ന്നതുകെട്ടപ്പൊൾ ॥ മനുജത്വംനടിച്ചരഘുപതി വിനയത്തൊടിവണ്ണ
മരുൾചെയ്താൻ ഇനിയ്ക്കുള്ളഭിവൃദ്ധിയ്ക്കായ്ജീവനെ നിനയ്ക്കാതതിവി
ക്രമംചെയ്തിഹ ॥ രണത്തിൽ ഹതരായ്വന്നവാനരഗണത്തെബ്ഭവാൻ
നിൎവ്രണദെഹെന ക്ഷണത്തിൽ ജ്ജീവിപ്പിച്ചാലുമീവരം വണക്കത്തൊ
ടെയാചിക്കുന്നെനഹം॥ ഒന്നുകൂടിഞാൻപ്രാൎത്ഥിക്കുന്നെനിവർചെന്നീ
ട്ടുംപ്രദെശങ്ങളിലൊക്കയുംഎന്നുംനല്ലജലഫലമൂലാദിനന്നായ്വൃദ്ധിച്ചു
തന്നെവന്നീടണം ॥ രാഘവനെവം ചൊന്നതുകെട്ടടൻമെഘവാ
ഹനൻ താനുമുരചെയ്തു ലൊകെ ദുൎല്ലഭമെങ്കിലുമീവരമെകുന്നെൻ ഭവ
ൽ പ്രീതികിട്ടീടുവാൻ ॥ നിന്നഭിപ്രായംപൊലെ സകലവും വന്നീട
ട്ടെയെന്നിന്ദ്രൻ പറഞ്ഞപ്പൊൾ അന്നുയുദ്ധെ മരിച്ചവർ നിദ്രയിൽ
നിന്നുണരുന്നപൊലെയെഴുന്നെററാർ ॥ ഗീൎവ്വാണാരിവധത്താൽ കൃ
താൎത്ഥനായുൎവ്വിയിൽ സുഖം മെവുന്നരാമനെ സൎവ്വദെവകളും സ്തുതി
ചെയ്തുടൻ ചൊവ്വൊടാത്മഭവനം പ്രവെശിച്ചാർ ॥ അമരൊത്തമ
ന്മാരെ യഥാക്രമം നമനം ചെയ്തു തത്രരഘുപതി രമണീയൊടുംസൎവ്വ
ജനത്തൊടും ശ്രമം വിട്ടൊത്തു സൌഖ്യംമരുവിനാൻ ॥ പുലർകാല
ത്തുണൎന്നിരുന്നീടുന്ന ജലജെക്ഷണൻ തന്നുടെ സന്നിധൌ വളരെ
ത്താഴ്മയൊടെ ചൊന്നാനിതിനാൻ കളമാകും വചനം വിഭീഷണൻ ॥
സ്നാനവസ്ത്ര വിഭൂഷാദിയാൽ തിരുമെനിയ്ക്കേറാം പ്രകാശമുണ്ടാക്കുവാ
ൻ ഞാനിന്നെത്രയുമാഗ്രഹിച്ചീടുന്നെൻ ദീനവാത്സല്യകാരുണ്യവാരി
ധെ ॥ ഗാത്രത്തിന്നുള്ളലങ്കാര കൎമ്മത്തിന്നിത്തരുണീമാൎക്കൊപ്പമില്ലാ
രുമെ ത്വദ്വപുസ്സിവർ ശൊഭിപ്പിച്ചീടുവാൻ സത്വരമനുവാദത്തെ
ത്തന്നാലും ॥ യാതുധാനെശവാക്കുകൾ കെട്ടടൻ വീതശങ്കമരുൾചെ
യ്തുരാമനും ഭ്രാതാവാകും ഭരതനെ വിട്ടുനീചെയ്തീടും പൂജസ്വീകരി
ക്കില്ലഞാൻ ॥ മൽകാൎയ്യത്തിന്നതിക്ലെശം ചെയ്യൊരു സുഗ്രീവാദി ക
പികളെ യൊക്കനീ സൽക്കരിച്ചാലു മായതിനാലിന്നെന്നുൾക്കാമ്പി
ൽ പരം പ്രീതിയുണ്ടായ്വരും ॥ പരിക്ലിഷ്ടനായ് പ്രെമാൎദ്രചിത്തനാ
യ്പുരന്തന്നിൽ വ്രതസ്ഥനായ്മെവുന്ന ഭരതൻ തന്നെദ്ദൎശനം ചെയ്യുവാ
ൻ ത്വരപാരം വളരുന്നു മാനസെ ॥ ഏവം രാമവചനത്തെക്കെട്ടട
ൻ രാവണാനുജൻ താനുമുണൎത്തിച്ചു ദെവദിവ്യവിമാനത്തിൽകെററി
ഞാൻ താവകപുരമഹാനയിക്കുവൻ ॥ കുബെരാലയം തന്നിലിരു
ന്നൊരു ശുഭമാകുമാപ്പുഷ്പകത്തെ പ്പുരാസ്വബലാൽകൊണ്ടവനെ രണെ

ജയിച്ചഭയം കസ്സലാക്കിയന്നഗ്രജൻ ॥ ഇവിടസ്സപയൊഗിപ്പതിന്നാ
യ് ഞാനിവിടക്കൊണ്ടുവന്നീടാം വെഗത്തിൽ ഭവൽക്കാൎയ്യം കഴി
ഞ്ഞാൽ കുബെരന്റെ സവിധെ ചെന്നുകൊണ്ടാലും രാഘവ ॥ അ
നുഗ്രാഹ്യനടിയനെന്നും തവമനക്കാമ്പിൽ നിനക്കുന്നുണ്ടെന്നാകി
ൽ മനുജെശപര മൽപുരന്തന്നിലിന്നനുജാനചിതനായിവസിച്ചാലും ॥
പ്രീതിയൊടടിയൻ ചെയ്യും സൽക്കാരം നാഥനാകും ഭവാൻ കൃപ
യൊടിഹ വൈദെഹീയുതനായ്ത്തന്നെ സ്വീകാരം ചെയ്തു പിന്നെ
ഗ്ഗമിച്ചാലും രാഘവ ॥ പ്രാൎത്ഥിച്ചെവം വിനീതനായ്നില്ക്കുന്ന ഭക്ത
നൊടരുൾ ചെയ്തു ഭഗവാനും ശത്രുനിഗ്രഹെചെയ്തനിൻ സാഹായ്യ
മുത്തമതമപൂജയായ്പന്നമെ ॥ വെറെനിയ്യൊന്നും ചെയ്യെണ്ടസൽക്കാ
രംപാരംപ്രീതനായ് ഞാനതിനാൽത്തന്നെ ക്രൂരപാരംഭവാനെന്നിലു
ള്ളതും നെരായിട്ടറിവുണ്ടെൻ മനക്കാമ്പിൽ ॥ പുരാപിതൃക്കുടെ ഞാ
ൻവസിക്കുമ്പൊൾ ഭരതൻവന്നഭിവാദ്യം ചെയ്യെന്നെതിരിച്ചങ്ങൊ
ട്ടു കൊണ്ടുപൊയീടുവാൻ പരംയാചനചെയ്തതഖിലവും ॥ നിരസി
ച്ചന്നുപൊന്നൊരവസ്ഥയെ നിരൂപിക്കുന്നനെരമിഹ സഖെ അരനാ
ഴികനെരമെന്നാകിലുമിരുന്നീടുവാൻ ശക്തനല്ലൊട്ടുമെ ॥ ആധിപൂ
ണ്ടാപ്പുരത്തിൽ വസിക്കുന്ന മാതാക്കന്മാരെ മൂവ്വരെയുമെന്റെ സൊദ
രനെയും കാണ്മാൻഗമിക്കുന്നെൻ സാദരാനിയ്യനുമതി തന്നാലും ॥
ഭഗവാനെവം ചൊന്നതുകെട്ടപ്പൊളകതാരതിൽ ഭക്തിയൊടായവൻ
ഗഗനചരമാകും വിമാനത്തെ രഘുനാഥനികടെ വരുത്തിനാൻ ॥ കാ
ഞ്ചനരജതാദികൾ കൊണ്ടുള്ളമഞ്ജുജാലമതിലുണ്ടതൊക്കയും അഞ്ചി
തമായരത്നസമൂഹത്താൽ ലാഞ്ഛിതങ്ങളായ്ത്തന്നെയിരിക്കുന്നു വാ
ഞ്ഛിക്കുംദിക്കിലൊക്കയും പുഷ്പകംസഞ്ചരിക്കുമതി ദിവ്യമാകയാൽ ॥
ശൊഭനതരകിങ്കിണീജാലവും ശൊഭയ്ക്കായ്ത്തീൎത്തു ചെൎത്തിട്ടുണ്ടായ
തിൽ ലൊഭംകൂടാതെചിത്രപ്പണികളും കൌബെരമാകും യാനത്തിലു
ണ്ടല്ലൊ ॥ പതാകാദ്ധ്വജവെദികളും പലവിധമായതിൽ ചെൎത്തി
ട്ടുണ്ടാകയും അതിമൊഹനം വിശ്വകൎമ്മാവിനാൽ കൃതമായതു
മാകുന്നു പുഷ്പകം ॥ ഇത്രസുന്ദരമാകും വിമാനത്തെത്തത്ര രാമസ
മീപെ വിഭീഷണൻ ഭൃത്യരെക്കൊണ്ടു വയ്പിച്ചവിടത്തിൽ ഭക്തി
കയ്ക്കൊണ്ടു നിന്നാൻവിനീതനായ് ॥ പിന്നെയുംരഘുനാഥനൊടായവ
ൻവന്ദനം ചെയ്തിവണ്ണമുണൎത്തിച്ചാൻ മന്നവനിയൊഗിച്ചാലും മൽ
കൃത്യമിന്നിനിച്ചില തുണ്ടെങ്കിലായതും ॥ രജനീചരനായകനീവണ്ണം
ഭജനപരനായിപ്പറഞ്ഞപ്പൊൾ ഭുജവീൎയ്യത്താൽ വിക്രമംചെയ്യൊരു

നിജസെനയെ നൊക്കീട്ടരുൾചെയ്യാൻ ॥ യത്നാചെയ്യു സകലക
പികൾക്കും രത്നവസ്ത്ര ധനഭൂഷണാദികൾ സസ്നെഹം നീകൊടുത്തു
പൂജിച്ചെന്നാൽ കൂൎത്സ്നവുംമമപൂജയായ്വന്നീടും ॥ അതുകൊണ്ടിന്നി
വാനരന്മാരുടെ ഹൃദയത്തിലുള്ളാഗ്രഹമൊക്കയും വിധിപൊലെകൊ
ടുത്തു പൂജിച്ചവൎക്കു സന്തൊഷമുണ്ടാക്കിടെണം നീ ॥ മാനാഹ
ന്മാരായ് നിത്യമിരിക്കുന്ന വാനരന്മാരെ മാനിച്ചനിയ്യെങ്കിൽ ദാനശീ
ലൻ വിഭീഷണനെന്നിവരാനന്ദത്തൊടധികം പ്രശംസിക്കും ॥ ആ
ദെശംകെട്ടനെരം വിഭീഷണൻമൊദത്തൊടവൎക്കൊക്കയും വെവ്വെറ
ഓദനധനരത്നവസ്ത്രാദികളാദരിച്ചിഷ്ടം പൊലെനൽകീടിനാൻ ॥ ക
ണ്ഠചാംബരമാല്യാദിയാൽ പരംമണ്ഡിതരാക്കുപികളെ കണ്ടപ്പൊൾ
പൂണ്ണമൊദമനുജനൊടും കൂടിസൎണ്ണരത്നമയമാകും പുഷ്പകെതിണ്ണ
മക്കെരമണിയെ വച്ചുകൊണ്ടണ്ണൊ ജെക്ഷ്മണൻ രാമൻകരെറിനാൻ
ഉൎവ്വീനാഥ സുതനാകും രാഘവൻദിവ്യയാനെ വസിച്ചുംകൊണ്ടന്നെ
രം സൎവ്വരൊടുമിവണ്ണം ബഹുമാനപൂൎവ്വം സന്തുഷ്ടനായിട്ടരുൾ ചെ
യ്യാൻ ॥ കെട്ടാലുംവഴിപൊലെ കപികുലശ്രെഷ്ഠരെ നിങ്ങൾചെയ്യു
സഹായത്താൽ ത്തുഷ്ടനായിഞാനായതുകൊണ്ടിപ്പൊളിഷ്ടംപൊലെ
ഗമിച്ചാലുംസൎവ്വരും ॥ സുഗ്രീവനിസ്സംബന്ധകൃത്യം സദാവ്യഗ്രതയെ
ന്ന്യെ ചെയ്കയാലെന്നുടെ ഉൾക്കമെലാ പ്രസന്നമായ് നിയ്യിനിക്കിഷ്കി
ന്ധക്കു നിജരൊത്തുപൊയാലും ॥ നിന്നുടെപുരംപാലിച്ചുകൊണ്ടി
ഹ നന്നായ്വാഴ്ക ഭവാനുംവിഭീഷണ എന്നുടെയാത്രക്കിന്നു സക
ലരും തന്നീടെണമനുമതിയുംമുദാ ॥ ഇത്ഥംരാമൻ പറഞ്ഞതുകെട്ട
പ്പൊൾ തത്രനിൽക്കുന്ന സൎവ്വജനങ്ങളും ചിത്തഭക്ത്യാ രഘുകുലനാ
ഥന്റെ കാൽത്തളിരിണ വന്ദിച്ചുണൎത്തിച്ചാർ ॥ അടിയങ്ങളും രാ
ഘവനിന്തിരുവടിയൊന്നിച്ചയൊദ്ധ്യാ പുരന്തന്നിൽ വിടകൊണ്ടിട്ട
വിടത്തിലുണ്ടാകും പട്ടഘൊഷവും പട്ടണവുംതവ ॥ അഭിഷെക
വുംകണ്ടഥ കൌസല്യക്കഭിവാദ്യവുമാദരാൽ ചെയ്തുടൻ സ്വഭവന
ത്തെ പ്രാപിപ്പാൻ സമ്മതംപ്രഭുവാകും ഭവാനിന്നു തന്നാലും ॥ താ
ഴ്മയൊടെവം പ്രാൎത്ഥനചെയ്യപ്പൊളച്യുതനാകും രാമനരുൾചെയ്തു ഇ
ച്ഛയുണ്ടിന്നുബന്ധു സമെതനായച്ഛന്റെ പുരംതന്നിൽ പ്രവെശിപ്പാ
ൻ ॥ അതിനാൽദ്രുതം സന്തുഷ്ടരായ് നിങ്ങളിതിൽതന്നെ സകലരും
കെറുക ഇതിരാമന്റെകല്പന കെട്ടവരതിവെഗം വിമാനത്തിൽകെറി
നാർ ॥ തിരക്കെന്ന്യെസകലരും സൌഖ്യമായിരുന്നീടിനാർ ദിവ്യവി
മാനത്തിൽ നരവാഹനനെപ്പൊലെ രാമനുംപരിശൊഭിച്ചുമെവിനാ
ൻ പുഷ്പകെ ॥ അതുനെരത്താപ്പുഷ്പകയാനത്തൊടതി വെഗംഗമിക്കു

നിയ്യെന്നെവം ക്ഷിതിനാഥസുതനാകും രാഘവൻ പ്രതിനന്ദിച്ചരുള
ച്ചെയ്തീടിനാൻ ॥ മനുജെശതനയൻ ഗമിക്കുവാനനുവാദം കൊട്ട
ത്തൊരനന്തരംഅനമൊദംപൂണ്ടംബരമാൎഗ്ഗെണ ധനദാൻെറവിമാനം
പുറപ്പെട്ടു ॥ അനന്തരം രഘുനായകനംമുദാ ചൊന്നാൻതന്നുടെ പ
ത്നിയൊടീവണ്ണം ചന്ദ്രനെർമുഖിസീതെ സുരശില്പി തന്നിലുള്ളൊരു
കൌശലമൊക്കയും ഇന്നിനക്കതഞ്ചെരെശ്വരൻ തന്നുടെമന്ദിരത്തിലു
ണ്ടായതു കണ്ടാലും ॥ യുദ്ധസ്ഥാനത്തെയും നീവഴിപൊലെ നെത്രം
രണ്ടുംതുറന്നു കണ്ടീടുകഇദ്ദിക്കിൽ തന്നെയാകുന്നു രാവണൻമൃത്യുഗ്ര
സ്തനായ്മുന്നംകിടന്നതും ॥ കുംഭകൎണ്ണപ്രഹസ്ത ധൂമ്രാക്ഷാദിവയ്‌ബ
ന്മാർ ചത്തുവീണതുമീസ്ഥലെ ജംഭാരിജിത്തു മിദ്ദിക്കിലെന്നുടെ ത
മ്പിയാൽ ഹതനായെന്നറിഞ്ഞാലും ॥ മയപുത്രിയു മിദ്ദിക്കിലൊക്കു
ന്നു ദയിതൻെറശവദെഹം കണ്ടെറം ഭയവെപഥുപൂണ്ടു കരഞ്ഞ
തുമയിഭാമിനി സൎവ്വംകാണ്കനീ ॥ സമുദ്രംകടന്നിദ്ദിക്കിലദ്ദിനം സു
മുഖിഞാൻ വസിച്ചെന്നറിഞ്ഞാലും മമകല്പനയാൽ നളൻകെട്ടിയ
സുമതെ സെതുവുമിതാകണ്ടാലും ॥ കുക്ഷിയിൽപല നക്രമകരാദി
രൂക്ഷ ജന്തുക്കളുണ്ടാകകൊണ്ടെറം അക്ഷൊഭ്യമാകും സാഗരത്തെ
യും നീവീക്ഷണംചെയ്തു കൊണ്ടാലുംജാനകി ॥ വാതപുത്രനുപകാ
രം ചെയ്യൊരുഭൂധരത്തെയും പുണ്യമായീടുന്ന സെതുബന്ധനമാകു
ന്ന തീൎത്ഥത്തെയും മൈഥലി നീവഴിപൊലെ കണ്ടാലും ॥ പ്രീത്യാരാ
വണസൊദരൻ വന്നെൻെറ മിത്രമായതുമീസ്ഥലത്താകുന്നു മാൎത്താ
ണ്ഡാത്മജൻ തൻെറപുരത്തെയും സത്വരമിതാ കാണ്കനീസുന്ദരി ॥
മിത്രപ്രീതിക്കായ് ബാലിയെക്കൊന്നതു മിദ്ദിക്കിൽതന്നെ നിന്നെന്നറി
ഞ്ഞാലും ॥ കിഷ്കിന്ധാപുരി കണ്ടുടൻസീതയും നിഷ്കപടംപ്രിയനൊ
ടുണൎത്തിച്ചാൾ ॥ സുഗ്രീവ പ്രിയഭാൎയ്യമാരൊത്തു ഞാനാഗ്രഹിക്കുന്നു
രാജ്യംപ്രവെശിപ്പാൻ ॥ ഇതിപ്രെയസീ വാക്കുകെട്ടായതും സദയം
സമ്മതിച്ചഥരാഘവൻ ക്ഷിതിയിൽ പുഷ്പകത്തെയിറക്കിക്കൊണ്ടതി
തുഷ്ട്യാ കപീശനൊടൊതിനാൻ ॥ വാനരാധിപ സൎവ്വരും തന്നുടെ
മാനനി മാരൊടൊത്തു വന്നീടുകജാനകി തന്നഭിലാഷം പൊലിന്നു
ഞാനും പൊകുവാനാഗ്രഹിച്ചീടുന്നു ॥ സന്ദെശമെവം കെട്ടഥസുഗ്രീ
വൻ സൈന്യത്തൊടൊത്തു രാജ്യത്തിൽചെന്നുടൻ സുന്ദരിയാകും
താരയെക്കൌസല്യാനന്ദനൻ തൻെറകല്പന കെൾപ്പിച്ചാൻ ॥ ഇപ്പ്ര
ദെശത്തിൽ നമ്മുടെജാതിയിലിപ്പൊളുള്ള തരുണിമാൎക്കൊക്കയും ക
ല്പനകിട്ടി രാമപുരംകാണ്മാൻ ക്ഷിപ്രംകൊണ്ടു വന്നാലുമവരെനീ ॥
വല്ലഭനെവം ചൊന്നതുകെട്ടപ്പൊൾ മല്ലലൊചനയാകുന്ന താരയും

എല്ലാനാരിമാരെയും വസ്ത്രിതാൻ നല്ലവണ്ണമലങ്കരിപ്പിച്ചുടൻ സല്ലീലമവരൊത്തു വിമാനത്തിൻ തെല്ലരികിൽ ചെന്നെല്ലാവരുംകൂടി ॥ പുഷ്പകത്തെ പ്രദക്ഷിണം ചെയ്യുവരുൾപ്രമൊദ മതിൽകരയെറിനാർ അപ്പൊളാദ്രിവ്യമാകും വിമാനവു മുൽപതിച്ചു വിയൽപ്രദെശെദ്രുതം ॥ പിന്നെയുംരാമൻ സീതയെദ്ദിക്കുകൾ നന്ദിപൂണ്ടുടൻ കാട്ടിത്തുടങ്ങിനാൻ ഉന്നതമാകു മൃശ്യമൂകത്തെയും തനപംശിമണെ കാങ്കവഴിപൊലെ ॥ രവിപുത്രനൊടൊത്തുഞാൻ സഖ്യവുമിവിടത്തന്നെ നിന്നെല്ലാചെയ്യുതും തവഹെതുവായ്ബാലിവധം ചെയ്യാനവനൊത്തഥ സത്യത്തെച്ചെയ്യുതും ॥ ചിത്രകാനനയാകുന്ന പമ്പയെദ്ധാത്രീപുത്രി ദയിതെനീകണ്ടാലും തപദപിയൊഗത്താലാത്ത പ്രലാപവുമത്ര നിന്നെല്ലാമുന്നം ഞാൻചെയ്യുതും ॥ അമ്പലെഞെന്നീപ്പമ്പാതീരത്തെല്ലൊ ശബരാംഗനയെച്ചെന്ന കണ്ടതുംഉഭയകരച്ഛെദനംചെയ്യിട്ടാക്കബന്ധൻ തന്നെക്കൊന്നതുമീസ്ഥലെ ॥ കൊണ്ടൽവെണ്ണിനിനക്ക വെണ്ടിട്ടശ കണ്ഠനൊടാജ്ഞടായുവന്നെത്രയും ശണ്ഠയിട്ടുപൊരുതിയസ്ഥാനവുംകണ്ടാലും വഴിപൊലെ നി ബാലികെ ॥ ജനസ്ഥാനപ്രദെശത്തെയും മൃദാജനകാത്മജെനിഷ്ഠിതാകണ്ടാലുംനിനച്ചാലുംഖരാദിയെമുന്നമിവനത്തിൽതന്നെ വച്ചല്ലെകൊന്നതും ॥ സമ്മൊദംനാംവസിച്ചശുഭപണ്ണനിമ്മിത ഭവനത്തെയുംകാങ്ക നി നിമ്മൎയ്യാദൻദശമുഖൻ നിന്നെയന്നിമ്മഹിയിൽ നിന്നല്ലെഹരിച്ചതും ॥ നിമ്മലയാകുംഗൊദാവരിയെയും രമ്യമാകുമഗസ്ത്യാശ്രമത്തെയും കംബുകണ്ഠിസുതീക്ഷ്ണശരഭംഗ സന്മുനിവാസസ്ഥാനങ്ങളുംകാങ്ക ॥ വിരാധൻതന്നെക്കൊന്ന സ്ഥലത്തെയും പരിചൊടത്രി പത്നിയെച്ചെന്ന നീ നിരിക്ഷിച്ചൊരുപുണ്യാശ്രമത്തെയും വരവണ്ണിനിജാനകികണ്ടാലും ഉത്തമഗുണവാനാകും കൈകെയീപുത്രനെന്നെപ്രസാദിപ്പിപ്പാൻപുരാ ഭക്ത്യാവന്നൊരുമൊഹനമാകുന്ന ചിത്രകൂടപ്രദെശവുംകാങ്കനീ ॥ ഭരദ്വാജന്റെവാസസ്ഥലത്തെയും സുരസെവിതഭാഗീരഥിയെയും സരയൂനദിയെയും ഗുഹൻതന്റെപുരിയെയും നീ കാങ്കസുമദ്ധ്യമെ ॥ ദൂരത്തായ്തന്നെ കാണുന്നിതാ പരാ ചാരുവാകുമയൊദ്ധ്യാപുരം പ്രിയെ സാരസാക്ഷിനമസ്കാരംചെയ്യുതിന്നാരംഭിച്ചാലും വെഗെനനിഷ്ഠിപ്പൊൾ ॥ അരുളിച്ചെയ്യുതീവണ്ണംകെട്ടപ്പൊൾ ഹരിവീരരും രാക്ഷസശ്രെഷ്ഠനുംഉരുമൊദമുയന്നുയന്നപ്പുരി പരിശൊഭയെനൊക്കിത്തുടങ്ങിനാർ ॥ പതിന്നാലാമതായുള്ള വൎഷവു മതിക്രാന്തമായ്പനാദിനന്തന്നെ പ്രഥി

തൻ രഘുനാഥൻഭരദ്വാജപദം പ്രാപിച്ചഭിവാദനംചെയ്താൻ ॥ മുനിയൊടഥരാജ്യവൃത്താന്തവും മനുജെശ്വരനീവണ്ണം ചൊദിച്ചു സുനീതിജ്ഞന്മമപുരെവാണീടും ജനത്തിന്നൊക്കെശ്ശൊഭനമല്ലയൊ ॥ ഭരതൻതാനും മാതാക്കന്മാരുമിന്നിരിക്കുന്നുണ്ടൊ ജീവിച്ചൊരുവിധംപുരത്തിങ്കൽസുഭിക്ഷമൊ സൎവ്വവുമതുകൾ ചെയ്യുന്നൊക്കെൽപ്പിച്ചതന്നാലും ॥ മാമുനികുലശ്രെഷ്ഠനൊടീവണ്ണം രാമൻചൊദിച്ചനെരത്തദ്ദെഹവും പ്രെമത്തൊടൊന്നു പുഞ്ചിരിയിട്ടുടൻ ഭൂമിനാഥസുതനൊടു ചൊല്ലിനാൻ ॥ കെട്ടാലുംഭരതൻ നീ ഗമിച്ചനാൾതൊട്ടുപങ്കമണിഞ്ഞു ജടാഭാരംകെട്ടിവച്ചുനിൻ പാദുകയെത്തന്റെ ജ്യെഷ്ഠനെപ്പൊലെ പൂജിച്ചുനിത്യവും ॥ സൎവ്വകാൎയ്യത്തെയും താൻ നടത്തിക്കൊണ്ടുൎവ്വിയെപ്പരിപാലനംചെയ്യുന്നതവ്വണ്ണന്തന്നെ മാതാക്കന്മാരെയും നിൎവ്യാജമവൻസംരക്ഷചെയ്യുന്നു ॥ രഘുനാഥതവപുരിതന്നിലിന്നഖിലൎക്കും ശുഭമെന്നറിഞ്ഞാലും സുഖത്തെയുമായെപൂൎവ്വരാജ്യത്തെയുംസംഗ്രഹത്തെയും താതാദിയെയുംനീ ॥ ഉപെക്ഷിച്ചതുകൈകെയിവാക്കിനാൽ ശപഥത്തെയും ചെയ്തീവനന്തന്നിൽ ശുഭനിന്നെപ്പദാതിയാക്കുണ്ടപ്പൊൾ കൃപപാരമിനിക്കുളവായ്പന്നു ॥ ഇപ്പൊൾ സിദ്ധാൎത്ഥനായ്നിന്നെത്തുഷ്ടനായിപ്രദെശസംബന്ധുവാൎക്കാങ്കെയാൽ ഉൾപ്പൂവൊറംപ്രസന്നമായ്പന്നെന്നും സുപ്രസന്നവദനധരിച്ചാലും ॥ കാട്ടിൽവച്ചു ദയിതയെക്കട്ടതും ദുഷ്ടനാകുമവനെവധിച്ചതും ശ്രെഷ്ഠന്മാരെ നീ ദൎശിച്ചതുംദിവ്യ ദൃഷ്ടികൊണ്ടറിഞ്ഞീടിനെൻസൎവ്വവും ॥ മാനിച്ചിപ്പൊളൊരുവരം പ്രീതനായ്ദാനംചെയ്യുന്നെൻ സ്വീകരിച്ചത്ര നീ സെനയൊടുമൊത്തിട്ടിന്നു സൌഖ്യമായ്താനവെന്ദ്രവസിച്ചിട്ടുപൊയാലും ॥ ഉത്തമാംഗംകൊണ്ടഗ്ഗിരംസ്വീകരിച്ചിത്തരം മുനിയൊടുടൻയാചിച്ചാൻ സത്വരം ഞാനയൊദ്ധ്യക്കുപൊകുമ്പൊൾ തത്രമാൎഗ്ഗെഫലിക്കാത്ത വൃക്ഷവും ॥ സുധയൊടുസമാനമധുഫല വിതതിനൽകീടെണമകാലത്തും ഇതുതന്നെവരമായിട്ടിന്നിനിക്കുതകീടുക തുഷ്ടിയൊടെഭവാൻ ॥ അങ്ങിനെതന്നെയെന്നു മുനീശ്വരൻ മംഗലനാകും രാമനൊടൊതിനാൻ ഭംഗിയൊടെമധുഫലപുഷ്പാദിതിങ്ങിവന്നു മരങ്ങളിലുംതദാ ॥ അതുകണ്ടുടൻ വാനരശ്രെഷ്ഠരും മുദിതന്മാരായ്ചെന്നാപ്ഫലാദിയെ യഥാകാമം ഭുജിച്ചവരെല്ലാരും ജിതസ്വൎഗ്ഗരെപ്പൊലെമരുവിനാർ ॥ രാമനാപിന്നെമാരുതിയൊടെവം പ്രെമത്തൊടരുൾചെയ്തു തുടങ്ങിനാൻ താമസിക്കാതെ നീപൊയ്ഗുഹനൊടെൻ ക്ഷെമവൃ

ത്താന്തമൊക്കെക്കഥിക്കേണം ॥ അവനെൻ പ്രിയനാകയാലിക്കഥാ
ശ്രവണാൽകൊണ്ടതിപ്രീതനായ്വരും തവമൽ പുരിപ്പുക്കുള്ളൊരു മാൎഗ്ഗവും
നിവെദിപ്പിച്ചുതന്നീടും മാരുതെ ॥ സാദരംപൊയ്ഭരതനൊടും പി
ന്നെച്ചോദിക്കെണം കുശലംനീമൽഗിരാസീതാലക്ഷ്മണന്മാരൊടും
കൂടിഞാൻ സാധിതാൎത്ഥനായ്വന്നെന്നും ചൊല്ലെണം ॥ ഭാൎയ്യയെ
ത്തസ്കരിച്ചവൻവൃത്തവും സൂൎയ്യനന്ദനസഖ്യവും ബാലിയെശൌ
ൎയ്യംകൊണ്ടുഹനിച്ചതും സീതയെവീൎയ്യംകൊണ്ടു നീ വീക്ഷിച്ചുവന്ന
തും ॥ സെതുബന്ധിച്ചതും സെനയൊടൊത്തുയാതുധാനെശനെ
ക്കൊലചെയ്തതും താതനെക്കണ്ടുവന്ദിച്ചതും വരം പ്രീതരായ്ത്തദാ
ദെവന്മാർതന്നതും ॥ പരം പ്രീത്യാസുഹൃജ്ജനയുക്തനായ്ഭരദ്വാ
ജനികടത്തിലിദ്ദിനം മരുവുന്നുഞാനെന്നും പ്രിയനാകുംഭരതൻത
ന്നൊടൊതുകമാരുതെ ॥ നിന്നുടെ വാക്കുകെൾക്കുമ്പൊളായവൻ
തന്നുടെഭാവമെന്തെന്നാലായതും നന്നായ്സൂക്ഷിച്ചറിയെണം രാജ്യ
ത്തിന്നിന്നഭിലാഷമായവനുണ്ടെങ്കിൽ ॥ കൊടുത്തീടും ഞാൻ തുഷ്ട
നായ്രാജ്യവും വടിപൊടവൻപാലനംചെയ്യട്ടെഉടനെനിക്കഭിപ്രാ
യമൊക്കയുംപടുത്വം കൊണ്ടറിഞ്ഞുവന്നീടണം ॥ ധാത്രീശനാകും
രാമനാലീവണ്ണം പ്രീത്യാസന്ദിഷ്ടനായപ്പൊളായവൻ മൎത്ത്യവെഷം
ധരിച്ചുഗുഹൻതന്റെ പത്തനത്തിൽചെന്നീവണ്ണം ചൊല്ലിനാ
ൻ ॥ ഗുഹനിൻപ്രിയനാകുന്ന രാഘവൻസഹജപ്രിയാസെനാദി
യുക്തനായ്നിഹതരിപുവായ്ഭരദ്വാജനാൽ ബഹുമാനിതനായ്
തത്രവാഴുന്നു ॥ നിന്നൊടിന്നു കുശലത്തെച്ചോദിപ്പാനെന്നൊടാ
ജ്ഞാപിച്ചീടിനാൻ രാഘവൻഎന്നവനൊടുരചെയ്തിട്ടംബരം ത
ന്നിൽചാടിദ്രുതം ഗമിച്ചാനവൻ ॥ ഗൊമതിയെയുംവാലുകിനിയെ
യും ഭീമസാലവനത്തെയും ഭാൎഗ്ഗവരാമതീൎത്ഥത്തെയും കടന്നാനന്ദി
ഗ്രാമസന്നിധിതന്നിൽ ചെന്നീടിനാൻ ॥ തത്രചീരാംബരധരനാ
യിട്ടും മസ്തകത്തിൽ ജടയെധരിച്ചിട്ടും ഗാത്രംപാരംകൃശമായിട്ടും
മലദിഗ്ദ്ധമായിട്ടും രാമവിയൊഗത്താൽ ॥ ഫലമൂലാദിതന്നെ ഭുജിച്ചി
ട്ടുംവലയാദി വിഭൂഷണംവിട്ടിട്ടും മലിനാകാരനായിട്ടും പാദുകാബല
ത്താൽ പുരരക്ഷയെച്ചെയ്തിട്ടും ॥ ബ്രഹ്മൎഷിസമതെജസ്വിയായിട്ടും ധ
ൎമ്മത്തിൻമൂൎത്തിയെപ്പൊലെയായിട്ടും നിൎമ്മലമനസ്സായിട്ടും സൎവ്വക്ഷ്മാ
സമ്മതതമനായിട്ടുംമെവുന്ന ॥ ഭരതൻതന്നെക്കണ്ടുപ്ലവാനരവരനാകും
പവനജനെത്രയും ത്വരയൊടെകരാരണ്ടും കൂപ്പിക്കൊണ്ടരികിൽചെ
ന്നിവണ്ണമുണൎത്തിച്ചാൻ ॥ യാതൊരാളെക്കുറിച്ചു ഭവാനിപ്പൊൾ

ഖെദത്തൊടിഹവാണരുളീടുന്ന ഭ്രാതാവാകുമാരഘവൻ തുഷ്ടനാ
യ്ചൊദിക്കുന്നു കുശലാവിഭൊതവ ॥ മംഗളയാകും സീതയെക്കണ്ടെ
ത്തും സംഗ്രാമെരിപുഭഞ്ജനംചെയ്തതും സംഗ്രഹമായ്സമസ്തവൃത്താ
ന്തവുംസംഗ്രഹിപ്പിച്ചാൻ സന്നതിയൊടവൻ ॥ സന്തൊഷപ്രദ
വാക്കുകളീവണ്ണമന്തികെവന്നവൻ ചൊല്ലിക്കെട്ടപ്പൊൾഎന്തന്നില്ലാ
തെമൊദം വളൎന്നുടനന്ധനായ്വീണുഭ്രമമൊടുഭരതനും ॥ അല്പനെരം
കഴിഞ്ഞപ്പൊൾ ബൊധവുമുണ്ടവിച്ചെഴുന്നെറ്റവൻ പ്രീതനായ്തൽ
പ്രദെശെ മരുവുംഹനുമാനെ ക്ഷിപ്രംചെന്നു പുണൎന്നെവമൊതിനാ
ൻ ॥ കരുണകലൎന്നത്ര വന്നെന്നുടെ പരിതാപത്തെത്തീൎത്ത നീയ്യി
ന്നൊരുസുര ശ്രെഷ്ഠനൊ പാരം ഗുണമുള്ളനരന്മാരിൽ വച്ചെകനൊ
ചൊല്ലുക ॥ കണക്കില്ലാത്തമൊദത്തെ നൽകിയ ഗുണമെറും നിന
ക്കിന്നു ഗൊഗ്രാമമണി മണ്ഡിതനാരീഗണാദിയെ വണക്കത്തൊ
ടെ ദാനംചെയ്യീടുന്നെൻ ॥ ശതവൎഷംകഴിഞ്ഞിട്ടെന്നാകിലും മുദം
പ്രാപിക്കും ജീവിച്ചിരുന്നെന്നാൽ ഇതിലൊകപ്രസിദ്ധ വചനമിന്നി
തുകെൾക്കയാൽ സത്യമായ്വന്നെല്ലൊ ॥ ഹരിജാതിയുമഗ്രജനും ത
മ്മിലൊരുമിച്ചിന്നു ബന്ധുത്വംപ്രാപിപ്പാൻ ഒരുകാരണമെന്തന്നാ
ലായതും പരിചൊടുരചെയ്യാലും ശൊഭന ॥ ദീനതപൂണ്ടിരിക്കുമവ
നെവമാനന്ദത്തൊടുരചെയ്തു നിന്നപ്പൊൾ മാനുഷാകാരനായ്മരുവീ
ടുന്ന വാനരൊത്തമ നീവണ്ണംചൊല്ലിനാൻ ॥ നരപാലകുമാരക കെ
ൾക്കഞാൻ മരുദാത്മജ വാനരനാകുന്നു ഉരചെയ്തുസകലവൃത്താന്ത
വുംധരിപ്പിച്ചു കൊണ്ടീടാംവഴിപൊലെ ॥ വരശ്ശൂത്തമനാ രാമനെക്കൈ
കെയീപുരം തന്നിൽനിന്നാട്ടിക്കളഞ്ഞതും പുത്രശൊകം കൊണ്ട
ച്ഛൻമരിച്ചതും സത്വരമങ്ങുദൂതാളെയയച്ചതും ഉത്തമഭവാൻ മാതുല
ൻതന്നുടെ പത്തനത്തിൽ നിന്നാഗതനായതും ॥ പാൎത്ഥിവശ്രീയെ
സ്സന്ത്യജിച്ചഞ്ജസാ ചിത്രകൂടത്തിൽ ചെന്നപെക്ഷിച്ചതും സത്യനി
ഷ്ഠനായീടുന്ന രാഘവൻതദ്വചനത്തെ ക്കെൾക്കാതിരുന്നതും ॥ പാ
ദുകകളെത്തന്നുടനെ ഭവൽഖെദംതീൎത്തു തിരിപ്പിച്ചയച്ചതും ഭൂതമാ
യൊരിവൃത്താന്തമൊക്കയും ചെതസ്സിൽ തവബൊധവുമുണ്ടല്ലൊ ॥
പിന്നത്തത്രഗതമായ വൃത്താന്തംമന്നവാത്മജ ചൊല്ലാം ഞാൻകെ
ട്ടാലും സന്ദെഹംവിട്ടനന്തരം ദണ്ഡകമെന്നുചൊല്ലും വനെചെന്നു
രാഘവൻ ॥ വിരാധനെന്നുപെരാകും രാക്ഷസവരനെയും വധിച്ചു
പിന്നയും നരപാലസുതന്മാരിരുവരും തരസാകാനനത്തിൽ നട
ക്കുമ്പൊൾ ॥ ശരഭംഗമുനിയെക്കണ്ടദ്ദെഹംസുരലൊകത്തെ പ്രാപി

ച്ചതുംകണ്ടു പരിചൊടന്യ മാമുനിമാരെയും നിരീക്ഷിച്ചാജ്ജന സ്ഥാ
നംപ്രാപിച്ചാർ ॥ ആന്നേരം ആവന്ന ശൂർപ്പണഖ തന്നെച്ഛിന്ന നാസി
കാകർണ്ണയാക്കിത്തത്ര വന്നൊരു ഖരാദി നക്തഞ്ചര വൃന്ദത്തെയും
വധിച്ചാൻ രഘുപതി ദുഃഖത്തോടവൾ ചെന്നുനക്തഞ്ചര മുഖ്യ
നോടുര ചെയ്തപ്പോളായവൻ ശീഘ്രം മാരീചനെദ്ദിവ്യ പൊന്മൃ
ഗമാക്കിദ്ദേവിയെ മോഹിപ്പിച്ചീടിനാൻ ॥ സീതാദേവി തന്നാഗ്ര
ഹം കണ്ടതു സാധിപ്പിപ്പാൻ ധനുഷ്പാണിയായ്ത്തവ സോദര
നായിട്ടന്നൊരു രാമനുമെത്തും സംശയിക്കാതെപുറപ്പെട്ടാൻ ॥ കാട്ടി
ൽ ചെന്നതിയത്നത്തെച്ചെയ്തിട്ടും കിട്ടാഞ്ഞിട്ടാമൃഗത്തെ വധിച്ച
പ്പോൾ ദുഷ്ടപ്പൊന്മാനും ഹാസീതെയെന്നേവമൊട്ടു ദീനംമുറയിട്ട ശ
ബ്ദത്തെകെട്ടു ഖിന്നയായ്രാമന്റെ രക്ഷയ്ക്കായിട്ടു സീതയും സൌ
മിത്രിയെദ്രുതം ॥ ആരുംപാർശ്വത്തിലില്ലാതെ വന്നപ്പോൾ പാരാ
തെ ദശകണ്ഠനാദ്ദേവിയെ തേരിലേറ്റിഗമിപ്പതു കണ്ടുടൻ പൊ
രിന്നായ്ചെന്നെതിർത്തു ജടായുവും ॥ പക്ഷിയെവധിച്ചാകാശമാർഗ്ഗേണ
രാക്ഷസേശൻ ഗമിക്കുന്നതും തദാ വൃക്ഷാഗ്രേ നിന്നടിയങ്ങളൊ
ക്കയും വീക്ഷണംചെയ്തു വിസ്മിതരായ്നിന്നാർ ॥ അശോകോ
ദ്യാനം തന്നിലാദ്ദേവിയെ പ്രശംസിച്ചിരുത്തീടിനാനായവൻ നൃശം
സൻപറയുന്ന വചനത്തെ കൃശഗാത്രീതൃണസമമാക്കിനാൾ ॥ പൊ
ന്മൃഗത്തെഹനിച്ചു വന്നാശ്രമേ പെണ്മണിയെക്കാണാതെ തിരയു
മ്പോൾ അമ്മഹിയിൽ മരിച്ചുകിടക്കുന്ന നിർമ്മലനാകും ഗൃദ്ധ്രത്തെ
ക്കണ്ടുടൻ ॥ വടിവൊടവൻ തന്റെസംസ്കാരവും മടികൂടാതെ ചെയ്തു
ഥരാഘവൻ ഉടനെ കബന്ധന്റെ കരംമുറിച്ചടിയങ്ങളെ പ്രാപി
ച്ചാൻതൽഗിരൌ ॥ ഇന്ദ്രപുത്രനെ നിഗ്രഹിക്കാമെന്നും തനപാംഗിയെ
ത്തിരഞ്ഞറിയാമെന്നും അന്നുരാമസുഗ്രീവന്മാർ തങ്ങളിൽവഹ്നിതൻ
മുൻപിൽസത്യത്തെയും ചെയ്താർ ॥ ബാലിയെക്കൊന്നുരാമൻ കപികു
ലപാലകനാക്കിവെച്ചാൻ സുഗ്രീവനെനാലുദിക്കിലും ദേവിയെനൊ
ക്കുവാൻ ചാലെസൈന്യത്തെ വിട്ടുസുഗ്രീവനും ॥ ജാഗ്രതപ്പെട്ടടിയ
ങ്ങളെദ്രുതം തെക്കെദ്ദിക്കിലയച്ചു കപീശ്വരൻ നൊക്കിനൊക്കിനട
ന്നു കാണാഞ്ഞതിദുഃഖത്താൽ ചൊല്ലുംരാമകഥകെട്ടു ॥ സൽക്കരി
ച്ചുസമ്പാതിയും ഞങ്ങൾക്കാദിക്കു കാട്ടിത്തന്നീടിനാനാദരാൽ മർക്ക
ടങ്ങടെസങ്കടം തീർപ്പാനായ്വിഗ്രഹത്തെ ഞാൻവർദ്ധിപ്പിച്ചന്നേരം ॥
ശതയൊജന വിസ്തീർണ്ണമായുള്ളൊരു ദധികടന്നപ്പുറെചെന്നുടൻ അ

തിദുഃഖിതയായ്ത്തത്ര മെവുന്ന സതിയായീടുംസീതയെക്കണ്ടുഞാൻ ॥
മാംഗല്യാംഗിതൻ തൃക്കരംതന്നിൽഞാൻ ഭാഗിയെറുന്ന രാഘവൻത
ന്നുടെ അംഗുലീയവും ദാനംചെയ്താശ്വാസമങ്ങുണ്ടാക്കി തദീയശി
രൊരത്നം ॥ പരംരാമവിശ്വാസത്തിന്നായ്വാങ്ങിച്ചരിതാൎത്ഥനായ്പ്ര
ത്യാഗമിച്ചുടൻ ഗിരിമദ്ധ്യവസിക്കും ഭഗവാന്റെ തിരുമുൻപിൽ വ
ച്ചാദരാൽ കൂപ്പിനെൻ ॥ പരിതുഷ്ടനായ്രാഘവനുമപ്പൊ ളരിയെ
ക്കൊൽവാൻ സെനയൊടുംകൂടെ പുറപ്പെട്ടുനളനെക്കൊണ്ടംബുധൌ
ചിറയുംകെട്ടിച്ചക്കരെ പററിനാൻ ॥ സെനാനാഥൻ പ്രഹസ്തനെയു
മിന്ദ്രമാനഹാനി കരനെസ്സൌമിത്രിയും സാനുജരജനീചര നാഥനെ
ദ്ദീനംമന്യെഹനിച്ചാൻ ഭഗവാനും ॥ ദിക്പതിമാർ ദശരഥനൊത്തു
വന്നുത്ഭുതവരദാനത്തെയും ചെയ്തുപുഷ്പകെ കെറിസ്സൎവ്വരൊടും കൂടീ
ട്ടിപ്പൊൾ ഭാരദ്വാജാശ്രമം പ്രാപിച്ചാൻ ॥ വെണ്ടാഖെദം ഭവാൻനാ
ളെജ്ജ്യെഷ്ഠനെക്കണ്ടീടും നൂനമെന്നുരചെയ്തപ്പൊൾഇണ്ടലെല്ലാമകന്ന
തി സന്തൊഷംപൂണ്ടുകൊണ്ടാബ്ഭരതനും മെവിനാൻ ॥ ഇഷ്ടനാകു
ന്നശത്രുഘ്നനൊടെവം തുഷ്ടനായ്പിന്നെച്ചൊന്നാൻ ഭരതനുംജ്യെഷ്ഠനാ
ഗമിക്കുന്ന ദിവസത്തെക്കെട്ടില്ലെ വാതപുത്രമുഖത്താൽനീ ॥ രാഘ
വപുരമൊക്കവെ സൊദരവെഗം നന്നായലങ്കരിപ്പിയ്ക്കുക മാഗധശി
ല്പിവെശ്യാദിവൃന്ദവും വ്യാകുലാകൂടാതത്ര വന്നീടണം ॥ പിന്നെയും
വെണ്ടതത്രയും വെഗത്തിൽത്തന്നെ ചെയ്തുകൊണ്ടാലും സഹൊദര
എന്നീവണ്ണം ഭരതൻപറഞ്ഞപ്പൊൾ തന്നുടാൾക്കാരൊടായവൻ ക
ല്പിച്ചാൻ ॥ നിമ്നഭൂമിയെത്തൂക്കണം നിങ്ങളാകുന്നാകും പ്രദെശ
ത്തെനിരത്തണം നന്ദിഗ്രാമന്തൊട്ടിന്നയൊദ്ധ്യാപുരന്തന്നിലൊള മ
ലങ്കരിച്ചീടണം ॥ ചിലർവെഗത്തിൽ ശീതഗന്ധാന്വിതജലം കൊ
ണ്ടിഹസെചനം ചെയ്യട്ടെ പലജാതിസ്സുമനികരം കൊണ്ടീസ്ഥല
മൊക്കനിരച്ചീടട്ടെ ചിലർ ॥ രത്ഥ്യതൊരം പതാകാസമൂഹങ്കൊണ്ടെ
ത്രയുമലങ്കാരത്തെ ച്ചെയ്യട്ടെ പത്തനത്തിന്നു ചിതമായിടുന്ന നിസ്തു
ലപ്രകാരത്തെ വരുത്തണം ॥ ഇത്ഥംഭൃത്യരെകല്പിച്ചയച്ചിട്ടാശ്ശത്രുഘ്ന
ൻപിന്നെ മാതാക്കന്മാരെയും വാൎത്തകെൾപ്പിച്ചനന്തരം കൈകെയീ
പുത്ര സന്നിധൌവന്നു നിന്നീടിനാൻ ॥ കൌസല്യാദികളായ മാതാ
ക്കന്മാർ ഭാസുരരാകും പുത്രരെക്കാണുവാൻ ദാസിമാരൊടുംകൂടി ഭ
രതന്റെവാസസ്ഥാനം സമൊദംപ്രവെശിച്ചാർ ॥ വസിഷ്ഠാദിയും

നാഗരികന്മാരും പ്രസിദ്ധസചിവന്മാരും രാമന്റെ പ്രസന്നാനനം കാണ്മതിന്നായ്നിജ വസതിസ്ഥലത്തിൽനിന്നു പുറപ്പെട്ടാർ ॥ ചതുരംഗമായിട്ടുന്ന സേനയാൽ വൃതരായിട്ടയോദ്ധ്യാ നിവാസികൾ മുദിതന്മാരായ്സർവ്വരും രാമന്റെ വദനാബ്ജത്തെക്കാണ്മാൻ പുറപ്പെട്ടാർ ॥ ഭേരിനാദവും ദുന്ദുഭിനാദവും വാരണാശ്വരഥാദിനിനാദവും ഭൂരിശംഖനിനാദവുമന്നേരത്തോരോരോ വിധമുച്ചത്തിലുണ്ടായി ॥ നിർമ്മലകുസുമാദികരരാകും ബ്രാഹ്മണ സചിവാദികളൊത്തുടൻ ധർമ്മനിഷ്ഠൻഭരതനും ജ്യേഷ്ഠന്റെ രമ്യപാദുകായുഗ്മത്തെയും തന്റെ ॥ ശിരസ്സിൽവച്ചു വെൺകൊറ്റക്കുടവുമൊരുകയ്യിൽ പിടിച്ചന്യഹസ്തത്തിൽ വരബാലവ്യജനങ്ങളുമെട്ടുത്തുരുമോദേന നൊക്കിനിന്നീടിനാൻ ॥ ജ്യേഷ്ഠദർശനം കിട്ടായ്കയാലാർത്തിപ്പെട്ടവൻ പറഞ്ഞീടിനാനന്നേരം കഷ്ടമാരുതപുത്രനീ ചൊന്നതിന്നൊട്ടു കാപെയിയായ്ത്തന്നെ വന്നിതൊ ॥ സൽഗുണഗണ സാഗരനാകുമെന്നഗ്രജന്റെ വരവെന്തു കാണാത്തുമക്കട കപിഹൃഷ്ടനിനാദവും കേൾക്കുന്നില്ലല്ലൊ തെല്ലുമെ മാരുതെ ഇക്കണക്ക നിൻവാക്കുവന്നീടുവാനൊക്കിലെന്തൊരു ഹേതുവെന്നോതുക ॥ ഗിരമീവണ്ണം കെട്ടുടൻവാതജനുരചെയ്യാനതിസാന്ത്വമായ്ത്തന്നെ ഭരതഭവാൻകെട്ടാലും രാമന്നാഭരദ്വാജ മുനിവരനിക്കാലം ॥ വരംനൽകിനാൻ മാർഗ്ഗേഫലിക്കാത്ത തരുവുംഫലിച്ചീടുമെന്നീവണ്ണം ഹരിവീരന്മാരായതു കെട്ടപ്പൊൾ പരംഹൃഷ്ടരായ്സർവ്വരുമൊത്തുടൻ മരന്തന്നിൽക്കരെറി ഭുജിക്കയാലു വരുവാനല്പം താമസംവന്നെക്കാം ॥ എന്നുരചെയ്തുടൻ തന്നെമാരുതിപിന്നെയും പരിചിൽപറഞ്ഞീടിനാൻ ഉന്നതദ്ധ്വനി കെൾക്കനീഗൊമതിതന്നിലായ്നൂനംവാനരരൊക്കയും നന്ദിപൂണ്ടവരായതിൽ ക്രീഡിച്ചീടുന്ന ശബ്ദമാകുന്നിതെന്നൊർത്താലും ॥ പൊടിപാരമുയന്നിതാ കാണുന്നുണ്ടടിയത്തിന്റെ ജാതിക്കാരിക്കാലം പട്ടുമൊഹന സാലവനന്തന്നിൽ കടന്നിട്ടുളവാക്കിയതാകണം ॥ ദൂരത്തായ്ത്തന്നെ കാണുന്നു രാഘവനാരൊഹിച്ചോരു യാനമിതാസഖെ നരന്നൊക്കേണം ഞാൻ ചൊന്നതൊക്കയും പാരംപ്രീതനായ്ക്കണ്ടാലുംരാമനെ ॥ ഹൃദയാഹ്ലാദനകരമാരുത സുതവാക്കുകൾ കെട്ടപ്പൊൾസർവ്വരും അതിഹൃഷ്ടരായ്ത്തന്നെ വിമാനത്തിൽ സ്ഥിതനാകുന്ന രാമനെദ്ദർശിച്ചാർ ॥ ഭക്ത്യാ ചെന്നു ഭരതനതുനെരം മൂർദ്ധ്നാതത്ര നമസ്കരിച്ചഞ്ജസാ സ്വസ്തിയൊഭവാനെന്നും ദശരഥപുത്രനൊടുണർത്തിച്ചാൻ സംഗൽഗദം ॥ അപ്പൊൾസന്തുഷ്ടനാകുന്ന രാമന്റെകല്പനകൊണ്ടതി ദിവ്യമായുള്ള

പുഷ്പകവും ഭരതപുരൊഭാഗെ നിഷ്പതിച്ചുസകലരും കാണ്കലെ ॥ ഭൂ
തലെ ദിവ്യയാനം പതിച്ചപ്പൊൾ ജാതഭക്തിപ്രണയ ഭയാന്വിതാ
ഭ്രാതാവാകും ഭരതൻഭഗവാന്റെപാദെ പിന്നെയുംവീണുവണങ്ങിനാ
ൻ ॥ ചിരകാലമാൎത്താണാൎത്ത കൊണ്ടുള്ളവിരഹാഗ്നിയാൽ പാരംകൃ
ശനായ ഭരതൻതന്നെ ശ്രീരാമനങ്കത്തിൽ പരിചൊടെ വച്ചാലിം
ഗനംചെയ്താൻ ॥ രാമവന്ദനംചെയ്തഥ സപ്രെമംസൌമിത്രിയ്ക്കും കു
ശലംചൊദിച്ചവൻ സൊമബിംബമുഖിയാകും സീതയെനാമപൂൎവ്വമ
ഭിവാദനംചെയ്താൻ ॥ അഗ്രജനൊടും ബന്ധുകൃത്യംചെയ്തു സുഗ്രീവ
നെയുമംഗദൻ തന്നെയും അക്കപികുലശ്രെഷ്ഠരെയും പിന്നെവ്യഗ്ര
തകൂടാതാശ്ലെഷണംചെയ്താൻ ॥ നരവെഷെണ വാനരരൊക്കയും
ഭരതനൊടും സൌഖ്യത്തെച്ചൊദിച്ചാർ ഹരിവീരന്മാർ ചൊന്നതു
സ്വീകരിച്ചുര ചെയ്താൻ രവിസുതനൊടെവം ॥ അഞ്ചിതഗുണനാ
കുംഭവാൻ ഞങ്ങൾക്കഞ്ചാമത്തെസ്സഹൊദരനായ്ത്തന്നെ സഞ്ചരി
ക്കെണം പാൎത്താൽ സുഹൃത്വത്തിൻ ലാഞ്ഛനംഹിതകാരിത്വമല്ല
യൊ ॥ അപകാരത്താൽ ശത്രുതയും പരമുപകാരത്താൽ ബന്ധുത
യും വരുംകപിനാഥ ഭവാനതിനാൽ ഞങ്ങൾക്കഭിപൂജന യൊഗ്യ
നെന്നൊൎത്താലും ॥ ഏവംസുഗ്രീവനൊടുര ചെയ്തുടൻ രാവണാനു
ജന്തന്നൊടും ചൊല്ലിനാൻ താവകസൎവ്വസാഹായ്യകൎമ്മവും ഭാവശു
ദ്ധിയും കെട്ടറിഞ്ഞെനഹം ॥ ഇത്ഥമായവരൊതി നിൽക്കുംനെരം ഭ
ക്ത്യാസാനുജനാകുന്ന രാമനെശത്രുഘ്നൻ ചെന്നഭിവാദ്യം ചെയ്തുട
ൻ ധാത്രീപുത്രിയെയും ചെന്നുവന്ദിച്ചാൻ ॥ സമ്മൊദകലനന്നെ
രം രാഘവനമ്മയെചെന്നഭിവാദ്യം ചെയ്തുടൻ തന്മനസ്സിലുള്ളാധിക
ളൊക്കയും നിൎമ്മൂലംനശിപ്പിച്ചു സുഖിപ്പിച്ചാൻ ॥സുമിത്രാകൈകയാത്മ
ജമാരെയും ക്രമത്താലന്യമാതാക്കന്മാരെയും നമനംചെയ്തനന്തരം ത
ന്നുടെസമീപസ്ഥ വസിഷ്ഠനെ വന്ദിച്ചാൻ ॥ നാഗരിക ജനങ്ങളുമ
ന്നെരം രാഘവമുഖംനൊക്കി വന്ദിച്ചുടൻ സ്വാഗതത്തെയും ചൊദി
ച്ചു സമ്മൊദസാഗരെ പതിച്ചുന്ധരായ്മെവിനാർ ॥ പാദുകായുഗള
ത്തെത്തദാ പരമാദരെണ ഭരതൻഭഗവാന്റെ പാദെചെൎത്തു വി
നയത്തൊടീവണ്ണം ജാതഭക്ത്യാപ്രണമിച്ചുണൎത്തിച്ചാൻ ॥ നാഥതാ
വക കാരുണ്യത്താൽ ഭവൽപാദുകയെപ്പുരസ്കരിച്ചിപ്പുരം നീതിയ്ക്കു
ത്തുമൊരാവരാതൊരു മാതിരിയ്ക്കുഞാൻ നിത്യവുംപാലിച്ചെൻ ॥
എന്നാൽസംരക്ഷിതമായ രാജ്യത്തെ മന്നവഭവൽപാദെ വച്ചീടുന്നെ
ൻ മുന്നമുള്ളതിൽ പത്തിരട്ടിച്ചിപ്പൊൾ വന്നുസമ്പത്തുമിപ്പുരിയിൽ

പ്രഭോസന്ദർശിച്ചാലും ത്വൽകരുണാബലന്തന്നെ യാകുമിതിന്നുള്ള
കാരണം ॥ അനുജോക്തികളീവണ്ണം കെട്ടുടൻ മനുജേശ്വരൻ പി
ന്നയുമങ്കത്തിൽ വിനയാന്വിതനാകും ഭരതനെ ഗാഢപ്രേമ്ണാ വ
സിപ്പിച്ചനന്തരം ॥ ഭരതാശ്രമംതന്നിൽ സകലരുമൊരുമിച്ചു ഗമി
ച്ചിട്ടുടൻതന്നെ പരമെശസഖാവാകും യക്ഷെശന്നരികത്തെയ്ക്കയച്ചാ
ൻ വിമാനത്തെ ॥ ഗുരുവന്ദനംചെയ്തഥ രാഘവൻ പരമാനന്ദംപൂ
ണ്ടുവരാസനെസുരനാഥൻ ബൃഹസ്പതിയെ നമിച്ചിരിക്കും കണക്കെ
ത്രയും ശൊഭിച്ചാൻ ॥ ഭരതാനുജ്ഞ കിട്ടീടാതെനിജപുരിതന്നിൽ പ്ര
വെശിക്കയില്ലെന്നും ഉറച്ചുള്ളനിജാഗ്രജ മാനസമറിഞ്ഞപ്പൊൾ ചെ
ന്നെവമുണർത്തിച്ചാൻ ॥ മമമാതൃപൂജ്യസ്ഥായ് ഭവാൻ മുന്നം സുമഹൽ
ഭാരമെങ്കലർപ്പിച്ചതും നമസ്കാരംചെയ്യിന്നുഭവൽപദ കമലെ കാഴ്ചയാ
യ്മുദാ വയ്ക്കുന്നെൻ ॥ ഖരമശ്വത്തിന്നൊപ്പവും വായസംഗരുഡൻ
തന്നൊടൊപ്പവും പൊകുവാൻനിരൂപിച്ചാലിന്നാളാകുമൊ ഭവൽധു
രമവ്വണ്ണം ഞാൻവഹിച്ചീടുമൊ ॥ ശക്തനാകും ഭവാനതിനാൽപരം
ഭക്തനാകുമടിയന്റെ യാച്ഞയെ പ്രീത്യാ കയ്ക്കൊണ്ടനുരക്തമാകുമി
പ്പൃഥ്വീവാസി ജനത്തെരക്ഷിച്ചാലും ॥ കളവല്പവുംകൂടാതവനെവം
വളരത്താഴ്മയൊടപെക്ഷിച്ചപ്പൊൾ നളിനെക്ഷണനാകുന്ന രാമനും
തെളിഞ്ഞാഗ്രഹം സ്വീകരിച്ചീടിനാൻ ॥ ജടാഭാരം കളവതിന്നന്നെ
രം പടുത്വംപാരമുള്ള ക്ഷുരകരെ വടിവൊടെവരുത്തിശത്രുഘ്നൻചെ
ന്നുടനെരാമനൊടതുണർത്തിച്ചാൻ ॥ ഭരതന്റെയുംലക്ഷ്മണൻ തന്റെ
യും ഹരിരാക്ഷസനാഥരുടെയുംതാൻ ക്ഷുരകന്മാരെക്കൊണ്ടു ക്ഷൌര
ത്തെയും പരിചിൽകഴിപ്പിച്ചഥ രാഘവൻ ॥ തന്നുടെജടാഭാരത്തെ
യും കളഞ്ഞന്വാനന്ദമെല്ലാവരും കൂടി ചെന്നുസ്നാനവും ചെയ്തുട
നെവരമന്നവൊചിതഹാര വസ്ത്രാദിയാൽ നന്നായ്ത്താനുമലംകൃ
തനായ്ത്തത്രനിന്നാനെത്രയും ശൊഭിതഗാത്രനായ് ॥ ജാനകിയെ
യുമപ്പൊൾ ദശരഥമാനിനീജനമെല്ലാവരുംകൂടി സ്നാനംചെയ്യിച്ചതി
മുദാചെന്നുടൻ നാനാഭൂഷണഭൂഷിതയാക്കിനാർ ॥ വാനരസ്ത്രീകൾ
വന്നവൎക്കൊക്കെയും മാനനീയയായിട്ടുന്ന കൌസല്യാ ദിനതവിട്ടല
ങ്കാരകൎമ്മങ്ങൾ സാനുക്രൊശംചെയ്തീടിനാൾ താൻതന്നെ ॥ തദാ
ശത്രുഘ്നവാചാസുമന്ത്രനും രഥംകൊണ്ടുവന്നീടിനാൻ സ്വതരംഉ
ദിതാൎക്കസമാനരഥെരാമനധിരൊഹണം ചെയ്യാനതുനെരം ॥ രാ
മപത്നിയൊടൊന്നിച്ചു വാനര കാമിനിമാരലങ്കരിച്ചാദരാൽ ശ്രീമ
ൽപട്ടണശൊഭകണ്ടീടുവാൻ കാമമുൾക്കൊണ്ടുയാത്രപുറപ്പെട്ടാർ ॥

ജ്യെഷ്ഠൻതെരിൽക്കരെറിദ്രുതം നിജ പട്ടണത്തിൽ ഗമിപ്പാൻതുടന്ന പ്പൊൾ ഒട്ടുംസംശയമെന്യ ഭരതൻതെത്തട്ടനന്നായ്തെളിപ്പാൻ പുറപ്പെട്ടാൻ ॥ വെങ്കറക്കൾ ശത്രുഘ്നനുംതദാ തൻകരത്തിലെടുത്ത തിൽ കെറിനാൻ ലങ്കാനാഥനും ലക്ഷ്മണനുംമുദാ തങ്കാലംകൃത ചാമരം വീശിനാർ ॥ ഹരിരാജനും ശത്രുഞ്ജയാഖ്യയാ പരം വിശ്രുതമാകുംഗജത്തിൻെറ പുറത്തങ്ങിനെ ഭംഗ്യാകരയെറിപ്പുറ പ്പെട്ടാൻ പുരത്തിൽപ്രവെശിപ്പാൻ ॥ ഉൾതൊഷത്തൊടത്തു നെരം വാനരസത്തമന്മാരും മത്ത്യസപ്തപെണ മത്തവാരണത്തിൻെറ മു കളെറിയാത്രചെയ്യാരലംകൃതരായ്ത്തന്നെ ॥ ആകാശെ മുനിമാരും സുരന്മാരും നാകലൊകെ നിന്നാഗമിച്ചക്കാലം ലൊകനാഥനായീ ട്ടന്നരാമനെ മാഗധന്മാരെപ്പൊലെ വാഴ്ത്തീടിനാർ ॥ അന്നെരംശുഭമാകുന്ന ശംഖവും ദുന്ദുഭിമുതലായുള്ള വാദ്യവുംസ്യന്ദനത്തിൻ പുരൊഭാഗെ ഭൃത്യന്മാർനിന്നു ഘൊഷിപ്പിച്ചീടിനാരുച്ചത്തിൽ ॥ ജന സംഘജയശബ്ദം കൊണ്ടെറമ്മനുജെന്ദ്രനെ വദ്ധിപ്പിച്ചങ്ങിനെ അനുയാനംചെയ്യപ്പൊളവരെത്താനനുമാനിച്ചാൻസവ്വരെയുംമുദാ ॥ രാമചന്ദ്രൻസകല പ്രജാമന്ത്രിഭൂമിദെവാദിസംയുക്തനായ്ത്തദായാമിനീകാലെ താരമദ്ധ്യെനിൽക്കും സൊമനെപ്പൊലെ പാരംപ്രകാശി ച്ചാൻ ॥ അന്നെരംമൊദകാക്ഷത ഹസ്തരായ്ധന്യരാകും ദ്വിജന്മാ രുംഗൊക്കളും കന്യകമാരുംരാഘവൻതന്നുടെ മുന്നിലായ്മംഗളാത്ഥം നടകൊണ്ടാർ ॥ മാത്താണ്ഡാത്മജ സഖ്യവുംരാഘവൻപ്രീത്യാമാരുത പുത്രപ്രഭാവവും മിത്രമായ്രാവണാനുജൻ വന്നതുംയുദ്ധത്തിൽ കപിരാക്ഷസകമ്മവും തെത്തടത്തുടെ യാനംചെയ്യിട്ടുമ്പൊൾ കീത്തി ച്ചീടിനാൻ സവ്വരുംകെൾക്കവെ ॥ പുരവാസികളൊക്കയുമിവണ്ണ മരുൾചെയ്യും വചനത്തെക്കെട്ടപ്പൊൾ പരംവിസ്മിതചിത്തരായ്രാ മനൊടൊരുമിച്ചനുയാത്ര ചെയ്യീടിനാർ ॥ ഉന്നതധ്വജ ചിത്രപതാകാദി വൃന്ദമണ്ഡിതയാകുമയൊദ്ധ്യയിൽ സ്യന്ദനത്തുടപ്പൊയിപ്പിതാവിൻെറ സുന്ദരാലയം കണ്ടുതിവെഗെന ॥ തത്രചെന്നതിപ്രീത നായ്യെകെയീ പുത്രനൊടെവംരാമനരുൾചെയ്യാൻ മിത്രപുത്രനെ വെഗാനിയ്യെന്നുടെ പത്തനെബഹുമാനിച്ചിരുത്തെണം ॥ അഗ്രജ ഗിര മീവണ്ണംകെട്ടപ്പൊൾ സുഗ്രീവൻെറ കരംപിടിച്ചഞ്ജസാ തൽ ഗൃഹത്തിൽ പ്രവെശിപ്പിച്ചായവൻ സൽക്കരിച്ചിരുത്തീടിനാൻപ ശ്ചാകെ ॥ പിന്നെദ്ദാശരഥി തന്നഭിഷെകത്തിന്നായ്നാലു സമുദ്രജ ലത്തെയും നിന്നടാൾക്കാരെക്കൊണ്ടു ശുഭനദിതന്നിൽനിന്നും ജ

ലാത്തവരുമത്രേണം നന്ദിപൂണ്ടാകപീശനൊടിവണ്ണം ചൊന്നാൻ
കൈകയപുത്രികുമാരകൻ ॥ ആദരവൊടിവണ്ണമവൻചൊല്ലും പ്രീ
തിയുക്തവചനത്തെക്കെട്ടു ഹൃ ജാതഹൎഷനായ സുഗ്രീവനംഭൃത്യാം വാ
തജാദിയെയാത്രയാക്കീടിനാൻ ॥ പൊന്നുംരത്നവുംചെൎത്തുള്ളകുംഭ
ങ്ങൾതന്നൊടെ കരന്തന്നിൽധരിച്ചവർ ചെന്നുവെഗമാദ്രിപ്യനദിക
ളിൽനിന്നും സാഗരംനാലിൽനിന്നുംതഥാ ॥ ജലത്തെക്കുംഭംത
ന്നിൽ നിറച്ചിട്ടത്തലസാതാഗമിച്ചാരുഷസ്സികൾ വളരത്തെളിവൊ
ടഥശത്രുഘ്നൻ കുലത്തിൻഗുരുവാകുംവസിഷ്ഠനെ നലമൊടി വിവരം
ധരിപ്പിച്ചാക്കലശത്തെയും പൂജിപ്പിച്ചീടിനാൻ ॥ ധാത്രീദെവരൊ
ടൊത്തഥപൂജചെയ്യുത്രയും ശ്രെഷ്ഠനാകും വസിഷ്ഠനും ഉത്തമാസ
നെസീതയൊടും കൂടിസ്സതരം രാമനെയും വസിപ്പിച്ചാൻ ॥ പ
രിചൊടഥമന്ത്രാന്വിത ജലപരിപൂൎണ്ണസുവൎണ്ണഘടങ്ങളെസരസം
ജാബാല്യാദികൾതന്നൊടെ കരത്തിൽ കൊടുത്താത്മകരത്തിലും ഒരു
കുംഭമെടുത്തവർ സൎവ്വരുമൊരുമിച്ചഭിഷെചനവുംചെയ്യാർ ॥ ഋത്വി
ഗ്ബ്രാഹ്മണമന്ത്രികന്യാദിയും തത്രവന്നഭിഷെകത്തെച്ചെയ്യപ്പൊൾ
ഉത്തമൌഷധി ദിവ്യരസാദിയാലദ്ദിവിസ്ഥദിക്പാലന്മാർ നാ
ല്പുരുംപാൎത്ഥിവന്റെ മൂൎദ്ധാവിൽ സതരമിദ്ധമൊദമഭിഷെ
ചനംചെയ്യാർ ॥ അപ്പൊൾ ജ്യെഷ്ഠശിരസിശത്രുഘ്നനും ശുഭ്രച്ഛ
ത്രംപിടിച്ചുനിന്നീടിനാൻ അൽഭുതമായീടുന്നൊരുചാമരം ക്ഷിപ്രാ
സുഗ്രീവനും തദാവീശിനാൻ ॥ അന്യചാമരംലങ്കാധിനാഥനുമ
ന്നവന്റെ ശിരസിവിശീടിനാൻ പിന്നിലാലവട്ടം പിടിച്ചങ്ങി
നെ നിന്നാരന്യസഹജന്മാരുംതദാ ॥ അന്നൊരം ശതപുഷ്കരകാഞ്ച
നസുന്ദരതരയായൊരുമാലയും മിന്നും രത്നകൃതനടുനായകംതന്നൊ
ടൊത്തതിനിൎമ്മലഹാരവും ഇന്ദ്രന്റെമിദമെന്നുരാഘവൻ തന്നൊ
ടൊതികൊടുത്താൻ പവനനും ॥ ആകാശദെവഗന്ധൎവ്വസിദ്ധാ
ദിലൊകമൊക്കയും ഗാനം തുടങ്ങിനാർ നാകസുന്ദരിമാരാകുമപ്സ
രസ്ത്രീകളും തദാനൃത്തംതുടങ്ങിനാർ ॥ രാമപട്ടാഭിഷെകം കഴി
ഞ്ഞപ്പൊൾ ഭൂമിയുംസസ്യസംപൂൎണ്ണയായ്വന്നു ആമൊദംപുരവാ
സികൾക്കും തദാ സാമാന്യത്തിലധികമുള്ളവായി ॥ ഗൊവൃഷാശ്വ
ഹിരണ്യശതം ഭൂമിദെവൎക്കുകൊണ്ടുതകിനാൻ രാഘവൻ ദെവതു
യായിടുന്ന മാലയെദ്ദെവൻസുഗ്രീവനും കൊടുത്തിടിനാൻ ॥ ഭം
ഗിയെറുന്ന രത്നം പതിച്ചുള്ളൊരംഗദവും രാഘവനന്നെരം
അംഗദകരന്തന്നിലണിയിപ്പിച്ചംഗത്തിന്നൊരാരം ശൊഭ വരുത്തി

നാൻ ॥ ഉത്തമതമരത്നങ്ങൾ വച്ചുള്ളമുത്തുമാലയും ഭൂഷണജാല വും നിസ്തുലമായ്പ്രകാശിച്ചീടും രണ്ടുവസ്ത്രവും രാമൻപത്നിക്കുനൽകിനാൻ ॥ ജാനകീയപ്പൊൾതന്നുടെ കണ്ഠത്തിൽദിനനാഥൻധരിപ്പിച്ചഹാരത്തെ താനഴിച്ചുകരത്തിൽ പിടിച്ചുടൻവാനരന്മാരെ നൊക്കിത്തുടങ്ങിനാൾ ॥ പിന്നെക്കാന്തവദനം നൊക്കിത്തഥാനിന്നനെരത്താസ്സീതാഭിപ്രായത്തെ നന്നായ്ത്താനറിഞ്ഞായവളൊടെവം ചൊന്നാൻ പ്രീതിപുരസ്സരംരാഘവൻ ॥ ആരിൽസന്തുഷ്ടയായിട്ടിദാനീം നീ ഹാരംനൽകുവാനാഗ്രഹിച്ചീടുന്നു വാരിജെക്ഷണെഞാനതിൽസ്സമ്മതംപാരംപ്രീതനായ്ത്തന്നെതന്നീടുന്നെൻ ॥ തന്നുള്ളെവമറിഞ്ഞാപ്രിയതമൻ ചൊന്നവാക്കുകൾകെട്ടപ്പൊൾ സീതയും നന്ദിപൂണ്ടാപ്പവനസുതകരം തന്നിലൎപ്പിച്ചാൾഹാരത്തെയുംദ്രുതം ॥ മാരുതിയുംജനകജ നൽകിയ ഹാരംഭംഗിയിൽ കണ്ഠെധരിച്ചഥ പാരം ശുഭ്രഘനയുക്തമാകുന്ന ചാരുവാകുംഗിരിപൊലെശൊഭിച്ചാൻ ॥ മൈന്ദനെയുംവിവിദനെയും ബ്രഹ്മനന്ദനനെയും സെനാപതിയെയുംപിന്നസ്സൎവ്വകപികളെയും രാമചന്ദ്രനിഷ്ടപ്രദാനെനമാനിച്ചാൻ ॥ സഖാവാകും വിഭീഷണൻതന്നെയും സകലാഭിമതംനൽകിമാനിച്ചു അകതാർതെളിഞ്ഞായവരും തദാ രഘുനാഥനൊടെവ മുണൎത്തിച്ചാർ ॥ ഇനിയിന്നടിയങ്ങൾ ഗമിക്കട്ടെകനിവുണ്ടായ്വരെണം സദാ തവജനാസൎവ്വമിവണ്ണമുണൎത്തിച്ചിട്ടനവാദവും വാങ്ങിമടങ്ങിനാർ ॥ കിഷ്കിന്ധക്കു ഭടരൊത്തു പൊയിനാൻ സുഗ്രീവൻ രാമപൂജിതനായ്ത്തദാ സൽഗുണനിധിലങ്കാധിനാഥനും ശീഘ്രം ലങ്കാപുരിക്കുനടകൊണ്ടാൻ അക്കാലംമുദാ സൌമിത്രിയൊടെവ മഗ്രജനാകുംരാമനരുൾചെയ്തു ॥ ശത്രുമൎദ്ദനസത്യപരാക്രമബുദ്ധി ശക്ത്യാദിയുക്തസഹൊദര അത്രതെയുവരാജത്വം നൽകുവാനുൾത്താരിൽപ്പരമാഗ്രഹിക്കുന്നുഞാൻ ॥ ഇതിരാമൻ കഥിച്ചപ്പൊളുള്ളവും പ്രതിനന്ദനം ചെയ്തില്ലലക്ഷ്മണൻ അതുനെരംഭഗവാൻ യുവരാജപദവിയെ ഭരതന്നുനൽകിനാൻ ॥ പിന്നെപ്പൌണ്ഡരീകാശ്വമെധങ്ങളും ധന്യയാഗങ്ങളന്യങ്ങളും ബഹു കന്യകാരത്നദാനങ്ങളുംതദാ ഭിന്നംകൂടാതെ ചെയ്യുവാൻയഥാവിധി ॥ രാമൻരാജാവായുന്ന സമയത്താബ്ഭൂമിയിൽ വാഴുംമാലൊകൎക്കൊക്കെ രൊഗമയവ്യാളവ്യാഘ്രാദിഭീതിയും കാമിനീജനത്തിന്നുവൈധവ്യവും ॥ ചൊരഭീതിയുംദാരിദ്ര്യപീഡയും മാറിക്കൊണ്ടുള്ളഭീതിയുമില്ലൊട്ടും ആരുമക്കാലം മൃത്യുപുരത്തുങ്കൽചെരുന്നില്ലയഥാക്രമമല്ലാതെ ॥ ധൎമ്മതൽപരരായിട്ടും സ്വധൎമ്മാദി കൎമ്മം സ

ൎവ്വദാവൎജ്ജനംചെയ്തിട്ടും നിൎമ്മലമനസ്സായിട്ടുമല്ലാതെ തന്മഹിതല
ത്തന്നിലില്ലാരുമെ ॥ രാമനെത്തന്നെചിന്തിച്ചിട്ടല്ലാതെതാമസിക്കുന്നി
ല്ലാരുംഭൂമണ്ഡലെ കാമംപൊലവൎക്കായുസ്സംപുത്രരും പ്രെമവും തമ്മി
ലക്കാലംവൎദ്ധിച്ചു ॥ ലൊകാഭിരാമരാമ രഘുപതെശൊകമൊഹ ഹ
രയെന്നഹൎന്നിശം .ലൊകമൊക്കജ്ജപിക്കയാലക്കാലം രാഘവഭൂതമാ
ഷ്ണുന്നുഭൂതലം ॥ നിത്യവുംപുഷ്പപല്ലവ പക്വപൊദി യുക്തമായ്തന്നെ
വന്നതരുക്കളും അദ്ദശരഥപുത്രപുരന്തന്നിലെത്രയും വെണ്ടപൊലെ
യായ്വൎഷവും ॥ സുഖസ്പൎശനായ്മാരുതനാതദാ സ്വകൎമ്മരതരായ്വന്നു
വൎണ്ണങ്ങൾ ഭഗവാൻപതിനൊരായിരംവൎഷം ജഗൽപാലനം ചെ
യ്യെവംമെവിനാൻ ॥ ആദികാവ്യമായ്സൃഷ്ടവാല്മ്മീകജാതനാകും
മുനിപ്രവരൻപുരാ വെദതുല്യമായ്നിൎമ്മിച്ച രാമന്റെഗീതയൊഗ്യ
മായുള്ളചരിത്രത്തെ ॥ ശ്രദ്ധായുക്തനായെതൊരു പൂരുഷൻ നിത്യം
പാഠശ്രവണാദിചെയ്തീടും തദ്ദുരിതവുംസൎവ്വദുഃഖങ്ങളും സദ്യൊനാ
ശത്തെ പ്രാപിക്കും നിൎണ്ണയം ॥ മനുജെശന്റെ പട്ടാഭിഷെക
ത്തെ ധനപുത്രാദി വാഞ്ഛിച്ചുകെട്ടെന്നാൽ മനുജൎക്കതുസാധി
ച്ചൊടുക്കംതാൻ നിനച്ചീടും ഗതിയുംലഭിച്ചീടും ॥ ക്ഷിതിപാലന്മാർ
ശ്രദ്ധയാകെൾക്കുകിൽ ഹതശത്രുവാം ഭൂമിയെപ്രാപിക്കും മദിരാ
ക്ഷിമാർകെട്ടുകൊണ്ടാൽ ജീവസുതമാരായ്ഭവിച്ചീടും നിൎണ്ണയം ॥
പുത്രരില്ലാത്തനാരിമാരിക്കഥാ ശ്രദ്ധയൊടെ ശ്രവിച്ചുവെന്നാകി
ലൊ ഉത്തമതമന്മാരായബാലരെ സുതരാം പ്രസവിച്ചീടും നിൎണ്ണ
യം ॥ ഇക്കഥകെൾക്കുംസൎവ്വജനത്തിന്നും ദീൎഘായുസ്സു മതിശുഭകീ
ൎത്തിയുംദുൎഗ്ഗതാരണവും ഭവിച്ചീടുമെന്നുൾക്കാമ്പിൽ ധരിച്ചീടെണം
സൎവ്വരും ॥ ദൂരെപ്പൊയ സുഹൃത്തിതുകെട്ടെന്നാൽ ചാരത്തെത്തീടുംരാ
മപ്രസാദത്താൽ പാരം തൊഷിക്കുംദെവന്മാരും ദ്രുതം തീരപ്പൊകുമ
വൎക്കുള്ളവിഘ്നവും ॥ പണ്ടുണ്ടാക്കിയരാമായണഗ്രന്ഥം വെണ്ടതുപൊ
ലെ പൂജിച്ചുനിത്യവും ശങ്കാശാഠ്യാദിവിട്ടുഭൂദെവന്മാരിണ്ടൽ നീ
ങ്ങുവാൻഭക്ത്യാപഠിക്കെണം ॥ ആൎത്തിതീൎന്നുസുഖം ലഭിച്ചീടുവാൻ
ഭക്തിയൊടനുവാസരമാദരാൽ ക്ഷത്രിയാദിയും വന്ദിച്ചുഭൂദെവവ
ക്ത്രത്താൽത്തന്നെനന്നായ് ശ്രവിക്കെണം ॥ ഇക്കഥയെപ്പാടിക്കും
ജനങ്ങൾക്കും സൽക്കരിച്ചിതുകെൾക്കും ജനങ്ങൾക്കും ദുഷ്കൃതഹര
രാമപ്രസാദവും ശീഘ്രം നന്നായ്ഭവിച്ചീടും നിൎണ്ണയം ॥ രാമനെ
ന്നുരചെയ്യുന്ന പൂരുഷൻ ശ്രീമഹാ വിഷ്ണുതന്നെയെന്നൊൎക്കണം
സ്വാമിതൻപ്രസാദത്തെ ലഭിച്ചെന്നാൽ കാമമെന്തവൎക്കിന്നസാ

ധ്യംചി ॥ ത്വായുരാരോഗ്യകീൎത്തി സൌഭ്രാത്രക കായസൌഖ്യബുദ്ധി
ബൃംഹിബലപ്രദം മായംവിട്ടിദമൊഹിതൊക്കെക്കയും ശ്രെയസ്സാമന്മർ
നിത്യം പഠിക്കണം ॥ അദ്ധ്യയനത്തിൻയൊഗ്യരല്ലാത്തവരെത്ര
യും ഭക്ത്യാകെട്ടുകൊണ്ടീടണംസതതം പിതൃദെവപ്രസാദവുംശ്രദ്ധ
ല്ലൊകരും കണക്കവെക്കുണ്ടാകും ॥ രാഘവന്റെ സകലചരിത്രവും
ലെഖനംഭക്ത്യാചെയ്യും ജനങ്ങൾക്കും രൊഗം കൂടാതിഹലൊക
സൌഖ്യവുമെകും രാമൻ പരലൊകെനാകവും ॥ * ॥ ഇത്ഥം
ശ്രീരാമചന്ദ്രചരിത്രത്തെതീൎത്തെൻ പട്ടാഭിഷെകപൎയ്യന്തം ഞാൻ
അന്യൂനസുന്ദരമിന്നിതെന്നാകിലും സപ്രസ്തിസ്സ്ഥായ് സമൎപ്പിക്കുന്നെൻ
തൽപദെ ॥ പിഴപാനയിൽപാരമുണ്ടെങ്കിലും മുഴുവൻ കഥാചൊ
ന്നതില്ലെങ്കിലും വഴിപൊലിന്നാത്തെറ പൊറുത്തിരിന്നഴകുണ്ടാ
ക്കിപ്പാഹിമാം രാഘവ ॥

ശ്രീരാമചന്ദ്രായപരബ്രഹ്മണെനമഃ ॥ ശുഭമസ്തു ॥

കരകൃതമപരാധം ക്ഷന്തുമൎഹന്തിസന്തഃ ॥

നാരായണതപദവതാരകഥാവരാജൽ
സ്തൊത്രസ്രപൂത്രച സ്തുതമാപ്തവതീപുരാദ്യ
രാമാഭിഷെക വരഭൂഷണശൊഭമാന
പന്നാഭിധാനതനയാം ച തവപ്രസാദാൽ ॥

തിപ്പട്ട് കുഞ്ഞിപ്പിള്ളാഖ്യ കുഞ്ഞമ്മരാജ്ഞിയുടെ ദ്വിതീയ
പുത്രിയായും ഇക്കാ എന്നും സുഭദ്രഎന്നുംനാമത്തൊ
ടുകൂടിയും ഇരിക്കുന്ന രാജ്ഞിയാൽ ഉണ്ടാക്ക
പ്പെട്ട യുദ്ധകാണ്ഡപ്പാനാ
സമാപ്തം ॥

